# മുഖവുര

—o—

൧- നമ്മുടെസ്വഭാഷയാകുന്നമലയാളത്തിന്റെ ഉല്പത്തികാ
ലത്തിലെ അതിനൂതനമായിരുന്ന അനവരതവിപ്ലവങ്ങളാലും പിന്നീടു
അപ്പപ്പൊളുണ്ടായിരുന്ന പ്രത്യൂഹവ്യൂഹങ്ങളാലും എന്നു അധികകാ
ലതാമസമായിട്ടും, അല്പമെ പരിഷ്കാരസ്ഥിതിയെ പ്രാപിക്കാൻ
ഇടയായെയൊള്ളുഎന്നുള്ളത അറിയാതെയും മലയാളഭാഷയിലുള്ളഗ്രന്ഥ
ങ്ങളുടെ പരിപൂൎണ്ണജ്ഞാനമില്ലാതെയും ചിലയാളുകൾ, ഈ ഭാഷ
യെ നിസ്സാരമായിഗണിച്ചുവരുന്നതിനെ തെറെറന്നു പ്രത്യക്ഷമായി
കാണിക്കുന്നതിനും, ആദികാലത്തെ മലയാളഭാഷയുടെ സ്വരൂപം
എന്തായിരുന്നുയെന്നും, ഏതെല്ലാം അവസ്ഥകളിൽ നിന്നാണുക്രമെ
ണ ഇപ്പൊൾ ഈസ്വരൂപത്തെ, ഇതു, അവലംബിച്ചിരിക്കുന്നു യെ
ന്നും അറിയാത്തതിനാലുണ്ടാകുന്ന് മൌഢ്യത്താൽ നാനാവിധമായ
വാചകരീതിയെയും മററും അനുസരിച്ചിരിക്കാൻ ഇടയായിട്ടുള്ളതി
നെ തിരുത്തുന്നതിനും, മുമ്പിൽപറഞ്ഞ അനവരതവിപ്ലവങ്ങൾഏതെ
ല്ലാം ആയിരുന്നുയെന്നും അവഎങ്ങിനെയെന്നും ഇടക്കിടസം
ഭവിച്ച പ്രത്യൂഹ വ്യൂഹങ്ങളെ ഏതെല്ലാംനിന്നു ഇപ്പൊൾ മലയാളത്തി
ന്റ അലങ്കാരമായി തീൎന്നിരിക്കുന്ന കവിപുംഗവന്മാരെല്ലാമായി
രുന്നുഎന്നും അറിയുന്നതിനു ഉള്ള ആവശ്യത്താലും ഇനിയെങ്കിലും
ഈഭാഷയുടെന്യൂനതകളെ അറിഞ്ഞു അവയെതീൎക്കുന്നതിനും, വിസ്മൃ
തസാഗരത്തിൽ മഗ്നങ്ങളായി പൊയകവിതകളെ വീണ്ടും ഉദ്ധാ
രണംചെയ്യുന്നതിനും ഇപ്പൊളുള്ളവതന്നെ മറവിയിൽ അകപ്പെട്ടു
പൊകാതിരിക്കുന്നതിനും നവീനകവിതകൾ നിൎമ്മിക്കുന്നതിനു ഉത്സ
സാഹം ജനിപ്പിക്കുന്നതിനും ഏവമാദികളാൽ നമ്മുടെ ... ക
ന്നന്നാക്കണമെന്നുള്ള ആഗ്രഹത്താലുമാണ, ഞാൻ, ... പഴ
മപരിചയമുള്ള ആളുകളുടെയും അനേകവിദ്വാന്മാരുടെയും ... ഹായ
ത്തൊടുകൂടി മലയാളഭാഷാചരിത്രമെന്ന ഈപുസ്തകത്തെ ... ണ്ടാക്കി
യിരിക്കുന്നതു-

൨- എന്നാൽ ഇങ്ങനെഒരുപുസ്തകം എഴുതി ഉണ്ടാക്കാൻ ശ്ര
മിക്കേണ്ടത പുരാതനപ്രബന്ധാദികളിൽ പരിപൂൎണ്ണജ്ഞാനമുള്ള വ
യോധികന്മാരായ വിദ്വാന്മാരുടെകടമയാകുന്നു- അങ്ങിനെയുള്ളവരി
ൽ ആരും ഈവിഷയത്തിൽ ഇതുവരെ പ്രവെശിക്കാത്തതിനെയും
ഇങ്ങനെഒരുപുസ്തകം ഉണ്ടാകുന്നതിനാവശ്യമുള്ള മെൽവിചാരിച്ച അത്യാ
വശ്യങ്ങളെയുംകൊണ്ടു എന്റെ അല്പമായഅറിവിൽ ...
ഉള്ള വിവരങ്ങൾ എഴുതി ... ിരിക്കുന്നു- ഇതിൽ ...

ദിക്കുപഴക്കംകൊണ്ടു അറിവാനുള്ളതും സംപ്രദായസംബന്ധമായിട്ടുള്ളതിൽ എഴുതിതീൎന്നുകണ്ടാൽ നേരായവ വെളിപ്പെടാതെയൊ അന്യന്മാരാലെ പ്രമാണിയങ്ങളായുള്ളവ ഗ്രഹിക്കപ്പെടാതെയൊ ഉപൊൽബലനീയങ്ങളായുള്ളവ ചെൎക്കപ്പെട്ടൊ ചിലസ്ഥലങ്ങൾ പരസ്പരവിരുദ്ധമായൊ യുക്തിക്കുചെരാതെയൊ കാണുന്നുകണ്ടാൽ അവകളെ സജ്ജനങ്ങൾപൊറുത്തുന്യൂനസ്ഥാവസ്ഥകളെയും വെണ്ടെവിപരങ്ങളെയും തിരുത്തിത്തരുന്നതായാൽ അവയെവിനയാന്വിതം സ്വീകരിച്ചു ഇതിന്റെരണ്ടാംപതിപ്പിൽ എങ്കിലും നിരാക്ഷെപമായസ്ഥിതിയിൽ അച്ചടിപ്പിച്ചുകൊള്ളാവുന്നതാകുന്നു.

൨. ഈപുസ്തകത്തെ പരിശൊധിച്ചു തിരുവനന്തപുരം ഇംഗ്ലീഷ് പള്ളിക്കൂടത്തിലെ മലയാളപണ്ഡിതരായ ബി-എ- എൻ രാമക്കുറുപ്പു അവൎകൾക്കും ചിലകവികളെ സംബന്ധിച്ചുള്ള കഥകളെപറഞ്ഞുതന്ന ഈപുസ്തകത്തെ ശീഘ്രത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിൽ യഥാശക്തിശ്രമിച്ചു ബി-എ- ക്ലാസിൽ പഠിക്കുന്ന കരന സി- നാണുപിള്ള അവൎകൾക്കും ഞാൻ കൃതജ്ഞതയൊടുകൂടിവന്ദനം പറഞ്ഞുകൊള്ളുന്നു.

൩. ഇതിലുള്ള അക്ഷരപിഴകളെയുംമറ്റും തിരുത്തുവിൽ ശുദ്ധപത്രം ചെൎത്തിരിക്കുന്നതിനാൽ വായനക്കാർ പുസ്തകം ഉപയൊഗിക്കുന്നതിനു മുമ്പിൽ ശുദ്ധപത്രപ്രകാരം തെറ്റുകളെ തിരുത്തിക്കൊള്ളണമെന്നു അപെക്ഷിക്കുന്നു. എന്നു

പി ഗൊവിന്ദപ്പിള്ള

തിരുവനന്തപുരം
൧൦൬൦ മാണ്ടു
മിഥുനമാസം ൧൪നു

## ൩ാം- അദ്ധ്യായം

## കൊല്ലവൎഷം ൬൦൦മുതൽ ൭൦൦മാണ്ടുവരെ ഉണ്ടായിരുന്ന മലയാളകവികൾ-



## ൪ാം- അദ്ധ്യായം

## കൊല്ലം ൭൦൦മുതൽ ൮൫൦ മാണ്ടുവരെ



## ൫ാം- അദ്ധ്യായം

## കൊല്ലം ൮൫൦മുതൽ ൯൫൦ വരെ

# മലയാളഭാഷാചരിത്രം

NO

## ഒന്നാം അദ്ധ്യായം

## ഭാഷയുടെ ഉത്ഭവം

൧- ഭാരതഖണ്ഡത്തിൽ പാൎക്കുന്ന സകലജനങ്ങളും പരദേശികൾ ആകുന്നു എന്നുപറയാം- അവര ഇവിടെ വന്നത ഏഷ്യായിൽ ടാൎട്ടറിയിൽ നിന്നാകുന്നു- അത ഹിമവാന്റെ വടക്കെപടിഞ്ഞാറായിട്ടാകുന്നു- ആ പ്രദേശത്തുനിന്നും അനെകായിരത്താണ്ടിനിടക്ക കൂട്ടംകൂടിജനങ്ങൾ പലപ്പൊഴും ഇറങ്ങിത്തിരിച്ചു ഭൂലൊകത്തിൽ പലരാജ്യങ്ങളിലും വ്യാപിച്ചു അധിവസിക്കയാണ ചെയ്തിരിക്കുന്നത- മനുഷ്യവംശവും ആദ്യം ഉത്ഭവിച്ചത ആസ്ഥലത്തുതന്നെ ആകുന്നു- ഈ അഭിപ്രായങ്ങളെ തൎക്കിക്കാൻ പാടില്ലാത്തവിധത്തിൽ ബഹുവിദ്വാന്മാർ ഗ്രന്ഥങ്ങളെ നിൎമ്മിച്ചു അവയിൽ ദൃഢങ്ങളായ ചതുർവിധപ്രമാണങ്ങളൊടുകൂടെ വ്യവഹരിപ്പാനും സന്നദ്ധന്മാരായിരിക്കുന്നു- ഏകദേശം ആയവയെ അനുകൂലിക്കയും ചെയ്യുന്നു-

൨- ഇങ്ങനെ ഉണ്ടായ ജനപ്രവാഹത്തിൽ ദ്രാവിഡന്മാർ എന്ന ഒരുകൂട്ടം ജനങ്ങൾ ഒരിക്കൽ ഇറങ്ങിത്തിരിച്ചു- അവർ ആദിയിങ്കൽ ദ്രാവിഡഭാഷയും കൊണ്ടു സ്വദെശം വിട്ടു സഞ്ചരിച്ചു ഇന്ത്യായുടെ വടക്കെപടിഞ്ഞാറെ ഭാഗത്ത വന്നുവസിച്ചു- അങ്ങനെ വളരെക്കാലം കഴിഞ്ഞതിന്റെ ശേഷം ശകന്മാരെന്ന ഒരുകൂട്ടക്കാരു പുറപ്പെട്ടിരിച്ചു ശകന്മാരുടെ ആക്രമം ഹേതുവായിട്ടു ദ്രാവിഡന്മാർ സ്വസ്ഥരല്ലാതെ തീൎന്ന അവർ ഒടുവിൽ ഇന്ത്യായുടെ തെക്കും കിഴക്കും പ്രദേശങ്ങളിൽ ക്രമെണ വ്യാപിച്ചു അവിടെ ഉറച്ചു പാൎക്കയും ചെയ്തു-

൩- ആ സമയം ഇൻഡ്യാരാജ്യം അത്രയും മഹാരണ്യം കൊണ്ടു മൂടപ്പെട്ടിരുന്നു- ദ്രാവിഡന്മാര ഒരെടിക്കിൽവന്നപ്പൊഠം മനുഷ്യര ഇവിടെ ഇല്ലാതിരുന്നില്ലാ- ഏതദ്ദേശ വാസികൾ ദ്രാവിഡന്മാരവരുന്നതിന വളരെക്കാലം മുമ്പെ അവരെ പൊലെതന്നെ പ്രവെശിച്ചിട്ടുള്ള ഒരുവകക്കാരായിരുന്നു- അവർ ദ്രാവിഡന്മാരിൽ സാധാരണമായിരുന്ന അറിവുംകൌശലവും സിദ്ധിച്ചിട്ടില്ലാത്തൊ എന്നതന്നെയുമല്ല അവരുകെവലം മൂഢന്മാരായ മൃഗപ്രായന്മാരായിരുന്നു- വിന്ധ്യപർവ്വതപംക്തിയുടെ തെക്കവശം അത്രയും അന്ന ദണ്ഡകാരണ്യംഎന്നു കീർത്തിപ്പെട്ട വനമായിരുന്നു- തദ്വാസികൾ ഭവനങ്ങളില്ലാതെ വൃക്ഷത്തിന്റെ ചുവട്ടിലും ഗുഹകളിലുംവസിക്കയുംവനത്തിൽ ഉണ്ടാകുന്നഫലമൂലാദികളെയും വെട്ടയിൽകിട്ടുന്നജന്തുക്കളെയും തിന്നുകയും നഗ്നന്മാരായും വൃക്ഷത്തിന്റെ പത്രങ്ങളും മൃഗത്തിന്റെ ചർമ്മങ്ങളും ഉടുക്കയും ചെയ്തുകൊണ്ട കാലക്ഷെപം കഴിച്ചുവന്നവരും ആയിരുന്നു- നമ്മുടെ സ്വദെശമായ മലയാളവും അന്ന മെലെഴുതിയ സ്ഥിതിയിൽ തന്നെ ഇരുന്നു- എന്ന വിചാരിക്കാം-

൪- ശത്രുക്കളുടെ ആക്രമത്താൽതെക്കൊട്ടവ്യാപിച്ചദ്രാവിഡന്മാരകെവലംഅപരിഷ്കൃതന്മാരല്ലായിരുന്നു- അവരദണ്ഡകാരണ്യംകടന്ന ഗൊദാവരി-കൃഷ്ണാ-കാവെരി-താമ്രപർണ്ണി ഈ നദികളുടെ തീരങ്ങളിൽ കൃഷിചെയ്തും മററും ഉപജീവനം കഴിച്ചും ഓരോരൊ നായകന്മാരൊട കൂടിയും സ്ഥിരമായി ഭവനങ്ങളം കെട്ടിയും വസിച്ചു- അതിന മുൻപിൽ അവിടങ്ങളിൽ സഞ്ചരിച്ചിരുന്ന ജാതിക്കാരര ഇവരെ ഭയപ്പെട്ട മലകളിലും കാടുകളിലും കെറി ഒളിച്ചുന്നപൊലെ വാസം ചെയ്തു- ഇവരുടെ സന്തതികളാണ ഇപ്പൊഴും മലവെടന്മാരായിട്ടും മററും കാണുന്നതെന്നും ഊഹിക്കപ്പെട്ടിരിക്കുന്നു-

൫ അതിന്റെശെഷം ഭൂലോകവാസികളുടെ പ്രഥമജന്മഭൂമിയാകുന്ന ഏഷ്യായുടെ മദ്ധ്യത്തിലുള്ള ഉന്നത തടത്തിൽ ഉൾപ്പെട്ട ടാട്ടറിയിൽ ഇപ്പഴത്തെ ബൊക്കാറാ എന്നപട്ടണത്തിന്റെ സമീപത്തനിന്നും പിന്നെയും തെക്കൂട്ട ജനസമുദായ പ്രവാഹങ്ങളായി ഒരു കൂട്ടത്തിന്റെ പെര ആര്യന്മാര എന്നാകുന്നു- അതിൽ ചിലര യൂറൊപ്പിലെക്കും ചിലര തെ

കൊട്ടപ്പുറായിലെക്കുംപുറപ്പെട്ടു- പാൎസ്യയിലെക്കുപുറപ്പെട്ടതിൽ ഒരു ശാഖക്കാരര അതിൽനിന്നും പിരിഞ്ഞു അഫഗാനിസ്ഥാൻ വഴി ഇൻഡ്യായിലെക്കും കടന്നു- ഈ ആൎയ്യന്മാരുടെ ഭാഷ സംസ്കൃതമായിരുന്നു- ആദ്യം അവര പഞ്ചാബിൽ സരസ്വതീനദീതീരത്ത വസിച്ചു- പിന്നീട ഗംഗാതീരത്തെക്കുപ്രവെശിച്ചു ഒടുവിൽ ഹിമവാൻപൎവതത്തിനും വിന്ധ്യാപൎവതത്തിനും ഇടക്കുള്ള കീൎത്തിപ്പെട്ട ആൎയ്യാവൎത്ത എന്നസ്ഥലത്ത സ്ഥിരമായി വസിക്കയും അവിടെ പാൎപ്പുണ്ടായിരുന്ന അപരിഷ്കൃതജനങ്ങളെ ജയിക്കയും ചെയ്തു-

൩- അന്ന ആൎയ്യജാതിഭെദം ഇല്ലാതിരുന്നു- അവരുടെഇടയിൽവളരെ പെര പ്രാപഞ്ചികമായമായകൊണ്ട ഉണ്ടാവുന്ന മഹാമൊഹങ്ങളെ ഒക്കെയും തത്വജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും മഹൎഷിമാരായിചമഞ്ഞു ഈമഹൎഷിമാരാൽ അനെകകാലംകൊണ്ട ഋക്ക-യജുസ്സ-സാമം- അഥൎവണം-ഇങ്ങിനെനാലുവെദങ്ങളും ആയുസ്സ- ഗാന്ധൎവ്വം- ധനുസ്സ- ശില്പം ഇങ്ങിനെനാലുഉപവെദങ്ങളും ശിക്ഷ- ഛന്ദസ്സ- വ്യാകരണം- നിരുക്തം- കല്പം- ജ്യൊതിഷം ഇങ്ങിനെ ആറ വെദാംഗങ്ങളും പുരാണം- ന്യായശാസ്ത്രം- മീമാംസശാസ്ത്രം- ധൎമ്മശാസ്ത്രം- ഇങ്ങിനെ നാലുഉപാംഗങ്ങളും ചമയ്ക്കപ്പെട്ടു ഇങ്ങിനെഉള്ള അഭ്യാസംകൊണ്ട ആൎയ്യന്മാര അത്രയും വളരെ വിദ്വാന്മാരായും ശ്രെഷ്ഠന്മാരായും തീൎന്നു-

൪- ആൎയ്യന്മാർ ഈ ഉന്നതസ്ഥിതിയെ പ്രാപിക്കുന്നതിന്ന ഹെതുഭൂതമായിരുന്നസംസ്കൃതഭാഷയുടെ ചരിത്രംമലയാളത്തിൽ തയ്യാറാക്കുന്നത ഇതിനൊടുകൂടി ചെൎത്താൽ പുസ്തകം വലുതായിപൊകുമെന്ന വിചാരിച്ച അതിനെപ്രത്യെകം അച്ചടിപ്പിച്ച പ്രസിദ്ധം ചെയ്യുന്നതിന്ന നിശ്ചയിച്ചിരിക്കുന്നതിനാൽ ഇവിടെ ചുരുക്കുന്നു-

൫ ആൎയ്യന്മാരുടെസംസ്കൃതഭാഷയിൽനിന്നും പ്രാകൃതഭാഷഉണ്ടാകയും അതിൽനിന്നും ഇപ്പൊഴുള്ളഉത്തരരാജ്യങ്ങളിൽ നടപ്പുള്ളബംഗാളി പഞ്ചാബി ഹിൻഡി മുതലായ ഭാഷകൾ ഉത്ഭവിച്ചിരിക്കയും ചെയ്തിരിക്കുന്നു

ൻ ആൎയ്യൻ എന്നശബ്ദത്തിന്റെ അൎത്ഥം ശ്രേഷ്ഠൻ എ
ന്നാകുന്നു അവരുടെയോഗ്യത നിമിത്തം അവർ ശ്രേഷ്ഠത
ഉള്ളവരായി അവര വെദശ്രുതിസ്മൃതി കൎത്താക്കന്മാരാകയാ
ൽ അവരെ ആൎയ്യബ്രാഹ്മണരെന്നും അവൎക്ക മുമ്പെ ഗംഗദെ
ശങ്ങളിൽ പാൎത്തുവരുന്നവരെ മ്ലെച്ഛന്മാരെന്നും വിളിച്ചു വ
ന്നു- മ്ലെച്ഛശബ്ദത്തിന്റെ ധാത്വൎത്ഥം അത എന്തെന്നാൽ
എന്നാകുന്നു- മ്ലിച, മ്ലിച, എന്നനാംസംസാരിക്കകൊണ്ട എ
ന്നുപറയുന്നവരെന്ന ആൎയ്യന്മാൎക്ക മനസ്സിലാകാതെ സംസാരി
ച്ചവൎക്ക മ്ലെച്ഛന്മാര അല്ലെങ്കിൽ മ്ലിച, മ്ലിച, (കാശപീശ)
പറയുന്നവരെന്ന പെരുകൊടുത്തു- ഇങ്ങനെ ആൎയ്യംരണ്ടുജാ
തിയുണ്ടായി- അതിൽനിന്നും പിന്നീടഅവരവരുടെ ജൊലി
നിമിത്തം ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രന്മാരായ ചതു
ൎവ്വൎണ്ണമുണ്ടായി:- ആൎയ്യന്മാര വളരെ ബുദ്ധിമാന്മാരും പഠിത്വം
ഉള്ളവരുമായിരുന്നതിനാൽ ഭാരതത്തെ അനെകരാജ്യങ്ങളാ
യി പകുത്തു ഓരോനെതാക്കന്മാരാൽ അവയെഭരിക്കപ്പെട്ടു-
ഇങ്ങനെഅനെകം ഏതദ്ദെശീക രാജാക്കന്മാര പൂൎവകാല
ത്തെ ഇൻഡ്യായിൽഉണ്ടായി.

൧൦ ൟ കാലത്തിനിടക്ക തെക്കെഇൻഡ്യായിൽ പാ
ൎത്തുന്ന ദ്രാവിഡന്മാര ആൎയ്യംരണ്ടുജാതിയായിരുന്നു പൊയി
ന്നാവിന്ധ്യപൎവ്വതവും ഒറിസയും മുതൽ കന്യാകുമാരിവ
രെ അവര ചിതറപ്പെട്ടിരുന്നതിനാൽ കാലക്രമത്തിൽദെ
ശാചാരവ്യത്യാസങ്ങൾകൊണ്ട പലവകക്കാരായി വെൎതിരി
ക്കപ്പെട്ടു- തല്ക്കാരണാൽപൂൎവ്വകാലത്തിൽ ഒന്നായിരുന്നദ്രാവിഡ
ഭാഷ പലഉപഭാഷകളായി ചമഞ്ഞു- അതിൽ തെക്കെഅററ
ത്തുനടപ്പുണ്ടായിരുന്നതു തമിഴഭാഷയാകുന്നു-

൧൧ ൟ സംസ്കൃതം ഭൂലോകത്തിൽ ഉള്ള ഏല്ലാഭാഷകളിലും
വെച്ചു ശ്രെഷ്ഠമായിട്ടുള്ള ഒരുഭാഷയാകുന്നു എന്നുള്ളത നിൎവി
വാദമായിട്ടുള്ളതാകുന്നു അങ്ങനെയുള്ളഭാഷ ഉപയോഗിക്കു
ന്ന ആൎയ്യന്മാര ഉത്തരദിക്കിൽനിന്നും ദക്ഷിണദിക്കിലെക്ക
പ്രവെശിക്കയാൽ ദ്രാവിഡന്മാൎക്ക അധികം പരിഷ്കാരത്തിന
ഇടവന്നതായികാണുന്നു-

൧൨ ആൎയ്യന്മാര കാവെരി താമ്രപൎണ്ണി മുതലായനദീതീര
ങ്ങളിലുള്ള വിളവുള്ളഭൂമികളുടെ വൎണ്ണനംകെട്ടിട്ടൊ ശ്രീ

രാമവൃത്താന്തം വിചാരിച്ചാ രാമെശ്വരത്ത ശ്രീരാമൻ പ്രതിഷ്ഠിച്ചിരിക്കുന്ന ശിവലിംഗംഹെതുവായിട്ടൊ ആ ത്തെക്കൊട്ടുകടന്നതെന്ന ശാസ്ത്രജ്ഞന്മാര അഭിപ്രായപ്പെടുന്നു

൧൨. ഇങ്ങനെവന്നതിൽ ഒന്നാമനും മുഖ്യനാം അ മഹർഷിആകുന്നു- ഇദ്ദെഹംകാരണം തമിഴഭാഷാ ഉന്നതിയെപ്രാപിച്ചു- ഇപ്പൊൾ ഉപയൊഗിച്ചുവരുന്ന തമിഴക്ഷരവും തമിഴവ്യാകരണം മുതലായതും അദ്ദെഹത്തിങ്കൽ നിന്നും ഉണ്ടായിട്ടുള്ളതാണെന്നും അദ്ദെഹം ആദ്യം പാണ്ഡ്യരാജാവായ കുലശെഖരന്റെ രാജ്യത്തുവന്ന ആ രാജധാനിയിൽ താമസിച്ച തമിഴ്ക്ക രസഭാഷം തച്ചുശാസ്ത്രം ജ്യൊതിഷശാസ്ത്രം മുതലായ ശാസ്ത്രങ്ങൾ അഭ്യസിപ്പിച്ചിട്ടുള്ളതായും അറിയുന്നു-

൧൩ ഇതുവരെപ്രസ്ഥാപിച്ചിട്ടുള്ളതും ഇനിമെൽപ്രസ്ഥാപിക്കുന്നതും ആയ ഇങ്ഗ്ലീഷുശാസ്ത്രജ്ഞന്മാരുടെ അഭിപ്രായങ്ങൾ നമ്മുടെപുരാണങ്ങൾക്ക വിരുദ്ധമാണെങ്കിലും യുക്തിക്ക അനുസരണമായി കാണുന്നതിനാൽ അവയെസ്വീകരിച്ചിരിക്കുന്നു എന്ന ഇതിന്മുമ്പിൽതന്നെ സൂചിപ്പിച്ചിട്ടും ഉണ്ട-

൧൪ ഒരുകാലത്ത ദ്രാവിഡന്മാര കുറെപരിഷ്കാരസ്ഥിതിയെപ്രാപിച്ചു- ഈപരിഷ്കാരം ആദ്യംആരംഭിച്ചത തമിഴദെശത്തുതന്നെയാകുന്നു തമിഴരാജ്യം അന്നപ്രധാനമായി മൂന്നായിവിഭാഗിക്കപ്പെട്ടിരുന്നു-

ഒന്നാമത- പാണ്ഡ്യരാജ്യം- മധുരക്കുതെക്കും സഹ്യപര്വതത്തിന്കിഴക്കും കന്യാകുമാരിവരെ-

രണ്ടാമത- ചൊളദെശം- ഇതുകാവെരി നദീതടത്തിലായിരുന്നു- ആദ്യംഇപ്പൊഴത്തെ തഞ്ചാവൂരും തിരുച്ചിനാപ്പള്ളിയും ജില്ലകൾ ഉൾപ്പെട്ടിരിക്കയും- പിന്നീടക്രമെണ കൃഷ്ണാനദിവരെ എത്തിയിരിക്കയുംചെയ്തിരുന്നു-

മൂന്നാമത- ചെര അല്ലെങ്കിൽ കെരളരാജ്യം- ഇതിൽ ഇപ്പൊഴത്തെ കൊയമ്പത്തൂർ സെലംജില്ലകളും മൈസൂർ രാജ്യത്തിന്റെ ഒരു അംശവും സഹ്യപര്വതത്തിന്റെ പടിഞ്ഞാറ

ത്തു ഗോകൎണ്ണം മുതൽ കന്യാകുമാരിവരെയുള്ള രാജ്യവും ഉൾപ്പെട്ടിരുന്നു.

പാണ്ഡ്യൻ, ചോഴൻ, ചേരൻ, അല്ലെങ്കിൽ കേരളൻ ഇവർ നാലു രാജാക്കന്മാർ സഹോദരന്മാരായിരുന്നു എന്നും ഇവർ തെക്ക താമ്രപൎണ്ണീതീരത്തിൽ കൊൎക്കി എന്ന സ്ഥലത്തു ഒന്നിച്ചു വസിച്ചിരുന്നു എന്നും ഒടുവിൽ പിരിഞ്ഞു പാണ്ഡ്യൻ അവിടെത്തന്നെ പാൎത്തു രാജ്യഭരണം ചെയ്കയും ചോഴൻ അതിന്റെ വടക്കും ചേരൻ അതിന്റെ പടിഞ്ഞാറും പോയി രാജധാനികൾ സ്ഥാപിച്ചു രാജ്യഭരണം ചെയ്കയും ചെയ്തു എന്നും ചില ഗ്രന്ഥങ്ങളിൽ കാണുന്നു. ഹരിവംശം മുതലായ പുരാണങ്ങളിൽ ഇവർ നാലുപേരും സോമവംശ ക്ഷത്രിയരാജാവായിരുന്ന യയാതിയിൽ നിന്നും ഉത്ഭവിച്ചിട്ടുള്ള തുൎവ്വസുവിന്റെ മക്കളാണെന്നു കാണുന്നു. ഇത ഏകദേശം കൃതയുഗം ഒടുവിൽ ആയിരിക്കാമെന്നു തോന്നുന്നു.

ഈ നാലു രാജ്യങ്ങളിലെയും ഭാഷ ദ്രാവിഡഭാഷകളിൽവെച്ചു അധികം പരിഷ്കാരപ്പെട്ടിട്ടുള്ള തമിഴായിരുന്നു. അതിനാൽ ഇപ്പോഴും ദ്രാവിഡഭാഷയെന്നു പറഞ്ഞാൽ തമിഴെന്നു ചിലർ അൎത്ഥമാക്കുന്നു. അതു തെറ്റാണ്. ദ്രാവിഡഭാഷാവംശത്തിൽ ജനിച്ചതായി അനേകം ഭാഷകൾ ഉണ്ട്. അതിൽ മുഖ്യം തമിഴ്, മലയാളം, തെലുങ്ക്, കന്നടം, തുളു, കുടകു ഇവയാകുന്നു. ഇതുകൂടാതെ അപ്രധാനങ്ങളായി അപരിഷ്കൃതസ്ഥിതിയിൽ ചില ഉപഭാഷകളും ഉണ്ട്.

കൃതയുഗം ഒടുവിൽ ചേരരാജ്യത്തിന്റെ ഒരു ഭാഗമായ കന്യാകുമാരിമുതൽ ഗോകൎണ്ണംവരെ സഹ്യപൎവ്വതത്തിനു പടിഞ്ഞാറുള്ള രാജ്യങ്ങൾ എന്തോ കാരണവശാൽ സമുദ്രത്തിൽ മുങ്ങിപ്പോയതായും ത്രേതായുഗമദ്ധ്യത്തിൽ ശ്രീപരശുരാമനാൽ വീണ്ടെടുക്കപ്പെട്ടതായും പുരാണങ്ങളിൽ പറയുന്നു.

ഇങ്ങിനെ സമുദ്രത്തിൽ മുങ്ങി വീണ്ടെടുക്കപ്പെട്ട രാജ്യത്തിനെ കേരളമെന്നും ശേഷം ഭാഗങ്ങളെ ചേരരാജ്യമെന്നും അന്നുമുതൽ പറഞ്ഞുവരുന്നു. പൂൎവ്വകാലത്തിൽ കേരളവും ചേരരാജ്യവും ഒന്നുതന്നെയാകുന്നു. പശ്ചിമപൎവ്വതത്തിനു പടിഞ്ഞാറുള്ള രാജ്യം കേരളമെന്നും ശേഷം ചേരരാജ്യം എന്നും വ്യത്യാസപ്പെടുത്തി പറയപ്പെട്ടു.

൨൦ കെരളം സമുദ്രത്തിൽ മുങ്ങിയിരുന്നുവെന്നുള്ള പു
രാണപ്രസിദ്ധികൾ അനുസരണയായി ലക്ഷ്യങ്ങൾ വളരെ ഉ
ള്ളതിനാൽ ശാസ്ത്രജ്ഞന്മാര അതിനെ സമ്മതിച്ചിരിക്കുന്നു- എ
ന്നാൽ രണ്ടാമത്തെ കെരളം പരശുരാമനാൽ വീണ്ടെടുക്കപ്പെട്ട
വെന്നുള്ള ഭാഗം യുക്തികൾക്ക അനുസരണയായിരിക്കായ്കയാൽ
അവർ അതിനെ സമ്മതിക്കുന്നില്ലാ-

൨൧ പരശുരാമൻ എന്ന ഒരു ബ്രാഹ്മണൻ ബൌദ്ധകാലി
മാനായി ഉണ്ടായിരുന്നുവെന്നും പലരാജാക്കന്മാരെയും അ
ദ്ദേഹം ജയിച്ചു കെരളത്തെയും സ്വാധീനപ്പെടുത്തിയിരുന്നു
എന്നും കെരളരാജ്യം ഒടുവിൽ ബ്രാഹ്മണരെത്തന്നെ ഏല്പി
ച്ചതായും മററും പുരാണങ്ങളും ഘൊഷിക്കുന്നു- പരശുരാമ
ൻെറ കഥ പൂൎണ്ണമായി പറയുംപൊൾ അതിമാനുഷങ്ങളാകിയ
അനെകകൎമ്മങ്ങൾ അദ്ദേഹം ചെയ്തതായി വിശ്വസിക്കെണ്ടി
വരുന്നതും അപ്പോൾ അത ഒരു ഭോഷ്കായി പൊകുന്നതു
മാകകൊണ്ടു ഇവിടെ ചെൎക്കുന്നതിന ആഗ്രഹം ഇല്ലായ്കയാലതി
നെ ഉപെക്ഷിച്ചിരിക്കുന്നു-

൨൨ പുരാണപ്രകാരം കെരളത്തിൻെറ ഉല്പത്തിയും
ആൎയ്യബ്രാഹ്മണരുടെ വരവും താഴെ പറയുന്നതുപൊലെ ആ
കുന്നു- ശ്രീപരശുരാമൻ ത്രെതായുഗത്തിൽ മാതൃപ്രീതിക്കാ
യികൊണ്ടു ൨൧ ആവൎത്തി ക്ഷത്രിയരാജാക്കന്മാരെ നിഗ്രഹിച്ച
തുമൂലം സംഭവിച്ച വീരഹത്യാദിപാപങ്ങളുടെ നിവൃത്തിക്കാ
യി ഭൂമി ഒക്കയും ബ്രാഹ്മണൎക്ക ദാനം ചെയ്തു നിമിത്തം തൻെറ
വാസത്തിനായിക്കൊണ്ടു വരുണപ്രസാദത്താൽ കന്യാകുമാരി
മുതൽ ഗൊകൎണ്ണംവരെ നൂറ യൊജന നീളവും ൧൦ യൊജന വീതി
യും ഉള്ള കെരളഭൂമിയെ സ്വീകരിച്ചു എന്നും അതിൽ പാൎക്കു
ന്നതിനായി പരദെശത്തുനിന്നും ബ്രാഹ്മണരെ കൊണ്ടുവന്ന
തിൻെറ ശെഷം സൎപ്പഭീതികൊണ്ടു അവരൊക്കെ ഓടിപ്പൊയതായും
പിന്നീട ആൎയ്യപുരത്തു ചെന്നു ആൎയ്യബ്രാഹ്മണരെ കൊണ്ടുവ
ന്നു കെരളത്തെ ൬൪ ഗ്രാമമായി പകുത്തു അവൎക്ക ദാനം ചെ
യ്തതായും അതുകൂടാതെ പരദെശത്തുനിന്നു വളരെ ശൂദ്രരെയും
കൊണ്ടുവന്നു പാൎപ്പിച്ചു എന്നും അവർ ഇനിയും സ്വദെശത്തു
പൊകാതെയിരിക്കുന്നതിനുവെണ്ടി അവരുടെ ആചാരവും
വെഷവും മാററി പൂൎവ്വശിഖയും വെപ്പിച്ചു എന്നും അന്നുമുതൽ മല

യാളികളും മലയാളഭാഷയും ഉത്ഭവിച്ചു എന്നും കാണുന്നു-

൨൩. ഇംഗ്ലീഷു ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തിൽ ഭൂമിയുടെ അന്തർഭാഗത്തിങ്കൽ ഉള്ള അഗ്നിസംബന്ധമായ ഒരു ശക്തി കൊണ്ടു ഭൂകമ്പം ഉണ്ടായി ചെരരാജാവിന്റെ രാജ്യത്തിൽ ഒരംശമായ കെരളം സമുദ്രത്തിന്റെ അടിയിൽ താണു പൊയി എന്നും അതുപിന്നീടു അതുപൊലെ ഒരു ശക്തിയാൽ ഉയർത്തപ്പെട്ടു എന്നും ആവിവരം അറിഞ്ഞു സ്വദെശികളായിട്ടുള്ള ആളുകൾ അവിടെ പാർപ്പാനായിട്ടു പാലക്കാട്ടുവഴി വന്നതിന്റെ ശെഷം ചെളി പ്രദെശമായും സർപ്പങ്ങളുടെ ഉപദ്രവം അധികം ഉള്ളതായും കണ്ടു തിരിയെപൊയി എന്നു പിന്നീടു ആര്യബ്രാഹ്മണരിൽ കുറെപെർ പരശുരാമൻ പ്രധാനിയായി അഗസ്ത്യമഹർഷി വിന്ധ്യാദ്രിക്കിൽ വന്നതുപൊലെ ദക്ഷിണദിക്കിൽ സഞ്ചരിക്കുന്ന സമയം ഇങ്ങനെ ഒരു രാജ്യം ആൾ പാർപ്പില്ലാതെ കിടപ്പുണ്ടെന്നുള്ള വൃത്താന്തം കെട്ടിട്ടു അവിടെ എത്തി രാജ്യത്തെ ൬൪ ഗ്രാമമായി ഭാഗംചെയ്തു വസിച്ചിട്ടുള്ളതാകുന്നു ഇങ്ങനെ ആര്യബ്രാഹ്മണരു പാർത്തുവരുന്ന വിവരം ചെരരാജ്യത്തുള്ള തമിഴര അറിഞ്ഞു അവരിൽ വളരെ പെരും അവിടെ പൊയി പാർത്തുവന്നു എന്നും ഇങ്ങനെ ജനബാഹുല്യം ഉണ്ടായസമയം പൂർവ്വകാലത്തിലെ ഉടയക്കാരനായ ചെരരാജാവു തന്റെ സഹൊദരന്മാരെ കെരളത്തിൽ അയച്ചു രാജ്യരക്ഷിച്ചു വന്നതായും ആര്യന്മാരുടെ ഭാഷ സംസ്കൃതവും തമിഴരുടെ ഭാഷ തമിഴും ആയിരുന്നു എന്നും പറയുന്നു-

൨൪- പുരാണവും ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായവും കൂടിനൊക്കുംപൊൾ തങ്ങളിൽ എന്തൊ ചില യൊജിപ്പു കാണുന്നു- അതിന്റെ സൂക്ഷ്മം എങ്ങിനെ എന്നും തെളിവു അധികം ഏതുഭാഗത്തിലെക്കു എന്നും അറിയെണ്ടതു ദെശചരിത്രക്കാരന്റെ ജൊലിയാകുന്നു- ആര്യബ്രാഹ്മണരുടെ ഭാഷ സംസ്കൃതമായിരുന്നു എന്നും ശൂദ്രരുടെ ഭാഷ തമിഴായിരുന്നു എന്നും ഉഭയഭാഗക്കാരും സമ്മതിച്ചിരിക്കുന്നു- പുരാതനമായ [illegible] ഭാഷ ശ്രീപരശുരാമൻ ബ്രഹ്മാവിനൊടു അപെക്ഷിക്കയാൽ ബ്രഹ്മാവു സരസ്വതിദെവിയെ കൊണ്ടു ഒരു കെരള

നികാഠംക്ക കൊടുപ്പിച്ചു എന്ന പറയുന്നതു തമിഴിൽനിന്നും സം
സ്കൃതവും കൂടികലൎന്ന ഉത്ഭവിച്ചിട്ടുള്ളൂ ൯ം മലയാളഭാഷയാ
കുന്നു- രണ്ടുഭാഷസംസാരിക്കുന്ന രണ്ടുകൂട്ടംജാതിക്കാർ ഒന്നി
ച്ചു അവരുടെ സ്വദേശങ്ങളിൽനിന്ന വലിയപൎവ്വതങ്ങളാലൊ
സമുദ്രത്താലൊ അനെകായിരം നാഴിക ദൂരംകൊണ്ടൊ വെ
ൎപിരിക്കപ്പെട്ടിട്ടുള്ളൂ ഒരു സ്ഥലത്തു പാൎക്കയും അതിൽ ഒരു ഭാ
ഷസംസാരിക്കുന്നവര കുറവായിരിക്കയും ചെയ്യുമ്പോൾ കാലക്ര
മംകൊണ്ടു അധികംആളുകൾ സംസാരിക്കുന്നഭാഷ പ്രാബല്യ
സ്ഥിതിയെ പ്രാപിക്കുന്നതു യുക്തിക്കും അനുഭവത്തിനും ഒ
ത്തിരിക്കുന്നതാണെല്ലൊ- അതുപൊലെകെരളത്തിൽ സംസ്കൃ
തംസംസാരിക്കുന്നബ്രാഹ്മണര കുറവായും തമിഴസംസാ
രിക്കുന്ന ശൂദ്രര അധികമായും ഉണ്ടായിരുന്നതു കൊണ്ടും
സഹ്യപൎവ്വത പംക്തികൾ അവരെ സ്വദേശങ്ങളിൽ നിന്നും
വെർപിരിക്കപ്പെട്ടിരിക്കുന്നതുകൊണ്ടും കാലക്രമംകൊണ്ടു ത
മിഴിൽനിന്നും മലയാളഭാഷ ഉത്ഭവിച്ചു അതിനൊടു കൂടിയതു
തെ സംസ്കൃത ശബ്ദങ്ങളും മററന്യ ഭാഷാ പദങ്ങളും ചെൎന്ന
മൂലഭാഷയായ തമിഴിൽ നിന്നും വളരെ വ്യത്യാസ പ്പെട്ടി
രിക്കുന്നു-

൧൦- ചിലസംസ്കൃതപണ്ഡിതന്മാര മലയാളഭാഷയുടെ
മാതൃഭാവം വഹിച്ചിരിക്കുന്നത തമിഴ എന്നും പിതൃഭാവംവഹി
ച്ചിരിക്കുന്നത സംസ്കൃതം എന്നും ചിലര മലയാളഭാഷ സംസ്കൃ
തത്തിൽ നിന്നും ഉണ്ടായ ഒരു പ്രാകൃതഭാഷയാകുന്നു എന്നും
ചിലര അതിനെ ഒരു ഭാഷയുടെ ശൈശവത്തിൽ ചെൎത്തുകൂടാ
എന്നും വിചാരിച്ചിരിക്കുന്നു- ൟ അഭിപ്രായങ്ങൾ ഒക്കെ
തെററാകുന്നു- മലയാളഭാഷയുടെമാതൃസ്ഥാനം വഹിച്ചിരിക്കു
ന്നത തമിഴതന്നെ- അതനിസ്സംശയമാകുന്നു- എന്നാൽ മല
യാളം അന്യസംസൎഗ്ഗംകൊണ്ടും മററും പ്രാപ്തിയായി യൌ
വനംവന്നസമയം അതിനും തമിഴിനും തങ്ങളിൽഉള്ള സംബ
ന്ധം സഹൊദരിത്വമായി തീൎന്നിരിക്കുന്നു- സംസ്കൃതത്തിനും
മലയാളത്തിനും തങ്ങളിൽ സംയൊഗംകൊണ്ടു ഉണ്ടായിട്ടു
ള്ള സംബന്ധം അല്ലാതെ മറെറാന്നുംഇല്ലാ- മലയാളഭാഷ
അതിന്റെമാതാവായ തമിഴിന്റെ സഹൊദരിയായി എന്നു പറ
വാൻ തക്കമാഹാത്മ്യം ഉണ്ടാക്കിത്തീൎന്നത മുഖ്യമായിട്ടു സംസ്കൃ

തവും മററു ചിലഭാഷകളും കൂടിചെൎന്നുള്ളസംയൊഗം തന്നെ ആകുന്നു. മററു ചിലഭാഷകളെന്നുപറയുന്നത തെലുങ്കു കന്നടം ഇന്ദു ഹിന്ദുസ്ഥാനി അറബി പാൎസ്സി പൊൎത്തുഗീസ്സു സിറിയൻ ഇംഗ്ലീഷ മുതലായഭാഷകൾ ആകുന്നു. ഇതിൽ പ്രാചീനമായിട്ട മലയാളത്തൊട സംബന്ധം സംസ്കൃതത്തിന്നായിരുന്നു. അതിനാൽ സംസ്കൃതവാക്കുകൾ മലയാളത്തിൽ അധികം ചെൎന്നിട്ടുണ്ടു. ഇതിനെ പററിമെൽ വിസ്താരമായി പ്രസ്താവിക്കും.

൧൩. ആദികാലങ്ങളിൽ ആൎയ്യാവൎത്തത്തിൽ നിന്നും വന്നആൎയ്യബ്രാഹ്മണരും ദ്രാവിഡദെശമായപാണ്ടിയിൽനിന്നു വന്ന ശൂദ്രരും തമ്മിൽചെൎന്നുള്ള വാസംകൊണ്ടു സംസ്കൃതദ്രാവിഡഭാഷകൾ കൂടിചെൎന്നു ഉണ്ടായമലയാളത്തിൽ നടപ്പായിരിക്കുന്ന ചിലവാക്കുകളുടെ അൎത്ഥം നൊക്കുംപൊൾ വിശ്വാസയൊഗ്യങ്ങളായ ചിലചരിത്രങ്ങൾ മുഴുവനും ലക്ഷ്യപ്പെടുന്നു. എങ്ങിനെയെന്നാൽ. കിഴക്ക. മെൽക്ക. ഈ രണ്ടുശബ്ദങ്ങളും ഇപ്പൊൾ മലയാളത്തിൽ പൂൎവ്വപശ്ചിമദിക്കുകൾക്കു പകരം ഉപയൊഗിച്ചു വരുന്നു. ഇവ പാണ്ടിയിൽ ഉത്ഭവിച്ചിട്ടുള്ളതാണെന്നു സ്പഷ്ടമാകുന്നു. കീഴ. കിഴക്ക. കീഴ്പൊട്ട എന്നവയുടെയും മെൽ. മെക്ക. മെൽക്ക. മെല്പൊട്ട എന്നവയുടെയും അൎത്ഥങ്ങൾവിചാരിച്ചുനൊക്കണം. പാണ്ടിയിൽ കിഴക്കൻ പ്രദെശം സമുദ്രതീരമായിരിക്കുന്നതിനാലും പടിഞ്ഞാറ മലം പ്രദെശമായിരിക്കുന്നതിനാലും കിഴക്ക താഴും മെൽക്കുയൎന്നും ഇരിക്കയാൽ ആ പെരുകൾ സാൎത്ഥങ്ങളാകുന്നു. അവയെന്നും ഇപ്പൊഴും നെരെ വിപരീതാൎത്ഥം ഉള്ളരാജ്യത്തിൽ പൂൎവ്വാൎത്ഥത്തിൽതന്നെ ഉപയൊഗിച്ചുവരുന്നു. ഇതും മററു ഇതുപൊലെ അനെകം ഉദാഹരണങ്ങളും ഉള്ളതുകൊണ്ടു മലയാളികൾ തമിഴരായിരുന്നു എന്നും പാലക്കാട്ടുശെരി വഴിയൊ ആരാംവഴികൊട്ടമാൎഗ്ഗമൊ മുൻപിൽമലയാളത്തിൽ സ്ഥാപിച്ചിട്ടുള്ളവരാകുന്നു എന്നു പറയുന്നത ശരിയായിരിക്കണമെന്നും നിശ്ചയിക്കാം.

൧൪. മലയാളം തമിഴിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളതാകുന്നു എന്നു മെലെഴുതിയ കാരണങ്ങളാൽസ്പഷ്ടമാകുന്നു. ഒരു ഭാഷ [illegible]

പുരത്തിന്നസമീപമായ ചന്ദ്രഗിരിവരെയും തെക്കുതിരുവനന്ത പുരംവരെയും ക്രമമായിട്ടും തിരുവനന്തപുരത്തിന്ന തെക്ക തമിഴനൊട അധികംകലൎന്നും മംഗലപുരത്തിന്ന വടക്ക കന്നടം തുളു രണ്ടു ഭാഷകളൊടു കലൎന്നും ൨൭൫൦൦൦൦ ജനങ്ങൾസംസാരിച്ചുവരുന്ന ഇപ്പൊൾ തമിഴിൽനിന്നും ഉള്ള പ്രധാന വ്യത്യാസങ്ങൾ താഴെ പറയുന്നു-

൧ാമത അതിൽ സംസ്കൃതവാക്കുകൾ അധികം ചെൎന്നിട്ടുണ്ട-ചിലതതത്ഭവങ്ങളായും ചിലതശുദ്ധമായും ചിലതംരംഷൽ അപഭ്രംശമായും നടക്കുന്നു-

൨ാമത ക്രിയകളിൽ പുരുഷപ്രത്യയം ചെൎത്തു ഉപയൊഗിക്കുന്നില്ലാ എന്നാൽ കവിതകളിൽ അതില്ലന്നില്ലാ-

൩ാമത- തമിഴിൽ ഇല്ലാത്ത റ്റ എന്ന അക്ഷരം മലയാളത്തിൽ ഉപയൊഗിച്ചു വരുന്നു-

൪ാമത ഭാഷാരീതി തമിഴനുസരിച്ചുതന്നെ എങ്കിലും ഉച്ചാരണത്തിന്ന സംസ്കൃതത്തൊട അധികംചെൎച്ച ഉണ്ടായിരിക്കുന്നു-

൫ാമത- ഭാഷാരീതിയും സാധാരണ സംസാരിച്ചുവരുന്നവാക്കുകളിൽ മദ്ധ്യാംശങ്ങളും തമിഴ വഴിക്കാകുന്നു എന്നറിവുള്ള മലയാളികൾ ഇപ്പൊൾ അധികംപെരുണ്ടെന്ന പറവാൻ സംഗതിയില്ലാ-

൬ാമത- മുമ്പിൽമലയാളംഎഴുതിവന്നതും തമിഴിൽനിന്നും ഉണ്ടായതും തെക്കൻദിക്കിൽ മലയാഴ്മ എന്ന പറഞ്ഞുവരുന്നതും ആയ വെട്ടെഴുത്ത ഇപ്പൊൾ നടപ്പില്ലാ- എന്നാൽ ചിലപഴയ ആധാരപ്രമാണങ്ങൾ ഇതിൽ തന്നെ എഴുതികാണുന്നു-

൭ാമത- ഇപ്പൊൾ മലയാളംഎഴുതിവരുന്നത ആൎയ്യഎഴുത്തിലാകുന്നു- അതതമിഴദെശങ്ങളിൽ സംസ്കൃതം എഴുതുന്ന ഗ്രന്ഥാക്ഷരത്തിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതാകുന്നു-

൮- അസംഖ്യം സംസ്കൃതപദങ്ങൾ ദ്രാവിഡഭാഷകളിൽ നടപ്പായിരിക്കുന്നതിനാൽ സംസ്കൃതംതന്നെ ദ്രാവിഡഭാഷകൾക്കെല്ലാംപ്രകൃതികാരണമെന്ന സംസ്കൃതപക്ഷപാതികളായ ചില അല്പജ്ഞന്മാർ പ്രസ്താവിക്കുന്നുണ്ടെങ്കിലും അതിലുള്ളമെ

ധ്യം വിശേഷങ്ങൾ പ്രത്യക്ഷമാകയാൽ ഇവിടെ ഉദാ ഹരണങ്ങളെ വിവരിപ്പാൻ വേണ്ടി സമയം വ്യർത്ഥമാക്കുന്നില്ല-

[illegible] ദ്രാവിഡഭാഷകൾക്കും സംസ്കൃതത്തിനും ദൂരസംബന്ധം ഉണ്ടായിരിക്കാം അതുപോലെ സംബന്ധം ഭൂലോകത്തിലുള്ള എല്ലാഭാഷകൾക്കും തമ്മിലുണ്ട്- ദ്രാവിഡം പ്രത്യേകം ഒരു വൎഗ്ഗത്തിൽ ചേൎന്നതാകുന്നു-

൧൯- മലയാളം എന്ന ശബ്ദം ആദ്യം ഉപയോഗിച്ചത തമിഴരാകുന്നു- അതിൽനിന്നും ആ[illegible]യിൽ നടപ്പുവന്നഭാഷക്കും ആ പേരു ലഭിച്ചു- ശബ്ദാൎത്ഥം ചിലരുടെ അഭിപ്രായത്തിൽ മലകളും ആഴികളും ഉടെക്കുള്ള ഭൂമിയാകകൊണ്ടും ഴകാരം ളകാരം സംസ്കൃതത്തിൽ വ്യത്യാസമല്ലാത്തതകൊണ്ടും മലയാളം എന്നു പറയുന്നു എന്നും ചിലർ കുന്നും കുഴിയുമായിട്ടുള്ള രാജ്യമാകകൊണ്ടു ആപ്പേര ഉപയോഗിക്കുന്നു എന്നും പറയുന്നു- പണ്ഡിതനായ ഒരു പാതിരിയുടെ അഭിപ്രായം മലംപ്രദേശമായ ഒരു രാജ്യം എന്നമാത്രം ആ പദത്തിന്റെ അൎത്ഥമെന്നാകുന്നു-

൨൦ മലയാള ഭാഷയുടെ മാതൃസ്ഥാനം വഹിച്ചിരിക്കുന്ന തമിഴിന്റെ ചരിത്രം അറിഞ്ഞിരിക്കേണ്ടത മലയാളികൾക്ക വളരെ ആവശ്യമാകുന്നു- അപ്രചുരങ്ങളായി മലയാളത്തിൽ ഉള്ളവരാകുന്ന സംസ്കൃതഭാഷാ ചരിത്രത്തോടു കൂടി ചേൎന്ന അച്ചടിപ്പിക്കുന്നതിന്ന നിശ്ചയിച്ചിരിക്കുന്നു- അതുകൊണ്ടു ആ ഭാഗവും ഇവിടെ വിസ്തരിക്കുന്നില്ല- ക്രമേണ പലവിദ്വാന്മാരുടെയും പ്രയത്നത്താൽ സംസ്കൃതം തമിഴ മററു ചില ദ്രാവിഡഭാഷകൾ ഇവയിൽ ഗ്രന്ഥങ്ങൾ വൎദ്ധിച്ചുവന്നു-

൨൧ കേരളവാസികൾക്ക യാതൊരു സഹായവും അവരുടെ ഇടയിൽ സംസ്കൃതപണ്ഡിതന്മാരായ നമ്പൂരിമാരല്ലാതെ മററില്ലാഞ്ഞതും ഇല്ലാതിരുന്നതിനാൽ അവൎക്ക വിദ്യാഭ്യാസത്തിനും അതിൽനിന്നുണ്ടാകുന്ന ഗുണങ്ങൾക്കും സംഗതി വന്നില്ലെന്ന മാത്രമല്ല തമിഴിൽനിന്നും വേർപെട്ട മലയാളവും അനേകകാലം യാതൊരു പരിഷ്കാരവും കൂടാതിരുന്നു- നമ്പൂരിമാര പ്രത്യേകം ഒരു മലയാളിക്ക വിദ്യാഭ്യാസം ഉണ്ടാകുന്നതിനെക്ക തടസ്ഥമായിരുന്നു ആദ്യം ഗ്രാമവും ജന്മിമാരായ നമ്പൂരിമാരും അവരവരുടെ ശേഷം പെരുമക്കളും ശൂദ്രരും

ആയിരുന്നു- ക്ഷത്രിയരായിട്ട അന്ന ചെരരാജ്യത്ത നിന്നും മലയാളം ഭരിക്കുന്നതിനായിട്ട വന്നിരുന്ന തിരുവിതാംകൊട സംസ്ഥാനത്ത രാജവംശം അല്ലാതെ മററാരും മലയാളത്തിൽ ഉണ്ടായിരുന്നില്ലാ- നംപൂരിമാരിൽ ചിലര പരശുരാമന്റെ അഭിപ്രായപ്രകാരം പാരമ്പൎയ്യമായി മന്ത്രവാദികളും ചിലര ജ്യോതിഷശാസ്ത്രക്കാററും ചിലര വൈദ്യന്മാരും ചിലര പൌരാണികന്മാരും ചിലര വൈദികന്മാരും ചിലര സ്മാൎത്തന്മാരും മററുമായി ഭവിച്ചു- അവരാൽ ആദികാലം മുതൽ തന്നെ വെദവെദാംഗൊപാംഗങ്ങളും ധൎമ്മശാസ്ത്രം ജ്യോതിഷശാസ്ത്രം- വൈദ്യശാസ്ത്രം- കണക്കശാസ്ത്രം മുതലായ ശാസ്ത്രങ്ങളെല്ലാതിന്നും അഭ്യസിക്കപ്പെട്ടു- ഇതിൽ പാരമ്പൎയ്യമായി കാൎയ്യപ്രവൃത്തിക്ക നെമിച്ചവര അതാതവിദ്യയിൽ സമൎത്ഥന്മാരായി-

൫൨. ശൂദ്രജാതിക്ക വിദ്യാഭ്യാസം പാടില്ലെന്ന ബ്രാഹ്മണരുടെ അഭിപ്രായം- നംപൂരിമാര ദെവകാൎയ്യങ്ങളിൽ പ്രത്യെകം ശ്രദ്ധവച്ചു സൂക്ഷിച്ചുവന്നു ബ്രാഹ്മണരായാൽ വെദം പഠിച്ചിരിക്കണം എന്ന നിൎബ്ബന്ധമുണ്ടെങ്കിലും ചിലപ്പൊൾ എല്ലാരും വൈദികന്മാരായിരുന്നില്ലാ എങ്കിലും ശൂദ്രൎക്കക്ഷരജ്ഞാനം അരുതെന്നുള്ള ശാസ്ത്രം അവര ബാഹ്യപ്രബലമാക്കി വച്ചുകൊണ്ടുതന്നെ ഇരുന്നു-

൫൩. ആ കാലത്ത ശൂദ്രര കുഞ്ഞു- രാമാ- ഗൊവിന്ദ കെശവാ- നാരായണാ മുതലായ പെരുകൾ ഉപയൊഗിക്കാതിരിക്കാൻ വെണ്ടി ഉക്കിണ- കണ്ടൊളമ്പി- കണ്ടുമാടൻ- വള്ളി- തിരിത- ചക്കിമുതലായുള്ള നികൃഷ്ടപെരുകൾ ഇവരുടെ ഇടയിൽ പ്രസിദ്ധമാക്കി- അന്നത്തെ അവര അത്രപെരും ജന്മിമാരും ശൂദ്രരകൊഴവന്മാരും ആയിരുന്നതിനാൽ ഈ പ്രവൃത്തിക്ക ആൎക്കുമെതൃപ്പും ഉണ്ടായിരുന്നു- ഈ പെരുകൾ ഇപ്പൊഴും ഈഴവന്മാരുടെ ഇടയിൽ നടന്നുവരുന്നു- ശൂദ്രൎക്കുകുത്സിതങ്ങളായ പെരുകളെ പാടൊള്ളു എന്ന മനു വിധിച്ചിരിക്കുന്നതുകൊണ്ടാകുന്നു ഈ വകപ്പെരുകൾ നടപ്പായതെന്നു അവൎക്കു അറിവും ഇല്ലാ-

൫൪. ഇങ്ങനെ നടന്നുവരുന്ന സമയം ചെരമാൻ പെരുമാളിൽ നിന്ന ക്ഷത്രിയര സാമന്തര മുതലായ ജാതികൾ മലയാളത്തിൽ അധികം വൎദ്ധിക്കുന്നതിനും നംപൂരിമാരെ

ശ്രീലോക പ്രാപ്തിയാകയാൽ ദേഹത്തെ മന്നാർകോവിൽ ക്ഷേത്രത്തിനകത്ത അടക്കംചെയ്തിരിക്കുന്നതായുംപറയുന്നു- വൈഷ്ണവർ അദ്ദേഹത്തിനെ ഒരു ശംഖാവതാരമെന്ന വിചാരിച്ചു ഇപ്പഴും ആണ്ടുശ്രാദ്ധം കഴിച്ചുവരുന്നു- പലവിഷ്ണു ക്ഷേത്രങ്ങളെയുംകുറിച്ചു സ്തുത്യമായിട്ട വളരെപാട്ടുകൾ അദ്ദേഹം ഉണ്ടാക്കീട്ടുണ്ടു- അതിൽ തിരുവായ്മൊഴി ഇപ്രബന്ധങ്ങൾ നടപ്പുണ്ടു അതു അത്രയും തമിഴ് ഭാഷയിൽ ആകുന്നു- ഇതുകൊണ്ടു ൩൨൨ കൊല്ലത്തിനു മുൻപുവരെ കേരളത്തിൽ മലയാളഭാഷ ഒരു പ്രത്യേകഭാഷയായി തമിഴിൽനിന്നുംപിരിഞ്ഞിട്ടില്ലെന്നും സംസ്കൃതംഅധികം വ്യാപിച്ചിട്ടില്ലായിരുന്നു എന്നുംനിശ്ചയിക്കാം-

൩൧ ഏകദേശം കൊല്ലവർഷം ആരംഭിക്കുന്നതിനും ൬൦ വർഷത്തിനുമുൻപ ഉളിയന്നൂർഗ്രാമത്തിൽ പെരിയാററിനുവടക്കെ ആലുവായിൽനിന്നും ൫ നാഴിക ദൂരമുള്ള കാലടിഎന്നസ്ഥലത്ത ഒരു നമ്പൂരിയുടെ ഇല്ലത്തിൽ ശ്രീമഹാദേവന്റെ അംശമായി എത്രയും പ്രസിദ്ധനായ ശ്രീമൽശങ്കരാചാര്യസ്വാമി അവതരിച്ചു-

൩൨ അദ്ദേഹത്തിന്റെ അച്ഛൻ ഗർഭാധാനത്തിന്റെ ശേഷംസന്യസിച്ചു പുണ്യസ്ഥലങ്ങളിൽ യാത്രപോയി- അമ്മക്കവൈധവ്യംഭവിച്ചിരുന്നസമയം ജനിച്ചതിനാൽ നമ്പൂരിമാർ അദ്ദേഹത്തിനെ ദോഷംശങ്കിച്ചു പുറത്താക്കി വച്ചിരുന്നു- പരമാർത്ഥത്തിൽ അച്ഛൻ തീർത്ഥയാത്ര പോകുന്നതിനുമുൻപു തന്നെ ഗർഭം ഉല്പാദിച്ചിട്ടുണ്ടായിരുന്നു എന്നാണ കേട്ടിരിക്കുന്നത- സ്വാമികൾ വളരെദിവ്യനും ബാല്യത്തിലെതന്നെ വളരെവിദ്വാനുംആയിരുന്നു- ൭ വയസ്സിൽസന്യസിച്ചു- നമ്പൂരിമാരുടെ ആചാരത്തെയും വേദാദ്ധ്യയന മുറകളെയുംകുറിച്ചു സ്വാമികൾ ആക്ഷേപിക്കയാൽ അവർ അദ്ദേഹത്തെനെയും അമ്മയെയുംക്ഷേത്രവിരോധംചെയ്തു- അദ്ദേഹം ബാല്യത്തിങ്കൽതീർത്ഥയാത്രപുറപ്പെട്ടുപലപുണ്യസ്ഥലങ്ങളിലും ആശ്രമങ്ങളിലും സഞ്ചരിച്ചുകാശിയിൽവച്ചുഗോവിന്ദസ്വാമികളോട ഉപദേശവും വാങ്ങി ബദര്യാശ്രമത്തിൽ ചെന്നു- അവിടെ വച്ചുസൂത്രഭാഷ്യംഉണ്ടാക്കി അതിനെഅവിടെഅദ്ദേഹത്തിനു പ്രത്യക്ഷമായി കാണാറായ ശ്രീവേദവ്യാസ മഹർഷിയെകാണിച്ചു അദ്ദേഹംസമ്മതിച്ചു സ്വല്പനാൾകൂടെ അവിടെതാ

൨൮- വെദം വെദാന്തംമുതലായ ചില ഗ്രന്ഥങ്ങൾക്കു സ്വാമികൾ ചില വ്യാഖ്യാനങ്ങൾ ഉണ്ടാക്കീട്ടുണ്ടു- അവയെ ഇപ്പൊഴും പണ്ഡിതന്മാരായുള്ള ഇംഗ്ലീഷുശാസ്ത്രജ്ഞന്മാർവളരെ ശ്ലാഘിച്ചുപറയുന്നു- ശിഷ്യന്മാരും വളരെ ഗ്രന്ഥങ്ങൾ ചമ ച്ചിട്ടുണ്ടു- ഒക്കെ സംസ്കൃതമാകയാൽ അവയെ കുറിച്ചു ഇവിടെ അധികംപ്രസ്താവിക്കുന്നില്ലാ- സ്വാമികൾ മലയാളത്തിൽ ചെയ്തിട്ടുള്ള ഏൎപ്പാടിനെപ്പറ്റിയും ഇവിടെഒട്ടുംവൎണ്ണി ക്കുന്നില്ലാ- സ്വാമികാരണം നികൃഷ്ടന്മാരെന്നു വിചാരിച്ചുവ ന്നശൂദ്രൎക്കു ഒരു ഉൽകൎഷം വന്നിരുന്നു അതുകൊണ്ടു സ്വഭാവശു സ്വല്പപരിഷ്കാരത്തിന്നും ഇടയായി തീൎന്നു-

൨൯- അന്യദെശക്കാരുടെ കച്ചവടത്തിനായും മററും മലയാളത്തിൽ സഞ്ചാരംതുടങ്ങി ഗ്രീക്കകാരര- റൊമാക്കാ രര- രെംജിപ്തുകാരര- ഇവര അവരുടെ പ്രാബല്യകാലത്തു മലയാളത്തിൽ കച്ചവടത്തിനായിട്ടു വന്ന യുറൊപ്യൻനാ ണയങ്ങളും യുറൊപ്യൻ സാമാനങ്ങളും മലയാളത്തിൽ കൊ ണ്ടുവന്നു ചെലവഴിച്ചിരുന്നു- ഇങ്ങിനെ കച്ചവടത്തിനായിട്ടല്ലാതെ ചിലജാതിക്കാരര അവരുടെമതംപ്രസിദ്ധമാക്കുന്നതിന്നായി വ ന്നിട്ടും ഇവിടെ ആഗമിച്ചിരുന്നു- വളരെമലയാളികൾ ആ മതങ്ങൾ സ്വീകരിക്കയും അതുനിമിത്തം ചിലശബ്ദങ്ങൾ മ ലയാളഭാഷയിൽചെന്നു നടപ്പാകുന്നതിന്നു ഇടവരികയുംചെ യ്തു-

൩൦- എന്നാൽ ഇങ്ങിനെ ചെന്നിട്ടുള്ള ശബ്ദം വളരെ അപൂൎവമാകുന്നു- അതും അനെകം സംവത്സരത്തിന്റെ മുമ്പാണു- അതിന്റെകാരണം മലയാളികൾ തന്റെനാട്ടിൽ താ മസിക്കുന്നവരായാലും അന്യമതക്കാരൊടുംനാട്ടുകാരൊടുമുള്ള സഖ്യത്തിന്നു പ്രിയമില്ലാത്തവരായിരുന്നതാകുന്നു- മത വിഷ യംസംബന്ധിച്ചുംമററും ആദ്യം മലയാളത്തിൽ വന്നിട്ടുള്ളവ രുടെ ചരിത്രം ചുരുക്കമായി താഴെപറയുന്നു-

൩൧- അപ്പൊസ്തലന്മാരിൽ ഒരുവനായ സെന്റ തൊമ സ്സ കൊല്ലവൎഷം ആരംഭിക്കുന്നതിന്നു ൭൭൦ സംവത്സരത്തി ന്നുമുമ്പ ക്രിസ്തുവൎഷം ൫൨-ൽ മലയാളത്തിൽവന്നുവെന്നുംശ്രെ ഷ്ഠന്മാരായ ബ്രാഹ്മണര ശൂദ്രര മുതലായ അനെകം പെരെ ചെൎത്തു- ചായൽ- കൊല്ലം- പറവൂർ- കൊടുങ്ങല്ലൂർ-

യാളഭാഷയിൽ നടക്കുന്നു- ഇതിൽ മൂന്നാപട്ടയം ഇപ്പൊഴും കൂട്ടത്തായി കെൾക്കുന്നു- അത കണ്ടിട്ടുള്ളവരെ വിശ്വസിക്കാമെങ്കിൽ അതിന്റെവാചകരീതിയും മററും തമിഴ അനുസരിച്ചാണെന്നുകാണുന്നു- ഇത മദ്ധ്യകെരളത്തിൽ ഉണ്ടായിട്ടുള്ളത-ാം നൈഷധംകൊണ്ട ക്രിസ്ത്വാബ്ദം ൧൨൨൫-ാം കൊല്ലവഷംതുടങ്ങുന്നതിനു൩൦൦-വഷംമുൻപുവരെയും മലയാളം മദ്ധ്യകെരളത്തിലും പരിഷ്കാരപ്പെട്ടിട്ടില്ലെന്നു നിശ്ചയിക്കാം-

---

## ൨-ാം അദ്ധ്യായം

---

൧൯- മലയാളഭാഷയുടെ ഉത്ഭവവും ആദ്യകാലം മുതൽ കൊല്ലവഷം ആരംഭം വരെ അതിന്റെ സ്ഥിതിയും ൧-ാം അദ്ധ്യായംകൊണ്ട സ്പഷ്ടമായല്ലൊ- ൨-ാം അദ്ധ്യായത്തിൽ കൊല്ലം ൧-ാമാണ്ടുമുതൽ ൫൦൦-ാമാണ്ടുവരെമലയാളഭാഷക്കുവന്നിട്ടുള്ളഭേദഗതികളെയും അതിൽ ഉണ്ടായിട്ടുള്ള ഗ്രന്ഥകത്താക്കന്മാരെയും അവര ഉണ്ടാക്കീട്ടുള്ള ഗ്രന്ഥങ്ങളെയും വിവരങ്ങളെയും കുറിച്ചു പ്രസ്താവിക്കുന്നതാകുന്നു-

൨൦- ഈ കാലത്ത മലയാളദെശം (കെരളം) പല ഭാഗങ്ങളായിപിരിഞ്ഞു അനെകം രാജാക്കന്മാരാലും ഇടപ്രഭുക്കന്മാരാലും ഭരിക്കപ്പെട്ടിരുന്നു- അതിൽ മുഖ്യമായിട്ടുള്ള രാജ്യങ്ങൾ തിരുവിതാംകൂർ അല്ലെങ്കിൽ തൃപ്പാസ്വരൂപം- കൊച്ചി അല്ലെങ്കിൽ പെരുമ്പടപ്പുസ്വരൂപം-കോഴിക്കോട അല്ലെങ്കിൽ നെടിയിരിപ്പുസ്വരൂപം-കോലസ്വരൂപം ഇങ്ങിനെനാലുംഇടപ്രഭുക്കന്മാരാൽ ഭരിക്കപ്പെട്ടുവന്നതിൽ ദെശിങ്ങനാട എന്നുപറയുന്ന കൊല്ലം- കായംകുളം അല്ലെങ്കിൽ ഓണനാട- ഇളയെടത്തുസ്വരൂപം- തെക്കുംകൂറ- വടക്കുംകൂറ- ചെമ്പകശ്ശെരി- പാലക്കാട- കടത്തനാട- വെള്ളാനാട- ഏറനാട- മുതലായതുംആയിരുന്നു-

൨൧- ഈ രാജാക്കന്മാരും ഇടപ്രഭുക്കന്മാരും അന്നു തങ്ങളിൽ സദാ ചില്ലറയുദ്ധങ്ങളിൽ പ്രവെശിച്ചു കലഹിച്ചുംകൊണ്ടിരുന്നതല്ലാതെ നാട്ടുപ്രജകൾക്ക വിദ്യാഭ്യാസം ഉണ്ടാ

കിളിക്കൊട്ടുകാരൊ സ്വഭാഷയിൽ വിദ്വാന്മാർ ഗ്രന്ഥങ്ങൾ ചമെക്കുന്നതിനുള്ള സഹായങ്ങൾ ചെയ്കയൊ ഒന്നുംചെയ്തില്ലാ- അവരിൽ ചിലർ അപൂർവ്വമായി സംസ്കൃത പണ്ഡിതന്മാരായി നാടകാലങ്കാരാദി ശാസ്ത്രങ്ങളിൽ രസിച്ചു വ്യഥാ നെരം കളഞ്ഞു-

൬൪- നംപൂരിമാർ അധികം ഉള്ളത മദ്ധ്യകെരളത്തിൽ ആകയാൽ അവിടെ സംസ്കൃതം വെഗം വൎദ്ധിക്കുന്നതിനും മലയാളഭാഷ തമിഴിന്റെ രീതി വെഗം വിടുന്നതിനും ഇടയായിതീൎന്നു- എന്നാൽ മലയാളഭാഷയുടെ രീതി ആ സമയം എങ്ങിനെ ആയിരുന്നു എന്നും ഗ്രന്ഥകൎത്താക്കന്മാർ ഉണ്ടായിരുന്നൊ എന്നും അറിവാൻപാടില്ലാ- അറിവുള്ളവർ എഴുതി അയച്ചാൽ സന്തൊഷത്തൊടെ സ്വീകരിക്കുന്നതാകുന്നു-

൬൫- തെക്കൻ കെരളത്തിൽ സംസ്കൃതം അധികം കലരാതെ ഉള്ള മലയാളം തന്നെ ആ സമയം നടപ്പായിരുന്നു എന്നു അപ്പൊൾ ഉണ്ടാക്കീട്ടുള്ള ചില കവിതകളാൽ നിശ്ചയിക്കാം- അവ മലയാളഗ്രന്ഥകൎത്താക്കന്മാരാൽ ഉണ്ടാക്കപ്പെട്ടതും തമിഴ്‌രീതി അനുസരിച്ചുള്ളതും ആകുന്നു-

൬൬.- ആദ്യകാലം നംപൂരിമാരുടെ എൎപ്പാടിൻ പ്രകാരം സ്ഥാവരവസ്തുക്കൾ അവൎക്കമാത്രമെ അനുഭവം ഉണ്ടായിരുന്നുള്ളു- കാലാന്തരത്തിൽ ശൂദ്രർ മുതലായ ജാതിക്കാരും സ്ഥാവരവസ്തുക്കൾ സമ്പാദിച്ചുതുടങ്ങി- ഇങ്ങിനെ ഉള്ള കൊടുക്കൽ വാങ്ങൽ ഉണ്ടാകുന്നസമയം വ്യവഹാരങ്ങൾ വൎദ്ധിക്കുമെന്നും അവ തീൎച്ചയാക്കുന്നതിനു ഒരു ഗ്രന്ഥം ഇല്ലാഞ്ഞാൽ പൊരാ എന്നും വിചാരിച്ചു നംപൂരിമാർ വ്യവഹാരമാല എന്ന ഗ്രന്ഥം സംസ്കൃതത്തിൽനിന്നും മലയാളത്തിൽ തൎജ്ജിമ ചെയ്തു- അതു കൂടാതെ ക്രയവിക്രയാദികൾക്ക ഉപയൊഗം ആവാൻ തക്കവണ്ണം കണക്കധികാരം എന്ന ഗ്രന്ഥവും മലയാളത്തിൽ പരിഭാഷപ്പെടുത്തിയതായും കെട്ടിരിക്കുന്നു-

൬൭- വ്യവഹാരമാലയും കണക്കധികാരവും ഇപ്പൊൾ നടപ്പുള്ള ഗ്രന്ഥങ്ങൾ തന്നെയൊ ആദ്യകാലത്തിൽ ഉണ്ടാക്കീട്ടുള്ളത എന്നു നിശ്ചയിക്കാൻപാടില്ലാ- ഒരുവെള അവ പിന്നീടു പരിഷ്കാരം ചെയ്തിട്ടുള്ളതായും വന്നെക്കാം- പ്രാചീന ഗ്രന്ഥങ്ങളായിട്ടും ഇരിക്കാം- ഏറെ ദെശങ്ങളിൽ ആദ്യം തൎജ്ജിമ ചെ

ജ്ഞപ്പെട്ടത ആചാൎയ്യസ്വാമിയുടെ കാലത്തിനിപ്പുറം കൊല്ലവ
ൎഷം ൨൦൦ മാണ്ടിനുമുമ്പായിരിക്കണം-

൭൦- മദ്ധ്യകെരളത്തിൽ ആ കാലത്ത ഉണ്ടാക്കിയതാ
യ കൃഷിപ്പാട്ട ഓണപ്പാട്ട മുതലായ ചിലചെറിയ ഗ്രന്ഥങ്ങ
ളുംഉണ്ട- അവനമ്പൂരിമാര അവരുടെ കൊഴവന്മാരുടെ ഉപ
യൊഗത്തിന്നായി ഉണ്ടാക്കിയതായിരിക്കാം-

൭൧- കൊല്ലം ൫൦൦ മാണ്ടിടക്ക തിരുവിതാംകൊട്ട രാ
ജ്യം ഭരിച്ചിരുന്നഒരുതമ്പുരാൻ തിരുമനസ്സുകൊണ്ട ഉണ്ടാക്കി
ട്ടുള്ള രാമചരിതം മലയാളത്തിന്റെ പൂൎവാകൃതിക്ക ഒരു ല
ക്ഷ്യമാകുന്നു- ഈ ഗ്രന്ഥം ഇപ്പൊൾമലയാളത്തിലുള്ള എ
ല്ലാഗ്രന്ഥങ്ങളെക്കാളും വളരെപഴക്കമുള്ളതാകുന്നു-അതിൽ
സംസ്കൃതവാക്കുകൾ വളരെഅപൂൎവമാകയാൽ ആത സംസ്കൃതം
തെക്കൻകെരളത്തിൽ അധികംനടപ്പവരുന്നതിന്നുമുൻപിൽ ഉ
ണ്ടാക്കപ്പെട്ടതെന്ന നിശ്ചയിക്കാം- ഏകദെശം ൫൦൦ കൊല്ല
ത്തിന്നമുൻപുള്ളകവിതയെന്നല്ലാതെഇന്നാമാണ്ടഇന്നാരഉണ്ടാ
ക്കിയതെന്ന പറവാൻപ്രയാസം- ആഗ്രന്ഥംഇപ്പൊൾഒരുന
ല്ലമലയാളിവായിച്ചാൽമനസ്സിലാകുന്നതിന്ന പ്രയാസമാകുന്നു
എന്നാൽആകാലത്ത ഇപ്രദെശത്തെ സാധാരണയായിരുന്ന
ഭാഷയിൽതന്നെ ആഗ്രന്ഥം എഴുതിയിരിക്കുന്നു എന്നാനി
ശ്ചയമാകുന്നു-

൭൨· ഈകവിതമുഴുവനും അച്ചടിച്ചിട്ടുള്ളതായി കാണു
ന്നില്ല- അതിലെഭാഷശുദ്ധമായിട്ടുള്ള ഇലക്കണതമിഴും അ
ല്ല- ഇലക്കണരീതിവിട്ടശുദ്ധമലയാളമാകുന്നതിന്നുള്ള മാൎഗ്ഗ
ത്തിലാകുന്നു- കൊട്ടയത്ത അച്ചടിച്ചപ്രസിദ്ധം ചെയ്തിട്ടുള്ള
പാഠമാലയിൽ രാമചരിതത്തിൽനിന്നും ചിലഭാഗങ്ങൾ എടു
ത്തചെൎത്തിട്ടുണ്ട- അതിൽനിന്നും വായനക്കാൎക്ക ഭാഷാരീതി
അറിയുന്നതിന്നവെണ്ടിചിലഭാഗം താഴെ ചെൎത്തിരിക്കുന്നു-

൧ ഇടയിടെ ഒരികളക്കാത്തിങ്കൾ മാതിരിവിളങ്ക-
അടകിടെവന്ന കൈകൊണ്ടരക്കർ കൊന്നെറിയക്കണ്ടു-
ചുടരൊളി മാടംതൊറും ചുരുങ്കിടമാർ തെളിന്തു.
മടമലർകളവണ്ടാലെയും ഇവപൊഴിന്താർ-

൨ നകരിതൻകണ്ണുനീരെ നലമെഴ തുടക്കുന്നൊൻ താൻ.
ഉകലിൽ വെന്നിനിഎന്നെല്ലാം ഇരാവണനിയമ്പ കെട്ടു.
ഉരിവൊടി പതറുമെല്ലാൽ ഉനിതവൻതനയസ്ഥാനത്തിൽ-
തികപതമുടയൊന്നാകം തിരിച്ചിരാ വിളമൊഴിന്താൻ-

പൂൎവ്വമായിചെന്നിട്ടുണ്ടെങ്കിലും തമിഴരീതിയനുസരിച്ചുതന്നെ പ്രയോഗം കാണുന്നു- അതിൽചിലഭാഗങ്ങൾ താഴെചെൎത്തിരിക്കുന്നു

൧ അരക്കർ കുലംവേരറുക്കവേണമെന്നമരർകളും അലൈകടലിൽ ചെന്റു മുറയിട്ടതും. ആഴിവൎണ്ണനന്നതു ചെയ്യതും ചെയ്യതും മുനിവരന്റെ ഹോമകുണ്ഡം തന്നിൽനിന്നു ദിവ്യനായ കനകമയം ചെയ്യതും ദശരഥർ മകിഴ്ന്തുവാങ്കികൊണ്ടതും കൊണ്ടവൻ തെരിവൈമാർക്കു പായസംകൊടുത്തതും കൎഭമയത്താൽ മങ്കമാർ ഇരിന്നതും ഗുണംപെരിയമൈന്തർകൾ പുറന്നതും

പുറന്തമൈന്തരിൽ പെരിയരാമനും ഇലക്ഷ്മണനും പെരിയ മുനിതൻ പിറകെപോനതും വലത്തതാടകയെ വധംചെയ്തതും-

൩൦- ക്രിസ്തുവൎഷം ൧൫൦൦ മാണ്ടിനു കൊല്ലം ൬൭൫ മാണ്ടിടക്കു പൊൎത്തുഗീസ്സുകാരുടെ കച്ചവടത്തിനായിട്ടും മററും മലയാളത്തിൽ ആദ്യംവന്നു ക്രമേണ അവരുടെക്രിസ്തുമതം മലയാളത്തിൽ പരത്തണമെന്നുദ്ദേശിച്ചു പാതിരിമാരും മററും സ്ഥിരമായിപള്ളികെട്ടിമലയാളത്തിൽ പാൎപ്പുതുടങ്ങി-

൩൧- ൧൫൪൫ൽ അവരിൽ ഗോവായിലെ പാതിരി സുറിയാനികളെ അവരുടെമതമായി റോമൻ സഭയിൽ ചേൎക്കേണമെന്നു വിചാരിച്ചു ആദ്യംകൊടുങ്ങല്ലൂരുംപിന്നീടു വയ്പിൻകോട്ടയിലും പാഠശാലകൾ വച്ചിട്ടു സുറിയാനികളെ അഭ്യസിപ്പിച്ചുതുടങ്ങി സാമോപായത്താൽ അവരുടെമതം മാററുന്നതിനു പ്രയാസമായികണ്ടു ഒടുവിൽ ചതുരോപായത്തെ തന്നെ പ്രയോഗം തുടങ്ങി- കൊല്ലം ൭൭൫ മാണ്ടിടക്കു അവരെ ഡച്ചുകാരു (ലന്തു) ജയിച്ചു- പൊൎത്തുഗീസ്സുകാരുടെ മലയാളത്തിലെ ആഗമനത്താൽ അവരുടെമതവൎദ്ധനയ്ക്കു വേണ്ടിപള്ളിക്കൂടങ്ങൾ കെട്ടിക്കയുംമററും ചെയ്തതിനാലും പൊൎത്തുഗീസ്സുവാക്കുകൾ വളരെമലയാളത്തിൽ ചേൎന്നുലന്തക്കാരിൽനിന്നും ഗുണം അധികംഒന്നുംഉണ്ടായില്ല-

൩൨- അച്ചടി ആദ്യം ക്രിസ്തുവൎഷം ൧൫൭൭ മാണ്ടു കൊല്ലം ൭൫൨ മാണ്ടിടക്കു- ജെസ്യൂട്ടു ജാതിക്കാരൻ കൊടുങ്ങല്ലൂരിന്റെ സമീപത്തതാംകാമലി എന്നസ്ഥലത്തിന്റെ വടക്കരാംവൈലക്കോട്ട എന്നസ്ഥലത്താണുണ്ടായതു- ഇതിനിടെ അന്നു ഉദയം പെരൂര സഭക്കാരുടെ ഒരു സ്ഥലത്തുള്ളപള്ളികെ

ട്ടി പാതിരിമാരപാൎത്തിരുന്നു എന്നും ക്രിസ്ത്വാബ്ദം ൧൫൮൦-ൽ അതുമതപ്രധാനസ്ഥലമായിരുന്നു എന്നും അറിയുന്നു- ഇപ്പൊഴും ഒരു മതപ്രധാനസ്ഥലമാണെന്നു കാണുന്നു- അവരതിൽ സംസ്കൃതം-തമിഴ-മലയാളം-സിറിയൻ- ഈ ഭാഷകളൊക്കെയും പഠിച്ചു അവയിൽ പുസ്തകങ്ങൾ അച്ചടിപ്പിച്ചിട്ടുണ്ടു- ഇപ്പൊഴും ആ പുസ്തകങ്ങളുടെ പെരുമാത്രമെ കെൾക്കാറുള്ളു-

൩൨- മലയാളത്തിലക്ഷരം അച്ചടിക്ക ആദ്യം കൊത്തിയത ക്രിസ്ത്വാബ്ദം ൧൫൭൭-ക്കു കൊല്ലം റൊമാണു കൊച്ചിയിൽ ജൊയാന്നീസ്സ ഗൊൺസാൽസ്സ ആകുന്നു എന്നു കെട്ടിരിക്കുന്നു-

൩൩- ൧൬൭൩-ാമാണ്ടു ഇടക്ക വരാപ്പുഴെതാമസിച്ചിരുന്ന പൊട്ടുഗീസ്സ ഇത്താലിയൻ പാതിരിമാര മലയാളഭാഷക്ക ഒരു നിഘണ്ടു ചമച്ചിട്ടുള്ളതായിട്ടറിയുന്നു- ഇത അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ടൊ എന്നു നല്ല നിശ്ചയം ഇല്ല-

൩൪- ഒരു അച്ചടിവന്നതിലും എഴുത്തച്ഛൻ കാരണവും മറ്റും അനെകം കവികൾ ഉണ്ടായതുകൊണ്ടും മലയാളഭാഷയിൽ ഗ്രന്ഥങ്ങൾ വൎദ്ധിച്ചുവരുന്നതുടങ്ങി- എന്നാൽ അച്ചടിസൂത്രം കൊണ്ടുള്ള പുഷ്ടി ഉപയൊഗം വിശിഷ്ടമായത സ്വല്പം പൊലും സിദ്ധിച്ചിട്ടില്ലാഞ്ഞു- അത ഇപ്പൊൾമാത്രം ആരംഭിച്ചുവരുന്നു-

൩൫- തുഞ്ചത്തുരാമാനുജൻ എന്ന എഴുത്തച്ഛന്റെ കാലംവരെ മലയാളഭാഷ വളരെ താണസ്ഥിതിയിൽ തന്നെ ആയിരുന്നു- അതുവരെ മലയാളഭാഷ, എഴുതിവന്ന വെട്ടെഴുത്ത അന്നുമുതൽ ക്രമെണ നടപ്പില്ലാതെ ആകയും അദ്ദെഹം മലയാളം എഴുതുന്നതിന്ന ഇപ്പൊൾ നാം ഉപയൊഗിച്ചുവരുന്ന ആൎയ്യ എഴുത്ത ഉപയൊഗപ്പെടുത്തുകയും ചെയ്തിരിക്കുന്നു- അന്നു ഉപയൊഗിച്ച അക്ഷരങ്ങൾ സംസ്കൃത അക്ഷരം ൫൧-ം അതു കൂടാതെ തമിഴവഴിക്ക എ- ഒ- റ- ഴ- ഈ നാലു എഴുത്തുംകൂടി ചെൎത്ത ഇപ്പൊൾ നടപ്പുള്ള അക്ഷരങ്ങൾ ൫൫ ആകുന്നു-

൩൬- അതിന്നുമുൻപിൽ ഒരു കെരളസന്തതികൾക്ക ഒരു ശബ്ദശാസ്ത്രവൎണ്ണപാഠാദിസംസ്കൃതസമ്പാദ്യത്തിന്ന ഒരു വഴിയും ഇല്ലാതിരുന്നു- ഒരു തുഞ്ചത്തപരമഗുരുക്കളാൽ സംസ്കൃതത്തിൽനിന്നും അദ്ധ്യാത്മരാമായണം മുതലായി അനെകം സംസ്കൃ

തഗ്രന്ഥങ്ങളെ മലയാളത്തിൽ പരിഭാഷപ്പെടുത്തി നടപ്പാ
ക്കുകയാൽ അന്നുമുതൽക്ക മലയാളികൾക്കുസംസ്കൃത ജ്ഞാന
വും നമ്മുടെഭാഷക്കു പരിഷ്കാരവും വളൎന്നുവന്നു-

൩൨- തിരുവല്ലാ കണ്ണശ്ശ പ്പണിക്കരഎന്നൊരുവിദ്വാൻ
എഴുത്തച്ഛന്റെ കാലത്തുതന്നെ ഉണ്ടായിരുന്നു- അദ്ദേഹം
എഴുത്തച്ഛൻ കവിതആരംഭിക്കുന്നതിനു മുൻപിൽ വാല്മീകി
രാമായണരീതിയായിമുത്തമിഴിൽ (മലയാളവുംസംസ്കൃതവും ത
മിഴുംകൂടികലൎന്ന) നിരണവൃത്തം എന്നപെരുള്ളവൃത്തത്തിൽരാ
മായണംഉണ്ടാക്കീട്ടുണ്ട-അതപ്രാസവുംഅൎത്ഥവുംഝംകാരിയുംഏ
റവുംയൊജിപ്പായുംസ്വല്പംതമിഴിൽകൂടി പരിജ്ഞാനമുള്ളജന
ങ്ങൾക്കു അദ്ധ്യയനത്തിലെക്കും ശ്രവണത്തിലെക്കുംആനന്ദ
ത്തെയുംഭക്തിയെയുംതത്വവിചാരത്തെയുംകൊടുക്കുന്നതായു
മുള്ളഒരുകാവ്യമാകുന്നു- അത അച്ചടിപ്പിച്ചിട്ടില്ലാ-ചിലതാളി
യോലഗ്രന്ഥങ്ങൾകാണാനുണ്ട-അദ്ദേഹംഎഴുത്തച്ഛന്റെമഹി
മയെകുറിച്ചുകെൾവിപ്പെട്ടുകയും അന്യന്മാരൊടു ചൊദിച്ചറി
യാതെ സ്വയമെവഅറിയണമെന്നാഗ്രഹിച്ചു അന്വെഷിച്ചു
വരുംപൊൾഒരുശിവരാത്രിക്കു ആലുവാമണപ്പുറത്തഅനെകം
ജനസമൂഹങ്ങളുടെ ഇടയിൽ ഒട്ടൊഴിയാതെനടന്നു കൊണ്ടിരി
ക്കയും കാലുകൊള്ളുന്നവരെക്കയും ഗുരുവിന്റെ കാല്ക്കലനാവി
ചാരിക്കണമെന്നുപറകയും ചെയ്യുതായുംഅപ്പൊൾഅതിൽമാ
രാൾതങ്ങനുതരുകയും ദക്ഷിണയെന്നുവിചാരിക്കണമെന്നുപ
റഞ്ഞുഎന്നുംഅപ്പൊൾസംശയപ്പെട്ടു ചൊദിച്ചുഉടനെ ഇന്നാ
രെന്നുമനസ്സിലായിഅന്നുമുതൽക്ക അവരാറ്ററവും സഖ്യത
യൊടുകൂടിഇരുന്നുഎന്നുംകാണുന്നു- പണിക്കരുടെരാമായണ
ത്തിൽഒരുഭാഗംതാഴെചെൎത്തിരിക്കുന്നു

൧ ആരണകാരണനായറിവാനരുതായൊഴിയാവടിവായൊരു നാളും
പൂരണനായപുമാൻഅഖിലത്തിനുതിവരുംപടിമായയിനാലെ-
പാരിൽമനൊഹരനായുളനായപരൻപുരുഷൻശ്രീരാമൻതിരുവടി
മാരുതിഅന്നുരചെയ്യുതുകെട്ടുമകിഴ്ന്തളിചെയ്യാൻ അവനൊടെ.

൨ എവരിവണ്ണംവിയറിമുടിപ്പവരെതൊരുകാൎയ്യവും അനിലസുതാ
പുനരാവവരാഴികടപ്പാൻനീയെഅരുണൊന്നജപവനന്മാരെപ്പൊൽ
തുയരുമല്ലി സുരാസുരജാതികളാമവരാലുമുലകിലെവം-
പൂവതിനംപുകഴാൽഉയിരൊടെപൊരുവതിനും ഉടൻകവിവീരാ.

—:0:—

## ൩ാം അദ്ധ്യായം

---

൩൯-ാം മലയാള ഭാഷയുടെ പിതാവായ എഴുത്തച്ഛന്റെ ചരിത്രം അറിയാവുന്നെടത്തോളം താഴെ പറയുന്നു -

തുഞ്ചത്തെഴുത്തച്ഛൻ എന്ന ദിവ്യനായ കവിയുടെ പേർ രാമാനുജൻ എന്നായിരുന്നു- ഇദ്ദേഹം ജനിച്ചതു എന്നെന്നു നിശ്ചയിപ്പാൻ മാർഗ്ഗമില്ല- എങ്കിലും (ക്രിസ്ത്വാബ്ദം ൧൬൦൦ന്നു മെൽ ൧൭൦൦ന്നു നകം) കൊല്ലവർഷം ൭൭൫-൮൭൫ ഒരു മ്പിടക്കു ജീവിച്ചിരുന്നു എന്നുള്ള മാർഗ്ഗം തർക്കിപ്പാനിടയില്ല- ഇദ്ദേഹത്തിന്റെ ജന്മഭൂമി തൃശ്ശിവപേരൂരെന്നു ജനങ്ങൾ പറയാറുണ്ടു- പിന്നെയും ഓരോ സ്ഥലങ്ങളെ അദ്ദേഹത്തിന്റെ ജന്മഭൂമിയെന്നു ഓരോരുത്തർ പറയാറുണ്ടു- തിരുവപ്പാണ്ടിക്കു സമീപമുള്ള തൃക്കണ്ടിയൂർ ക്ഷേത്രത്തിനു സ്വല്പം പടിഞ്ഞാറായിരുന്നു ഇദ്ദേഹത്തിന്റെ വീടു എന്നുള്ള കേട്ടുകേൾവി സത്യമായിരിക്കണം- ഈ സ്ഥലം വെട്ടത്തു നാട്ടിലാകുന്നു-

ഇദ്ദേഹത്തിന്റെ ജനനത്തെപ്പററി വിശേഷമായി ഒരു കഥ പറഞ്ഞുകേട്ടിട്ടുള്ളതു ഇവിടെയും പക്ഷെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു- ഇദ്ദേഹത്തിന്റെ അച്ഛൻ ഒരു നമ്പൂരിയും അദ്ദേഹം സാമാന്യ വ്യുല്പന്നനായ ഒരു ജ്യോതിഷിയും ആയിരുന്നു- തിരുവനന്തപുരത്തെക്കു പൊയി മടങ്ങി വരുന്ന വഴിക്കു വെട്ടത്തുനാട്ടിൽ വന്നിരുന്നു- അതല്പദൂരത്തെക്കു പൊകുന്ന വഴിക്കായിരുന്നു- നെരം രാത്രിയാകയാലും പക്ഷെ അക്കാലങ്ങളിലുള്ള ജനങ്ങൾക്കു യാത്ര ചെയ്യുന്നതിലുണ്ടായിരുന്ന ഓരോ ദുർഘടങ്ങളെക്കൊണ്ടും വിശേഷിച്ചും ഇല്ലത്തെക്കു പിന്നെയും വളരെ ദൂരം ഉണ്ടായിരുന്നിരിക്കാവുന്നതിനാലും വല്ലടത്തും കെറി രാത്രി മുഴുവൻ താമസിക്കണമെന്നു നിശ്ചയിച്ചു ഒരു വീട്ടിൽ കെറുകയുണ്ടായി- ശൂദ്രവംശത്തിൽ താന്ന ഒരു വർഗ്ഗമായ ചക്കാലന്മാരിൽ ഒരാളിന്റെ വീടായിരുന്നു അത- അ വീട്ടിൽ ഒരു വൃദ്ധയും തന്റെ പുത്രിയും മാത്രമെ ഉണ്ടായിരുന്നൊള്ളൂ- പുത്രിയുടെ പ്രായവും ആകൃതിയുടെ ലാവണ്യവും (അല്ലെങ്കിൽ വൈരൂപ്യവും) ഇപ്പോൾ കെവലം ഊഹഗോചരങ്ങളായിത്തന്നെ ഇരിക്കുന്നു- ഈ പുത്രിയിൽ എഴുത്തച്ഛ

ൾ കുറിച്ചുഎന്നാകുന്നു പറവാൻപോകുന്നതു. എഴുത്തച്ഛ
ൻ കണ്ടാൽ സുന്ദരനായിരുന്നു എന്നാണൈതിഹ്യം- ആ
സാത്വിക മാതാവുകൾ വൈരൂപ്യം ആരൊപിപ്പാൻ തക്ക
ന്യായങ്ങൾ അധികംഒന്നുമില്ല- പ്രായംകൊണ്ടു നോക്കു
മ്പൊൾ അതിയുവതിയല്ലന്നു വരാമെങ്കിലും മദ്ധ്യമവയ
സ്സിന്നിപ്പുറം തന്നെ ആയിരുന്നിരിക്കണം-

നമ്പൂരിവീട്ടിൽവന്നതിൻെറശേഷംയഥായോഗ്യംആദരി
ച്ചു ഗ്രഹത്തിൽ മാന്യമായ ഒരുസ്ഥലത്തു അദ്ദേഹത്തിനെ ശ
യിപ്പിച്ചു വൃദ്ധയുംപുത്രിയുംനിദ്രയെപ്രാപിച്ചു- എന്നാൽരാ
ത്രിയിൽ ഉണൎന്നു നോക്കുമ്പൊൾ നമ്പൂരിസ്വസ്ഥനാ
ല്ലാത്ത വിധത്തിൽ വെളിയിലിറങ്ങി നക്ഷത്രങ്ങളെ നോക്കു
കയും തിരിയെകേറി കിടക്കയും മററുംപലതവണയും ചെ
യ്യുന്നതുകണ്ടു ആവൃദ്ധയുടെപുത്രിതനിച്ചിറങ്ങി ബ്രാഹ്മണൻെറ
സമീപത്തിൽവന്നു ഈകൃത്യത്തിൻെറയുംമററുംഹേതുചോ
ദിച്ചപ്പൊൾ അത്യുത്തമനായ ഒരുപുത്രൻെറ ഉല്പത്തിപ്രദമാ
യിരിക്കുന്ന സുമുഹൂൎത്തം ആചിരേണ വ്യൎത്ഥമായികഴിയാൻ
പോകുന്നു എന്നു വിചാരിച്ചു ഖേദിക്കുന്നു എന്നുകേട്ട ആ
പുത്രസന്താനലാഭം തനിക്കായിട്ടു ആഗ്രഹിക്കയും താദൃശമാ
യസമയത്തിങ്കൽ ദയാലുവായ ആബ്രാഹ്മണൻ അതിനെ
അവൾക്കു പ്രദാനംചെയ്കയും ഉണ്ടായി എന്നും എഴുത്തച്ഛ
ൻ ഇങ്ങനെ ഉണ്ടായതാകുന്നു എന്നും ഒരുകിംവദന്തിയുള്ളതും
എല്ലാവരുംഅറിഞ്ഞിരിക്കാം-

൧൦ എഴുത്തച്ഛൻ വളരെ ബുദ്ധിമാനും ചെറുപ്പത്തി
ലെതന്നെ സംസ്കൃതപണ്ഡിതനും ആയിതീൎന്ന അദ്ദേഹംഒ
രുദിവസം സമീപം ഒരുതിരുനാവായി ക്ഷേത്രത്തിൽ പതി
വായിട്ടുസ്വാമിദൎശനത്തിനായി പോയിട്ടുണ്ടായിരുന്നു-അവിടെ
നമ്പൂരിമാര വേദാദ്ധ്യയനം ചെയ്യുന്നതുകേട്ട കാട കാട എ
ന്നപാതിവായിച്ചുപറഞ്ഞുതുടങ്ങി- അതിൻെതാല്പൎയ്യം നമ്പൂരിമാ
രൊദാം ഉച്ചരിക്കുന്നതിനും മററംവളരെ തെററുകളുണ്ടെ
ന്നായിരുന്നു- നമ്പൂരിമാര ഇതിൻെറവിവരം മനസ്സിലാക്കി
കൊണ്ടു ഇത്രയോഗ്യനായിട്ടുള്ളവനെ വളൎത്തിയാൽ അവൎക്ക
പൊരാത്തതായിതീരുമെന്നുവിചാരിച്ചു ഒരുദിവസം സ്വാമിദ
ൎശനത്തിന്നായിവന്നസമയം തീൎത്ഥത്തിൽ മന്ത്രം ജപിച്ചുകൊടു
ക്കയാൽ അതുസേവിച്ചപ്പൊൾ മുതൽക്കു ബുദ്ധിക്കുസ്ഥിരമി

ല്ലാതെ ആയിരുന്നു എന്നും കേട്ടിരിക്കുന്നു- ചിലരുടെ അഭിപ്രായത്തിൽ അദ്ദേഹം ബാല്യത്തിൽ വെദം കെട്ടു പഠിക്കയാൽ ആത മാക്കാൻവേണ്ടി ഒരു നമ്പൂരി പഴത്തിൽ മന്ത്രം ജപിച്ചു കൊടുത്തു അതിൽവച്ചു ബുദ്ധിക്ഷമം അനുഭവിച്ചു എന്നും മററും പലവിധത്തിൽ പറയുന്നുണ്ട- നമ്പൂരിമാരിൽനിന്നും എഴുത്തച്ഛന്ന ഏതുപ്രകാരത്തിലൊ ഒരു ദൊഷം സംഭവിച്ചു എന്നുള്ളത നിശ്ചയംതന്നെ_ എഴുത്തച്ഛന്റെ അച്ഛനായ നമ്പൂരി ഈ വിവരം ഗ്രഹിച്ചു അവിടെ വന്നു മദ്യം സെവിച്ചാൽ ഇതിന്നു ഒരു ഔഷധിയായി തീരുമെന്നുപറഞ്ഞു മദ്യംകൊടുപ്പിച്ചു എന്നും അന്നുമുതൽക്കു മദ്യംസെവിച്ചാൽ ബുദ്ധി തെളിഞ്ഞു വന്നിരുന്നു എന്നു ഒരു കഥ ഉണ്ട- ഈ കാരണത്താൽ ഗുരുക്കൾ അവസാനകാലംവരെ മദ്യം സെവിക്കെണ്ടിവന്നു എന്നു പറയുന്നു.

൧൭- എഴുത്തച്ഛന്റെ ആദ്യഗുരു മനക്കൊട്ടു ബാലരാമൻ എന്ന നമ്പൂരി ആയിരുന്നു അദ്ദേഹം മനക്രൊഡനാഥന്റെ അനുജനായിരുന്നു-ഗുരുവെന്നുമാത്രമല്ല ബാല്യത്തിലും യൌവ്വനത്തിലും അദ്ദേഹം തന്നെ ഒരാശ്രയമായിരുന്നു- ഇതിലെക്ക ദൃഷ്ടാന്തമായി ശിവപുരാണത്തിൽ നിന്നും എടുത്തു താഴെചെൎത്തിരിക്കുന്നഭാഗം ഉപയൊഗപ്പെടും-

ഗുരോൎമ്മാഹാത്മ്യം

മനക്കൊട്ടുവാഴും മഹാമാനശാലീ
മനക്കാമ്പിലെററം കൃപാവാരിരാശി
എനിക്കാശ്രയം ബാലരാമാഭിധാനൻ
നിനക്കുന്നതെല്ലാംവരുത്താൻകരുത്തൻ
കലാവിദ്യകൾക്കേകമാധാരഭൂതൻ
കലാചാരഭേദംഗ്രഹിക്കുന്നവിദ്വാൻ
മനക്രോഡനാഥാനുജൻബാലരാമൻ
മനോജ്ഞസ്വരൂപൻ ജയിക്കെണമെററം

ചിലരുടെ അഭിപ്രായത്തിൽ ഗുരുവല്ല ആശ്രയിച്ചിരുന്ന ഒരാളാണെന്നാകുന്നു- പല ലക്ഷ്യങ്ങൾകൊണ്ടു വിചാരിച്ചതിൽ ആദ്യഗുരുവെന്നുള്ള അഭിപ്രായംതന്നെ ശരിയെന്നു കാണുന്നു-

കുറെക്കാലം മനക്രൊഡന്റെ അടുക്കൽ ശിഷ്യപ്പെട്ടു വിദ്യാഭ്യാസം കഴിച്ചതിന്റെശെഷം മെപ്പത്തൂര നാരായണൻ

ഭട്ടതിരിയുടെ ശിഷ്യനായിരുന്നു- ഇത ഏകദെശം യൌവന സമയത്താണ- അദ്ദെഹത്തിന്ന ഒന്നിൽ അധികം ഗുരുക്കന്മാരുണ്ടായിരുന്നു എന്നും അവര ബ്രാഹ്മണരായിരുന്നു എന്നും താഴെ ചെർത്തിരിക്കുന്ന സ്കാന്ദപുരാണത്തിൽനിന്നും എടുത്തിരിക്കുന്ന വാക്യംകൊണ്ടു നിശ്ചയിക്കാം-

> മെദുരന്മാരായീട്ട മെൻഗുരുനാഥന്മാരും

ശിവപുരാണം അതിന്ന മുൻപിൽ ഉണ്ടാക്കീട്ടുള്ള കവിതയാകുന്നു- അതുണ്ടാക്കുന്ന സമയം അദ്ദെഹം പ്രസിദ്ധനായിട്ടില്ല- ഉദ്ദെശം ൨൦ വയസ്സിൽ കവിത ആരംഭിച്ചതായി കെൾവി-

൭. എഴുത്തഛന്റെ ഗുരുക്കന്മാരിൽ ബ്രാഹ്മണശ്രെഷ്ഠനായ മെപ്പത്തൂർ ഭട്ടതിരിയാകുന്നു- എന്നും ആ കാലത്തുണ്ടായിരുന്ന ബ്രാഹ്മണവിശ്വാസവും താഴെ എഴുതിയിരിക്കുന്നതു കൊണ്ടു നിശ്ചയിക്കാം-

> വെദജ്ഞന്മാരായ മഹാത്മ്യങ്ങളുടയ ചൊല്ലാം
> പാദസെവകനായ ഞാനെന്നാം ദാസൻ ബ്രഹ്മ
> പാദജന്മനാം അനിന്ദ്യനായുള്ളൊരു ഞാൻ
> വെദസമ്മിതമായ മുമ്പുള്ള ശ്രീരാമായണം
> ബൊധഹീനന്മാർക്കറിയാം വണ്ണം ചൊല്ലീടുന്നെൻ
> *   *   *   *
> അഗതിയായൊരടിയനെ അനുഗ്രഹിക്കണം
> *   *   *   *
> അഗ്രജന്മനസതാം വിദ്വാമഗ്രെസരൻ മൽഗുരുനാഥൻ
> *   *   *   *
> വെദശാസ്ത്രത്തിൽ അധികാരി യല്ലെന്നതൊർത്ത
> ചെതസിസ്വയം ക്ഷമിച്ചീടുവിൻ കൃപയാലെ

൮.- എഴുത്തഛന്റെ കാലത്ത നമ്പൂരിമാർ മുൻപിൽ ഇരുന്ന സ്ഥിതിയിൽ തന്നെ ആയിരുന്നു എന്നും ശൂദ്രരുടെ വിദ്യാഭ്യാസത്തിന്ന വല്ല തടസ്ഥങ്ങളും ഉണ്ടാക്കി ഇടുവിച്ചു എന്നും മാത്രമല്ല വെദാന്തം മുതലായിട്ടുള്ളതിനെ ഒന്നിനെയും മലയാളഭാഷയിൽ ഉണ്ടാകുന്നതിന്ന വിരൊധികളായും ഇരുന്നു-

ഇതിന്ന സാക്ഷിയായി എഴുത്തഛൻ ഉണ്ടാക്കീട്ടുള്ള ശാന്തിപർവ്വത്തിൽ ഒടുവിൽ പറയുന്ന ഭാഗം ഉപയൊഗപ്പെടും-

കെവലം ബ്രഹ്മപ്രതിപാദ്യമാം ശാന്തിപൎവ്വം
കെവലം ജ്ഞാനപ്രമെയമിപ്പൊളാകയാൽ
വെദാന്തപ്രകരണമത്യന്തംഭവിസ്തൃമി
തിശംചൊല്ലീടുകിൽനിവിക്കം മഹാജനം

അതുപൊലെ അനുശാസനിക പൎവ്വത്തിന്റെ ഒടുവിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു

വിസ്തരിച്ചൊക്കെ ഞാൻ ഭാഷയായി ച്ചൊല്ലിയാൽ സിദ്ധമല്ലാ
ത്തുയെന്നാകയല്ലീയെന്നുസംശയിച്ചിങ്ങിനെചൊല്ലിയെൻ

ശാന്തിപൎവ്വത്തിൽ മൊക്ഷധൎമ്മം ഉപദെശിക്കുന്നസ്ഥലത്തഭീഷ്മർധൎമ്മപുത്രൎക്കായിക്കൊണ്ടു ഇന്നതെല്ലാം ഉപദെശിച്ചു എന്നല്ലാതെ വിസ്തരിക്കുന്നില്ലാ ഇതും നംപൂരിമാരെക്കുള്ളുദ്വെഷം കൊണ്ടാകുന്നു- നംപൂരിമാരുമായിട്ട ആദ്യം വിരൊധത്തിനു കാരണമായ ഒരു കഥ കെട്ടിട്ടുണ്ടു- അതിനെതാഴെ ചെൎത്തിരിക്കുന്നു-

൧൪ ഗണപതിസ്തവവും ഗണാഷ്ടകവും സരസ്വതിസ്തവവും സരസ്വത്യഷ്ടകവും ഗുരുവന്ദനവും ശ്രീകന്ദാഷ്ടകവും മംഗലാഷ്ടകവും എഴുത്തച്ഛന്റെബാല്യത്തിലുള്ള കൃതികളാകുന്നു- അവ ബാലന്മാൎക്ക അക്ഷരാഭ്യാസം കഴിഞ്ഞുടനെ പഠിപ്പിച്ചുവരുന്നപതിവായിരിക്കുന്നു- എഴുത്തച്ഛൻ സ്വഗ്രഹത്തിനു സമീപം ഒരു പള്ളിക്കൂടം കെട്ടിച്ചു ആശാനായി കുട്ടികളെ പഠിപ്പിച്ചു കൊണ്ടിരിക്കുന്നത ചിലനംപൂരിമാര കെട്ടിട്ട- ഇവൊന്റെ എത്രആടംഎന്നു ആക്ഷെപമായിചൊതിച്ചു എന്നും അതിനുത്തരമായിട്ടദ്ദെഹം എന്റെ ചക്കിൽ ൪-ം ൬-ം ആടുമെന്നുപറഞ്ഞു എന്നും ഒരുകഥകെട്ടിരിക്കുന്നു- ശൂദ്രനായ എഴുത്തച്ഛൻ ഗണപതിസ്തവംമുതലായത ഉണ്ടാക്കി കുട്ടികളെ അഭ്യസിപ്പിക്കുന്നത കണ്ടിട്ടുള്ള അസൂയകൊണ്ടു നംപൂരിമാര നീ ചക്കാല അല്ലയൊ നിന്റെ ചക്കിൽ എത്രപറ എണ്ണആട്ടും എന്നു ആക്ഷെപമായിട്ടാണ ചൊദിച്ചത- അതിനുത്തരമായിട്ടാൻ ചക്കാലതന്നെ എങ്കിലും ൪വെദവും ൬ശാസ്ത്രവും തന്നിക്കവശമുണ്ടെന്ന അൎത്ഥം വരത്തക്ക വിധത്തിൽ എഴുത്തച്ഛൻ ഉത്തരംപറഞ്ഞിരിക്കുന്നു- അന്നുമുതൽക്ക ആ ദെശത്തുള്ള നംപൂരിമാരുമായിട്ട വിരൊധംതുടങ്ങി എന്നുകെൾവി

൧൫ ആദ്ദെഹം നാരായണീയം ഉണ്ടാക്കിയ മെപ്പത്തൂർനാരായണഭട്ടതിരിപ്പാട്ടിലെ ശിഷ്യനായിരുന്നു എന്നു ഇതിനു മുമ്പി

ൽ പറഞ്ഞിട്ടുണ്ടല്ലൊ ഈ ഭട്ടതിരിപ്പാട്ടിൽനിന്നും നാരായണീയം കഴിച്ചിരുന്നത ഗുരുവായൂര ക്ഷെത്രത്തിൽ വെച്ചു കൃസ്തുവർഷം ൧൫൮൭-ൽ കൊല്ലവർഷം ൭൬൨-ാമാണ്ടിലാണെന്നു അദ്ദെഹത്തിന്റെ കവിതയിൽ നിന്നുതന്നെ അറിയാം- ഈ തീയതികൊണ്ടും എഴുത്തച്ഛൻ അദ്ദെഹത്തിന്റെ ശിഷ്യനായിരുന്നു എന്നുള്ളതുകൊണ്ടും എഴുത്തച്ഛന്റെകാലം നിശ്ചയിച്ചിരിക്കുന്നു-

൯ ഈ ഭട്ടതിരിപ്പാട്ടിൽ നിന്നുംകൂടെക്കൂടെ താമസം അമ്പലപ്പുഴെ ചെമ്പകശ്ശെരി രാജാവിനൊടു കൂടിയായിരുന്നു- ആ സമയങ്ങളിൽ ഒക്കെയും എഴുത്തച്ഛനും അദ്ദെഹത്തിനൊടുകൂടി അമ്പലപ്പുഴക്കു പൊയിക്കൊണ്ടിരുന്നു- ഒരു യാത്രയിൽ അമ്പലപ്പുഴെ താമസിക്കുന്നസമയം കാശിയിൽനിന്നും അദ്ധ്യാത്മരാമായണം മൂലഗ്രന്ഥം തെലുങ്കു അക്ഷരത്തിൽ ഒരു ബ്രാഹ്മണൻ കൊണ്ടുവന്നു- ഈ ഗ്രന്ഥം അതിനുമുമ്പിൽ മലയാളത്തിൽ ഇല്ലാതിരുന്നു- ചെമ്പകശ്ശെരി രാജാവ ആ ഗ്രന്ഥത്തിനെ വാങ്ങിച്ചു മെല്പത്തൂർ ഭട്ടതിരിപ്പാട്ട ഉപദെശപ്രകാരം മലയാള അക്ഷരത്തിൽ പകർത്തിഎഴുതി കൊടുക്കുന്നതിനു എഴുത്തച്ഛനെ ഏല്പിച്ചു അദ്ദെഹത്തിനു തെലുങ്കു അക്ഷരം അറിയാമെന്നുള്ളതിനാൽ അതു പകർത്തി എഴുതിയ സമയം അതിൽനിന്നും അദ്ധ്യാത്മരാമായണം കിളിപ്പാട്ടായിട്ടു കൂടി തീർത്തതായി കെട്ടിരിക്കുന്നു-

൧൦ ഇങ്ങനെ ചെമ്പകശ്ശെരി രാജാവുമായി ഇഷ്ടമായിട്ടിരുന്നു ഗുരുക്കന്മാർ ജാതിയിൽ ചക്കാലയാകയാലും ചക്കാലന്മാർക്കു നാന്നു ചെക്കിട്ടു എണ്ണ ആട്ടുക സംപ്രദായം ഉണ്ടായിരുന്നതുകൊണ്ടു അന്ന നമ്പൂരിമാര മുതലായവർക്കു ഒരു അവമാനത്തിനിടയായിതീർന്നു- ഈ ആക്ഷെപം സഹിക്കാൻ വഹിയാത്തതിനാൽ ചെമ്പകശ്ശെരി മുതൽ വടക്കൊട്ടുള്ള രാജാക്കന്മാരുടെ ഇഷ്ടംകൊണ്ടു അമ്പലപ്പുഴക്കു വടക്കുള്ള ചക്കുകൾ അത്രയും പറിപ്പിച്ചുകളകയും അന്നുമുതൽക്കു ആ ദിക്കിലെ ചക്കാലന്മാർക്കു ആട്ടില്ലാതെ വരികയും ചെയ്തു-

൧൧ എഴുത്തച്ഛൻ സംബന്ധം ചെയ്തിട്ടുണ്ടായിരുന്നു എന്നും അതിനാൽ മക്കൾ ഉണ്ടായിട്ടുണ്ടെന്നും അതിൽ ഒരു മകളുടെ കയ്യക്ഷരത്തിലാണ അദ്ദെഹത്തിന്റെ കവിതകൾ എഴുതിയുണ്ടാക്കിയിരിക്കുന്നതു എന്നും ചിലർ പറയുന്നു ചിലരുടെ അഭിപ്രായത്തിൽ അദ്ദെഹം ഒരു യൊഗീശ്വരനായിരുന്നു

എന്നും സംബന്ധം ചെയ്തിട്ടില്ലെന്നും അനന്തിരവരുടെ കൈയ്യക്ഷരത്തിലാണ ഗ്രന്ഥങ്ങൾ എഴുതിയിരിക്കുന്നത എന്നും ചിലർപറയുന്നു- ഈ അഭിപ്രായം ശരിയായികാണുന്നു- അദ്ദേഹം യോഗാഭ്യാസം ശീലിച്ചിട്ടുണ്ടെന്ന ശാന്തിപർവ്വം കൊണ്ടു ദൃഷ്ടാന്തപ്പെടും-

ശാന്തിപർവ്വം

ജീവനെപരംകലാന്താറുനേരപ്പിച്ചു
ഭാവിച്ചീടുംപോൾ ബ്രഹ്മനാഡിതന്നുടെ യുന്നന്ന
ആവിർഭവത്തെത്തേടും ശക്തിയാംജീവാത്മാവിൻ
പാവകജ്വാലാസമമാകിയതേജഃപുഞ്ജം
നിത്യാനന്ദാത്മാപരൻതന്നുടെ തേജസ്സിങ്കൽ
സത്വരംലയിച്ചു സർവ്വാത്മനാവിശേഷേണ
സമസ്തകർമ്മസമർപ്പണവുംചെയ്തൊന്നിച്ചു
തന്നോടുമുന്നേപിരിഞ്ഞീടിനശക്തിയെക്കൊണ്ടു
അന്യോന്യമൈക്യംപ്രാപിച്ചാനന്ദിച്ചിരിക്കുംപോൾ
ലൌകികാത്മനാകന്നിന്നവനൊരുത്തർചൊല്ലു-

൧൬- അദ്ദേഹം എവിടെ പൊയാലും മാനനീയനും ശ്ലാഘനീയനുമായിരുന്നു- സാമൂതിരിപ്പാട മുതലായ രാജാക്കന്മാര അദ്ദേഹത്തിന്റെ യോഗ്യതയെ അറിഞ്ഞ വൎഷാശനമായിട്ട കോഴിക്കോട്ടു മുതലായ രാജസ്ഥലങ്ങളിൽ കിഴിപതിവു വച്ചിരുന്നതായും അതതാദ്ദേഹം പതിവായിട്ട വാങ്ങിച്ചു വന്നതായും കേട്ടിട്ടുണ്ട-

൧൭- ഏകദേശം നൂറുവയസ്സുവരെ ജീവിച്ചിരുന്നതായും വണ്ണം അധികം ഉണ്ടായിട്ട ഒരു തടിയനായിരുന്നു എന്നും തമിഴിൽ കവിശ്രേഷ്ഠനായ കമ്പരുമായിട്ടുസ്നേഹമായിരുന്നുഎന്നും ജ്യോതിഷത്തിൽനല്ലപരിചയംഉണ്ടായിരുന്നുഎന്നും അറിയുന്നു

൧൮- അദ്ദേഹത്തിന്റെ കവനങ്ങളിൽ വേദതത്വങ്ങളെയും ശൂദ്രർക്ക അറിവാൻ വഹിയാത്ത രഹസ്യങ്ങളെയും പ്രയോഗിച്ച നിമിത്തം അസൂയ മുഴുത്തിരുന്ന നമ്പൂരിമാർ ഉപദ്രവിപ്പാൻ തുടങ്ങിയതിനാൽ ഒടുവിൽ അദ്ദേഹം സാമൂതിരിപ്പാട്ടിലെ അടുക്കൽ നിന്നും ൧൦൦൦ പണം കിഴിയുംവാങ്ങികൊണ്ടു ആലിക്കൽഇരിക്കുന്നതിന നമ്പൂരിമാരുടെശല്യം അധികംഉണ്ടായിരുന്നതിനാൽകഷ്ടംമനസ്സഹിതം തന്റെ ദേശമായപാലക്കാട്ടചിറ്റൂർഅംശംപ്രദേശത്തെക്കയാത്രതിരിച്ചു

ചിററൂരിൽവന്നു അദ്ദെഹം ഭാരതപ്പുഴയുടെ ഒരു പൊഷന
ദിയായതെക്കെപ്പുഴയുടെ വടക്കഭാഗത്തു ശ്മശാനസമീപത്തി
ൽ യൊഗത്തിൽ ഇരിക്കുന്നതു ഒരുദിവസം മദ്ധ്യാഹ്നസമയം
ചിററൂരഎഴുപത്താറാമമെനവൻകണ്ടുവളരെ അതിശയിച്ചു അ
ദ്ദെഹത്തിന്റെസമാധിതീരുന്നതുവരെ അവിടെനിന്നു പിന്നീ
ടുരണ്ടുപെരും ഒരുമിച്ചു മെനവന്റെ വീട്ടിലെക്കുപൊയി- അ
ദ്ദെഹംഇരുന്നസ്ഥലം പണ്ടുവടിക്കുസമമാണെന്നും അതുവിലെക്കു
വാങ്ങിക്കണമെന്നും മെനവനൊടുപറഞ്ഞു- അതുചെമ്പകത്തു
മന്നാടിയാരുടെ വക ജന്മഭൂമിയായിരുന്നു- അതിനെപണം
കൊടുത്തു എഴുതിവാങ്ങിച്ചു- അതിൽഒരുവിഷ്ണുക്ഷെത്രവും ഒരു
ശിവക്ഷെത്രവും ൧൦ മഠങ്ങളും പണികഴിപ്പിച്ചു ആ ൧൦ മഠങ്ങ
ളുംമെല്ലു തന്റെസ്വന്തഉപയോഗത്തിനായി ഒരുമഠവും
പണിതു- ആക്ഷെത്രത്തിൽ നിത്യനിദാനംഉത്സവം മുതലായ
അടിയന്തരങ്ങൾനടക്കുന്നതിനവെണ്ടുംവസ്തുവും വാങ്ങിച്ചു ൧൦
൧൦ ഗ്രാമവും വസ്തുക്കളുംബ്രാഹ്മണസ്വമായിദാനംചെയ്തു-അദ്ദെഹ
ത്തിന്റെ ജീവാവസാനംവരെഅവിടെപാർത്തു ൧൦ഗ്രാമത്തി
ന്റെപെരു പുഴക്കൽഗ്രാമംഎന്നാകുന്നു- അതിൽതന്റെ മ
ഠത്തിൽ താൻഉണ്ടാക്കീട്ടുള്ളതും തന്റെമകളുടെ കൈയ്യക്ഷ
രത്തിൽ എഴുതീട്ടുള്ളതുംആയ എല്ലാ ഗ്രന്ഥങ്ങളും താൻ ഉപ
യൊഗിച്ചുവന്നമെതടിയുംദണ്ഡുംപീഠവും വച്ചു അവസൂക്ഷിക്കു
ന്നതിനാളുള്ളബാദ്ധ്യതബ്രാഹ്മണരിൽ സമർപ്പിക്കയുംചെയ്തു- അ
ദ്ദെഹത്തിന്റെമരണസ്ഥലം ഇന്നെടത്തെന്നും ഇത്രാമാണ്ടെ
ന്നുംആർക്കുംനിശ്ചയമില്ല- അദ്ദെഹത്തിന്റെ ജന്മഭൂമിയെ
തുഞ്ചൻപറമ്പു എന്നു പറഞ്ഞു ഇപ്പൊഴും ബഹുമാനിച്ചുവരു
ന്നു-

൪൨- ഏകദെശം ൨൦൦വൎഷത്തിനുമുൻപു മെലെഴുതിയമ
ഠത്തിൽനിന്നും ഭാഗവതം ഒഴികെ മറെറല്ലാഗ്രന്ഥങ്ങളും അ
ഗ്നിബാധയിൽചെതം വന്നുപൊയെന്നുംപിന്നീടുവെറെ കൈ
യ്യക്ഷരത്തിൽ എഴുതിശെഖരിച്ചുവച്ചിരിക്കുന്നതായും അറിയു
ന്നു- ചിലരുടെഅഭിപ്രായത്തിൽ ഗ്രന്ഥങ്ങൾ അഗ്നിബാധ
യിൽചെതം വന്നിട്ടില്ലെന്നുംചിലർമൊഷണംചെയ്തതാണെന്നും
പറയുന്നു- ഭാഗവതവും ദണ്ഡും മെതടിയും ഇപ്പൊഴും വച്ചു പൂ
ജിക്കുന്നൊണ്ടു- അതു കണ്ടിട്ടുള്ളവരായും വളരെപെരു ഉള്ള
താകുന്നു-

൨൩- എഴുത്തച്ഛനെസംബന്ധിച്ചതായിചിലവൃദ്ധന്മാർപറഞ്ഞുകേട്ടിരിക്കുന്നകഥകളിൽ ചിലതുതാഴെ ചേർത്തിരിക്കുന്നു- ഒട്ടുംസത്യമില്ലാതെ ഇങ്ങനെയുള്ള കഥകൾ ൩൦൦ കൊല്ലമായിട്ട സന്തതിപരമ്പരയായി പറഞ്ഞുഗ്രഹിച്ചുവരുന്നതല്ലെന്നും അവയിൽ പ്രസ്താപിച്ചിരിക്കുന്നതെല്ലാം സത്യമല്ലെന്നും ഗ്രന്ഥകർത്താവു അഭിപ്രായപ്പെടുന്നു-

൧- എഴുത്തച്ഛൻമുമ്പിൽ ഒരുഗന്ധർവ്വനായിരുന്നു എന്നും മഹാഭാരതയുദ്ധവുംമററും കണ്ടിട്ടുണ്ടെന്നും- ഒരുശാപവശാൽമനുഷ്യനായിട്ടു വന്നുജനിച്ചതാണെന്നുംകേൾക്കുന്നു- അതിന്നുസാക്ഷിയായി താഴെചേർത്തിരിക്കുന്നതും എഴുത്തച്ഛൻ ഉണ്ടാക്കീട്ടുള്ളതും ആയഭാഷാശ്ലോകം ഒരുസ്നേഹിതൻഎനിക്കുഎത്തിച്ചുതന്നിരിക്കുന്നു-

“ മുന്നംഞാൻ വാനോർനഗരെ പാട്ടുവോൻ ഇന്ദ്രഗേഹെ
സന്ധ്യാവേലക്കുചെല്ലാഞ്ഞൊരുദിനമബലാരി കോപിച്ചു
ശാപംപൂണ്ടുള്ളൊരു പുനരിടിനെൻമാനുഷൻഞാൻ'

൨. മഹാഭാരതയുദ്ധം കണ്ടിട്ടുണ്ടെന്നുള്ളതിലേക്കു ലക്ഷ്യമായി പറയുന്നത എന്തെന്നാൽ എഴുത്തച്ഛന്റെ പദ്യത്തിൽ

വാരണവീരൻതലയററുവില്ലററു
വീരൻഭഗദത്തൻതന്റെതലയററു
ഘോരമതാനൻവാലുമരിഞ്ഞിട്ടു
കോലാഹലത്തോട്ടപ്പോയിതുബാണവും

എന്നൊരുഭാഗം കാണുന്നതിൽ അതുണ്ടാക്കിയ സമയത്തുകീഴ്പ്പോട്ടുകിടക്കുന്ന ആനയുടെവാല എങ്ങിനെ അററതെന്നു വില്വമംഗലത്തസ്വാമിയാരുസംശയിച്ചു അദ്ദേഹത്തിന്നു ശ്രീകൃഷ്ണസ്വാമിപ്രത്യക്ഷമാകയാൽ അവിടെ അറിയിച്ചതിന്നു ഞാൻഅപ്പോൾ വേറെ ഒരുജോലിയായിരുന്നുപോയതിനാൽ സൂക്ഷിച്ചില്ലെന്നും (പാർത്ഥസാരഥി) ആസമയംകണ്ടുകൊണ്ടുനിന്നഒരുഗന്ധർവ്വനാണഎഴുത്തച്ഛൻഎന്നും ആയാളോടുചോദിച്ചാൽ അറിയാമെന്നുംകല്പിക്കയാൽ അപ്രകാരം ചോദിച്ചതിന്നു ഉത്തരമായി ആനക്കു കോപംവരുംപോൾ വാലുകിളുത്തിപിടിക്കുന്ന പതിവാണെന്നും അതുപോലെ കിളുത്തിപിടിച്ചതിനാൽ അററതാണെന്നും എഴുത്തച്ഛൻ മറുപടി പറഞ്ഞതായുംഒരുവൃദ്ധൻപറഞ്ഞിരിക്കുന്നു-

൨- എഴുത്തച്ഛൻഎന്ന പെരുണ്ടായതിന കാരണമാ യിട്ടാം പറഞ്ഞിരിക്കുന്നതെന്തെന്നാൽ- ഗ്രന്ഥകൎത്താവിദ്വാനാ യിരുന്നതുകൊണ്ടു നമ്പൂരിമാൎക്കവളരെ അസൂയ ഉണ്ടായിരു ന്നു എന്നും ഒരുദിവസംപരിക്ഷിക്കുന്നതിനായി വടക്കെ ഒരുനം പൂരി ആഢ്യൻ സംസ്കൃതം ദെവിമഹാത്മ്യം താളിയൊലഗ്രന്ഥ ത്തിൽ നാലഞ്ചേട എടുത്ത ഒളിച്ചുവെച്ചു എഴുത്തച്ഛനൊട താതകാണാൻഇല്ലന്നാംപകരംഉണ്ടാക്കികൊടുക്കണമെന്നു പ റഞ്ഞു എന്നുംഅപ്രകാരംഅദ്ദെഹവും സമ്മതിച്ചു ഒരുദിവസം രാത്രിഒരുമുറിക്കകത്ത ഗ്രന്ഥവും ഒരുനാരായവും താളിയൊല യും കുറെമദ്യവും വിളക്കും കൊണ്ടുവച്ചു എഴുത്തച്ഛൻ അ തിനുള്ളിൽകടന്നു വാതിലടച്ചു എന്നും എങ്ങിനെ എഴുതുന്നു എന്നുള്ളതറിയുന്നതിന നമ്പൂരി തട്ടിൻപുറത്ത കയറി ഒരുദ്വാര ത്തിൽകൂടിനൊക്കിഇരുന്നു എന്നും എഴുത്തച്ഛൻ മദ്യവും പാ നംചെയ്തു മത്തനായികിടന്നസമയം ഏറ്റവും സുന്ദരിയായും യൌവനമുള്ളതായുംഒരുസ്ത്രീവന്നു അത്യന്തംവെഗംഎഴുതികൊ ടുത്തതായും ഇതസാക്ഷാൽസരസ്വതിദെവിയെപ്പൊലെഇരു ന്നതിനാൽഎഴുത്തച്ഛൻ (എഴുത്ത=സരസ്വതി) എന്നപെരനം പൂരിമാര അദ്ദെഹത്തിന അന്നുമുതൽകൊടുത്തതായും പറയു ന്നു- അതിന മുമ്പെ രാമാനുജൻ എന്ന മാത്രമെ അദ്ദെ ഹത്തിന പെരഉണ്ടായിരുന്നുള്ളു

൩- കണ്ണപ്പം ഉണ്ടാക്കിയത മദ്യപാനവുംചെയ്തുകൊ ണ്ടു ഒരുപ്രദൊഷസന്ധ്യസമയം ഒരുശിവക്ഷെത്രത്തിന്റെന ടയിൽ ഇരിക്കുമ്പൊൾ ദീപാരാധനസമയം ഹരാഹരാഹരാ ശിവാശിവാ ശിവാ- എന്നപാടിയെന്നുംഅതിന്റെശിഷ്ടംകെ ൾക്കട്ടെഎന്നഅവിടെനിന്ന ചില നമ്പൂതിരിമാരഹാസ്യമായിപ റകയാൽ ശെഷം ആവൃത്തത്തിൽ കണ്ണപ്പം ഉണ്ടാക്കിയ തായും കെട്ടിരിക്കുന്നു-

൪- കിളിപ്പാട്ടഎന്ന ഒരുവകകവിതആദ്യം മലയാള ത്തിൽ നടപ്പാക്കിയതു എഴുത്തച്ഛനാകുന്നു- കിളിപ്പാട്ടിൽ ആദ്യംകവി കിളിയൊടകഥ പറയുന്നതിന അപെക്ഷിക്കയും അതിന്റെശെഷം കിളിയുടെവാക്കായിട്ടു പറഞ്ഞുതുടങ്ങുകയും ചെ യ്യുന്നു- അതതമിഴിൽ നെരടിഎന്ന വൃത്തത്തെ അനുസരിച്ചു ള്ളപദ്യമാലആകുന്നു- ഉദാഹരണം

രാമായണം

കവി

ശ്രീരാമനാമംപാടിവന്നപൈംകിളിപ്പെണ്ണെ
ശ്രീരാമചരിതംനീ ചൊല്ലീടുമടിയാതെ
ശാരികപ്പൈതൽതാനും വന്ദിച്ചുവന്ദ്യന്മാരെ!
ശ്രീരാമസ്മൃതിയോടെ പറഞ്ഞുതുടങ്ങിനാൾ

൮൫ കിളിപ്പാട്ടെന്നു പെരുവരാൻ കാരണം പറഞ്ഞുവെല്ലൊ- കിളിയെക്കൊണ്ടുപറയിക്കാൻ കാരണംഎന്തെന്നാൽ കവിതാദൊഷങ്ങളെപൊക്കുന്നതിനും ആറംമുതലായദൊഷങ്ങൾകവിതക്കാറന്നുവരാതിരിക്കുന്നതിനുംവെണ്ടീട്ടാണെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു- ഇതുഎല്ലാവരുടെയുംഐകൊപിച്ചഅഭിപ്രായംഅല്ലാ-മററചിലരുടെപക്ഷത്തിൽഅത ശുകമെന്ന വ്യാജെന ശ്രീശുക മഹർഷിയെക്കൊണ്ടു കഥ വായിപ്പിക്കുക ആണെന്നും വെറെചിലർ എഴുത്തച്ഛനെ ശുകരൂപമായിട്ടാണു ഭഗവാൻജ്ഞാനൊപദെശം ചെയ്തത എന്നും അതുകൊണ്ടാണെന്നും ചിലർ പൈംകിളിക്കണ്ണി പരാപരക്കണ്ണി എന്നുള്ള തമിഴകവിതകളെ എഴുത്തച്ഛന്റെ കവിതകൾ അനുസരിക്കുന്നതു കൊണ്ടാണെന്നും പറയുന്നു- ഇവയെല്ലാം യുക്തിക്കുശരിയായിട്ടിരിക്കുന്നു- ഇതിൽ ഇന്ന അഭിപ്രായം സത്യംഎന്ന തീർച്ചയായി പറവാൻ ഇപ്പൊൾ പ്രയാസം-

൮൬ എഴുത്തച്ഛന്റെപ്രധാനകവിതകൾതാഴെപറയുന്നതാകുന്നു-

൧ ശിവപുരാണം
൨ ദെവിമാഹാത്മ്യം
൩ സ്കാന്ദപുരാണം
൪ അദ്ധ്യാത്മരാമായണം
൫ ഭാരതം
൬ കെരളനാടകം
൭ രാമായണംഇരുപത്തിനാലുവൃത്തം
൮ വെതാളചരിത്രം
൯ ചിന്താരത്നം
൰ ഹരിനാമകീർത്തനം
൧൧ പാതാളരാമായണം
൧൨ ഭാഗവതം

ഇതുകൂടാതെ അനേകം മണിപ്രവാളകീൎത്തനങ്ങളും ശ്ലോകങ്ങളും ഗദ്യമായികേരളോല്പത്തിയും ഉണ്ടു-

൧൨ എഴുത്തച്ഛന്റെ കവിതകൾ ഒക്കയും സംസ്കൃതത്തിൽനിന്നു തൎജ്ജിമമാത്രം ചെയ്തതാകുന്നു എന്നു ചിലർ വിചാരിക്കുന്നു- ഇതു അത്രശരിയായ അഭിപ്രായം അല്ല- കഥകൾ ഒക്കയും സംസ്കൃതത്തിലുള്ളതു തന്നെ എന്നുവരികിലും കവിതയും അതിലെ പ്രയോഗങ്ങളും മററും തന്റെ സ്വന്ത ചാതുൎയ്യത്താൽ ഉണ്ടായിട്ടുള്ളതാകുന്നു-

൧൩ കവിതകളിൽ സംസ്കൃതവാക്കുകൾ ധാരാളമായിട്ടു ഉപയോഗിച്ചിരിക്കുന്നു- പ്രാസംമുതലായ ശബ്ദാലംകാരങ്ങളും അൎത്ഥാലംകാരങ്ങളും വളരെ ഉണ്ടു-

൧൪ എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ അൎത്ഥംകൊണ്ടും ശബ്ദംകൊണ്ടും നോക്കുമ്പോൾ നിസ്തുല്യങ്ങളാകുന്നു- പദങ്ങൾ മനോഹരങ്ങളും അൎത്ഥം സൎവ്വത്ര ഗംഭീരവും ആയിരിക്കുന്നു- പാദപൂരണത്തിനായും മററും അനാവശ്യപദങ്ങളെ വൃഥാ ഉപയോഗിച്ചിട്ടുണ്ടെങ്കിലും അതു നന്നാക്കുറച്ചു ഉള്ളു എന്നു അൎത്ഥജ്ഞാനത്തോടുകൂടി വായിക്കുന്നവൎക്കു ഒക്കയും അറിയാം- വൎണ്ണനങ്ങളെക്കൊണ്ടു എഴുത്തച്ഛന്റെ സമീപെ ചെല്ലുന്നതിന്നു ഇതുവരെ അധികം മലയാളകവികൾ ഉണ്ടായിട്ടില്ല- ഭക്തിരസത്തെ വിസ്തരിക്കുന്നതിൽ അദ്ദേഹത്തിന്നു ശരിയായിട്ടു മിക്കവാറും ആരും ഉണ്ടായിട്ടില്ല- അനാവശ്യമായി സംഗതികളെ വൎദ്ധിപ്പിക്കയും പതിവില്ല- ചിലെടത്തു രണ്ടോ നാലോവരികളെക്കൊണ്ടുപറഞ്ഞിട്ടുള്ള കാൎയ്യം രണ്ടോ നാലോ കടലാസുകളിൽ നിറച്ചെഴുതിയാലും ഭംഗിയായും പൂൎണ്ണമായും വെളിവാക്കുന്നകവികളെ വേറെ വളരെ കാണുന്നില്ല- ഈ സംഗതികളെപററി പ്രത്യേകം ഒരു പുസ്തകം ഉണ്ടാക്കേണ്ടതല്ലാതെ മുഴുവനും ഇവിടെ സവിസ്തരം ഉദാഹരണം എഴുതിസ്ഥാപിക്കാൻ പാടില്ലാത്തതുമാകുന്നു- എങ്കിലും സ്വല്പമായിമേൽ പ്രസ്താപിക്കാം-

൧൫- ശിവപുരാണം എഴുത്തച്ഛന്റെ ആദ്യകവിതയാകുന്നു- ഉദ്ദേശം ൨൦ാമത്തെ വയസ്സിൽ ചമെച്ചതാണെന്നു ഊഹിച്ചിരിക്കുന്നു- അതിൽ താഴെ പറയുന്ന മാഹാത്മ്യങ്ങൾ അടങ്ങിയിരിക്കുന്നു- അവ നൈമിശാരണ്യത്തിൽ വസിക്കു

ന്ന മുനീന്ദ്രന്മാൎക്ക സൂതൻ ചൊല്ലി കെൾപ്പിക്കുന്നതാകുന്നു- സംസ്കൃതത്തിൽനിന്നും എഴുത്തച്ഛൻ തൎജ്ജിമ ചെയ്തത അതി ലെകവിതാചാതുൎയ്യം അത്ര പ്രശംസിക്കാനില്ലാ-

൧ ശനിപ്രദൊഷമാഹാത്മ്യം
൨ പ്രദൊഷമാഹാത്മ്യം
൩ ശിവരാത്രിമാഹാത്മ്യം
൪ സൊമവാരവ്രതമാഹാത്മ്യം
൫ ഉമെശാനവ്രതമാഹാത്മ്യം
൬ ചതുൎദ്ദശിമാഹാത്മ്യം
൭ പഞ്ചാക്ഷരമാഹാത്മ്യം
൮ ശിവയൊഗിമാഹാത്മ്യം
൯ ഭസ്മമാഹാത്മ്യം
൧൦ ശംഖരമാഹാത്മ്യം
൧൧ കാശിമാഹാത്മ്യം
൧൨ രുദ്രാക്ഷമാഹാത്മ്യം

൯൦- ഈ മാഹാത്മ്യങ്ങൾ ഓരൊ കഥകൾ കൊണ്ട ക വി വൎണ്ണിച്ചിരിക്കുന്നു- ശനിപ്രദൊഷമാഹാത്മ്യത്തിൽ പറയു ന്നകഥ മഹാകാളക്ഷെത്രവാസിയാം മഹാശംകരന്റെ ഭക്ത ൻഉജ്ജയിന്യാഖ്യപുരത്തിൽ ബ്രഹ്മ്യവൃന്ദങ്ങളെയാഗങ്ങളും ദാ നങ്ങളുംചെയ്തു സുഖമായി വസിക്കുംപൊൾ മാണിഭദ്രനെന്ന ഒരു മഹൎഷി അൎക്കതുല്യമായ തെജസ്സുള്ളതും കാമിച്ചതൊക്കെ നൽകുന്നതും ആയ ചിന്താരത്നം രാജാവിനായി കൊടുത്തു- രത്നവിശെഷം മററ രാജാക്കന്മാര ധരിച്ച അതിനെ ആഗ്ര ഹിച്ച കിട്ടാഴികയാൽ എല്ലാവരും കൂടി പൊരിന്നായ്ക്കൊണ്ട വന്നു- രാജാവ മഹാകാളക്ഷെത്രത്തിൽചെന്ന ദെവനെ സെവിച്ച ലൊകംകൂടാതെ മാല വിളക്ക ഹൊമംമുതലായത കഴിച്ചു- ആ സമയം ൫ വയസ്സുള്ള ഒരു പുത്രനൊടുകൂടി ഒരു ഗൊപസ്ത്രീ വന്ന തീൎത്ഥവുംവാങ്ങി അവളുടെ ഗ്രഹത്തിൽ ചെന്ന ജൊലിനൊക്കുന്ന സമയത്തിൽ പുത്രൻ ഒരു കല്ലുപ്ര തിഷ്ഠിച്ച കളിയായിട്ട പൂജകളും മററുംകഴിച്ച ശിവനെ സെ വചെയ്തു- മാതാവ ഭക്ഷണത്തിന്നായി വിളിച്ചപ്പൊൾ ബാ ലൻ പൊകാഴികയാൽ അവനെ താഡിച്ചു- അതിന്റ അജ്ഞ ാനത്തിനാൽ ആ ച്ഛ്നബിംബം തച്ചുമറിച്ച പുഷ്പങ്ങളെയും കളഞ്ഞ കൊപത്തൊട ഗ്രഹത്തിൽപൊയിവസിച്ചു- ബാ

ലൻ വ്യസനിച്ചു ശിവനെ സ്തുതിച്ചു കരഞ്ഞപ്പൊൾ അല്പം മൊഹാലസ്യമായി തറയിൽവീണുകിടന്നു കണ്ണു തുറന്നുനൊക്കിയപ്പൊൾ തന്റെഗൃഹം പൊന്മയമായും അതിന്റെമുകളിൽ ഒരു ശിവലിംഗ വിഗ്രഹവും കണ്ടു അതിശയിച്ചു പ്രാൎത്ഥിച്ചു.

ത്ര്യംബകപുരാന്തകപാഹിമാം ജഗല്പതെ
അജ്ഞതാനപരാധം ചെയ്തതുക്ഷമിക്കണം
ചിന്മയാത്മകനെവൊൻ കാരുണ്യം പൂണ്ടമയി
തല്പ്രഭാവത്തെ ഗ്രഹിക്കാഞ്ഞയാൽവിമൂഢയാം
മൽപ്രസൂമഹാപാപംചെയ്തിതുമഹെശ്വരൻ

ഇങ്ങിനെപ്രാൎത്ഥിച്ചു നമസ്കരിച്ചു ഗൃഹത്തിനകത്തു ചെന്നപ്പൊൾ അമ്മമാരു സ്വൎണ്ണപൎയ്യങ്കത്തിൽ കിടന്നു ഉറങ്ങുന്നതു കണ്ടുവിളിച്ചുണൎത്തി അവരും അതിശയിച്ചുസന്തൊഷത്തൊടുകൂടി ഇരിക്കുമ്പൊൾ മഹാരാജാവും മന്ത്രിമാരുംമറ്റും ഈ വൃത്താന്തംകെട്ടു അവിടെ ചെന്നുവിസ്മയിച്ചു. പൊരിന്നായി വന്നരാജാക്കന്മാരും ഈ വൎത്തമാനംകെട്ടു വൈരവും വെടിഞ്ഞു പുരത്തിനകത്തു ചെന്നു എല്ലാവരും ഗൊപപുത്രനു രത്നവും രാജ്യങ്ങളും ദാനംചെയ്തു. അപ്പൊൾ ഹനുമാൻ പ്രത്യക്ഷമായി ശൈവപൂജയെപ്പറ്റി പ്രസ്താവിച്ചു ആവംശത്തിൽ ശ്രീകൃഷ്ണൻ ജനിക്കുമെന്നുപറഞ്ഞു.

മന്ദവാരവും പുനശ്രീമഹാപ്രദൊഷവും
ഒന്നിച്ചുവന്നദിനമീശനെസെവിക്കയാൽ
വന്നിതുവിഭൂതിയും വിദ്യയും പ്രഭുത്വവും
വന്ദനീയനാം പശുപാലബാലകനിപ്പൊൾ

ശെഷം മാഹാത്മ്യങ്ങൾ ഇതുപൊലെ ഓരൊ കഥകൊണ്ടു ഘൊഷിപ്പിച്ചിരിക്കുന്നു.

പ്രദൊഷമഹാത്മ്യം

കൃത്തിവാസസ്സായദെവൻ പ്രദൊഷെ നൃ
ത്തമാടീടുന്നു കൈലാസപൎവ്വതെ
ബ്രഹ്മാവും വിഷ്ണുവും ചന്ദ്രനമിന്ദ്രനും
ബ്രഹ്മമുനികളും ദെവകദംബവും
സൎവ്വദെവൌഘം പ്രദൊഷവെളാവിധൌ
ശൎവ്വശൈലെ വസിച്ചീടുന്നു സാദരം.

മാധവൻറെമഹാമായതൻപ്രഭാവത്താൽ
ചൈതന്യരൂപംജഗത്തൊക്കവെമൊഹിക്കുന്നു
വിദ്യാരൂപിണിയായവിഷ്ണുതന്മഹാമായ
ഭക്തന്മാൎക്കെല്ലാമുക്തികൊടുക്കുന്നതുമതം-

൩൭- ശെഷിച്ചുള്ള അഞ്ചു അദ്ധ്യായം കിളിപ്പാട്ടായിട്ടു ഉണ്ടാക്കീട്ടില്ല- പൂജാവിധിയും മററുമാകയാൽ ഗദ്യമായി ശ്ലോകങ്ങളുടെ അൎത്ഥം മാത്രം പറഞ്ഞിട്ടുണ്ടു- ഇതു അച്ചടിച്ചുകാണുന്നില്ല-

൩൮- സ്കാന്ദപുരാണം ശ്രുതികളുടെ മൂന്നാമത്തെ കവിതയാകുന്നു- അതു വെദവ്യാസപ്രോക്തമായ അഷ്ടാദശപുരാണങ്ങളിൽ ഒന്നായ സംസ്കൃത സ്കാന്ദപുരാണത്തിൻെറ പരിഭാഷയാകുന്നു- മൂലം എല്ലാ പുരാണങ്ങളെക്കാളും വലുതായുള്ളതും ലക്ഷം ഗ്രന്ഥം അടങ്ങീട്ടുള്ളതും ആണ- അതിൽ ശിവരഹസ്യം അടങ്ങിയതായും സാരമായും ഉള്ള ശങ്കരസംഹിത ൫൦൦൦൦ ഗ്രന്ഥമുണ്ടു- അതിൽ നിന്നു ചുരുക്കിയാണ എഴുത്തച്ഛൻ സ്കാന്ദപുരാണം ചമെച്ചിരിക്കുന്നതു- അതിനെ അഞ്ചു കാണ്ഡമായിഭാഗിച്ചിരിക്കുന്നു-

ഒന്നാമത സംഭവകാണ്ഡം- അതിൽ മൂലത്തിലെ ൫൦ അദ്ധ്യായം അടങ്ങിയിരിക്കുന്നു-

രണ്ടാമത ആസുരകാണ്ഡം- അതിൽ ൪൫ അദ്ധ്യായം അടങ്ങിയിരിക്കുന്നു-

മൂന്നാമത വീരമാഹെന്ദ്രകാണ്ഡം- അതിൽ ൭ അദ്ധ്യായം അടങ്ങിയിരിക്കുന്നു-

നാലാമത യുദ്ധകാണ്ഡം- അതിൽ ൩൫ അദ്ധ്യായം അടങ്ങിയിരിക്കുന്നു-

അഞ്ചാമത ദെവകാണ്ഡം- അതിൽ അഞ്ചു അദ്ധ്യായത്തിൻെറ ചുരുക്കം അടങ്ങിയിരിക്കുന്നു- ഈ പുരാണത്തിൽനിന്നു കുറെഭാഗംഎടുത്തുതാഴെചെൎത്തിരിക്കുന്നു

ശങ്കരനൊനമഃപാൎവതീപതെജയ
സങ്കടമൊഴിക്കണംപങ്കജവിശിഖാരെ
ശൃംഗത്തിയൊടുംകൂടിശ്രീരപരമാവൃതാനനം
സങ്കടംവളൎക്കുന്നതെങ്ങൾക്കതിനുപ്രതി
സാരമായിരിപ്പൊരുവസ്തുവായതുംഭവാൻ
ഘൊരമായിരിപ്പൊരുസ്ഥൂലമായതുംഭവാൻ
നിരാകാരമായമൂൎത്തിയായതുംഭവാൻ
പരിചിൽസൂക്ഷ്മമായപരനായതുംഭവാൻ

ഇന്ദ്രാവരവിളിച്ചുടനൊന്നരുൾചെയ്തുവിഷ്ണു
ഇന്നുകാൎത്തികതന്നെ കല്പിക്കയൊന്നിനിയും
എന്നതുകെട്ടുചന്ദ്രൻഭക്ത്യാതൊഴുതുചൊല്ലി
ഒന്നിനീചെയ്യവെണം ലൊകകാൎയ്യാൎത്ഥമായി
സന്നിധിതവ ശ്രീഹരനെന്റെതെറ്റിന
ചൊന്നനീസൂൎയ്യനം [illegible]കിരക്ഷിക്കസുഖത്തൊടെ
എന്നതുകെട്ടുമൊദാൽസത്സ്വരൂപിണിചൊന്ന
വിദ്യവെയെടുപ്പാനായിഭാവിച്ചനെരത്തിങ്കൽ
ഒരായിച്ചമത്തിലുബാലസ്വൎക്കള്ളഹലൽ
കൂറൊടെയെടുത്തവൾമൂലയുംകൊടുത്തിതു
നിറഞ്ഞിയുന്നപരൻപുത്രനെസുഖത്തൊടെ
ഉൎവിയിൽവസിച്ചവൊവളൎക്കുംകാലത്തിങ്കൽ

൯൮- അദ്ധ്യാത്മരാമായണം മദ്ധ്യവയസ്സിൽ ഉണ്ടാക്കീട്ടുള്ളതാകുന്നു- അത കിളിപ്പാട്ടായിട്ട ചമെക്കാൻ ഇടവന്ന സംഗതികൾ ഇതിന്നമുൻപിൽ പ്രസ്ഥാപിച്ചിട്ടുണ്ട- അത സംസ്കൃതഅദ്ധ്യാത്മരാമായണത്തിൽ നിന്നും പരിഭാഷപ്പെടുത്തീട്ടുള്ളതും വാല്മീകിരാമായണംപൊലെഎഴുകാണ്ഡമായി ഭാഗിച്ചുരൊരൊകാണ്ഡത്തിന്നപെരുംകല്പിച്ചിട്ടുള്ളതുമായഒരു ഗ്രന്ഥമാകുന്നു- മൂലത്തിന്റെ കൎത്താവ ഒരു വെദാന്തിയായവൈഷ്ണവബ്രാഹ്മണനെന്ന വിചാരിച്ചിരിക്കുന്നു- അതിന്റെഉദ്ദെശം ശ്രീരാമൻ സാക്ഷാൽപരബ്രഹ്മമൂൎത്തിയാണെന്നും സീതാമായാദെവിഎന്നുംകാണിക്കണമെന്നാകുന്നു- അതിൽ രണ്ട അദ്ധ്യായംവളരെരഹസ്യമായിട്ടുള്ളതാണ- ൧- ഒന്നാംകാണ്ഡത്തിൽ ൧ാംഅദ്ധ്യായമായരാമഹൃദയം അതിൽരാമന്റെയുംപരമാത്മാവിന്റെയും ഐക്യതയെ കാണിക്കുന്നു- ൨- എഴാംകാണ്ഡത്തിൽഅഞ്ചാംഅദ്ധ്യായമായ രാമഗീത- അതിൽ സകലവ്യക്തിയുംഉപെക്ഷിച്ച പരമാത്മാവിന്റെ മഹത്വത്തെ വിചാരിച്ച ഐക്യംഅപെക്ഷിക്കുന്നത നന്നെന്നകാണിക്കുന്നു-ഈരണ്ട അദ്ധ്യായവും എഴുത്തച്ഛൻ നമ്പൂരിമാരെ ഭയപ്പെട്ട പരിഭാഷപ്പെടുത്തീട്ടില്ല-

൯൯- അദ്ധ്യാത്മരാമായണം മൂലം വിശ്വാമിത്രമഹൎഷിഉണ്ടാക്കീട്ടുള്ളതാണെന്ന ചിലർ അഭിപ്രായപ്പെടുന്നു- അതിന്നകാരണം ചില അച്ചടിഗ്രന്ഥങ്ങളിൽ അപ്രകാരം കാണുകയാലത്രെ- ഇത തെറ്റാണ- വ്യാസപ്രൊക്തമെന്നാണ ചിലപുരാണങ്ങളിലും മററും പറയുന്നത- സകലസാരാന്വെഷികളായഇംഗ്ലീഷബ്രാഹ്മണന്മാരുടെഅഭിപ്രായത്തിൽഅതൊരു

വൈഷ്ണവമതക്കാരനാൽ ഉണ്ടാക്കപ്പെട്ടതാണെന്നുകാണുന്നു-

എഴുത്തച്ഛന്റെ തൎജ്ജിമയിൽ കാണുന്നതു താഴെ എഴുതുന്നു-

"വേധാവുശതകോടിഗ്രന്ഥവിസ്താരംപുരാ
വേദസമ്മിതമതാംചെയ്തിതു രാമായണം
വാല്മീകിപുനരിതുപത്തുനാലായിരമായി
നാരദൻനിയോഗത്താൽമാനുഷഭൂക്ത്യൎത്ഥമായി
ചമച്ചാനതിലിതുചുരുക്കിരാമദേവൻ
നമുക്കുപദേശിച്ചീടിനാൻഏവംപുരാ
അദ്ധ്യാത്മ രാമായണംഎന്നപേരിതിന്നിദം
അദ്ധ്യയനംചെയ്യുന്നോൎക്കു അദ്ധ്യാത്മജ്ഞാനം ഉണ്ടാം.

ൟ മലയാളരാമായണംമൂലത്തിന്റെനെരു തൎജ്ജിമ എന്നുപറയുന്നതശരിതന്നെ- അതിൽപ്രയോഗിച്ചിരിക്കുന്നമിക്ക പദങ്ങളും മൂലത്തിലുള്ളതത്രെആകുന്നു- ഭക്തിമാൎഗ്ഗത്തിനു ഇതൊരുനല്ലപുസ്തകമെന്നു നിശ്ചയം- കുംഭസംഭവാദിമഹൎഷിമാരുടെ സ്തുതികളിൽതത്വങ്ങളായിപലതും പറഞ്ഞിട്ടുള്ളതുകൊണ്ടുഭക്തിക്കും തൻമൂലം മുക്തിക്കും നല്ലമാൎഗ്ഗമാണ- അതിൽ ഭഗവാന്റെ ഉപദേശങ്ങൾഉണ്ട- ലക്ഷ്മണനൊട നിവൃത്തിമാൎഗ്ഗമായും പ്രവൃത്തിമാൎഗ്ഗമായും ഉള്ള ഉപദേശങ്ങളിൽ ഒന്നാമത്തെ വളരെനന്നു-

ൟ- ഗുരുക്കളുടെ കവിതാമാധുൎയ്യത്തെ സ്വല്പം പ്രദൎശിപ്പിക്കുന്നതിനു വേണ്ടി രാമായണത്തിൽനിന്നും കുറച്ചു എടുത്തു താഴെ ചേൎത്തിരിക്കുന്നു-

ആരണ്യകാണ്ഡം

മൂത്രമാംസാമേദ്ധ്യാന്ത്രപുൽഗലപിണ്ഡമാകും
ഗാത്രമോൎത്താലതികശ്മലമെന്നുംകലുഷ
ആസ്ഥയാംമഹാമോഹപാശബന്ധവുംഛേദിച്ചു
ആൎത്തിനാശനവാൻവാഴ്കെന്നുള്ളിൽനിത്യം

ഭക്തിരസത്തെവൎദ്ധിക്കുന്നതായി ഒരുസ്തുതിതാഴെ ചേൎത്തിരിക്കുന്നു-

നിന്തിരുവടിയുടെ തത്വമിതൊരുവൎക്കും
ചിന്തിച്ചാലറിഞ്ഞുകൂടാവതല്ലെന്നാകിലും
നിന്തിരുവടിതന്നെസ്തുതിപ്പാൻതോന്നീടുന്നു
സന്തതമന്ധതാം കൊണ്ടെന്നൊരു മഹാമോഹം
അന്തവുമാദിയുമില്ലാതൊരു പരബ്രഹ്മം

അന്തരാത്മനി തെളിഞ്ഞു നിന്നു വസിക്കണം
അന്ധകാരങ്ങളകന്നാനന്ദമുദിക്കണം
ബന്ധവുമറ്റു മൊക്ഷപ്രാപ്തിയുമരുളുന്നാം
അവ്യക്തമതിസൂക്ഷ്മമായൊരുവെട്ടപം
സുവ്യക്തമാവൊന്നഹേയവിലക്ഷണം
ചിദ്രൂപമെകമത്യന്തസകലംദൃശ്യംജഡം
ദുർഗ്രാഹ്യമനാത്മക മാകയാലജ്ഞാനികൾ
എങ്ങനെയറിയുന്നതാനസവ്യതിരിക്തം
മങ്ങീടാതൊരുപരമാത്മാനം ബ്രഹ്മാനന്ദം
ബുദ്ധ്യാത്മാ ഭാസങ്ങൾക്കൈക്യമായതു ജീവൻ
ബുദ്ധ്യാദിസാക്ഷിഭൂതം ബ്രഹ്മമെന്നതു നൂനം;
നിർവ്വികാരബ്രഹ്മണി നിഖിലാത്മനി നിത്യെ
നിർവിഷയായല്ലൊ ലൊകമജ്ഞാനമൊഹവശാൽ
ആരൊപിക്കപ്പെട്ടൊരു തൈജസം സൂക്ഷ്മദേഹം
ഹൈരണ്യമതു വിരാൾപ്പുരുഷനതിസ്ഥൂലം
ഭാവനാ വിഷയമായൊന്നതു യൊഗീന്ദ്രാണാം
കെവലം തത്ര കാണായീടുന്നു ജഗത്തെല്ലാം
ഭൂതമായതും ഭവ്യമായതും ഭവിഷ്യത്തും
ഹെതുനാ മഹത്തത്വാദ്യാവൃതസ്ഥൂലദെഹെ
ബ്രഹ്മാണ്ഡ കൊശെ വിരാൾ പുരുഷൻ കാണാകുന്നു
സന്ദേഹമെന്നപൊലെലൊകങ്ങൾ പതിന്നാലും
തുംഗനാം വിരാൾപ്പുമാനാകിയ ഭഗവാൻ തൻ
അംഗങ്ങളല്ലൊ പതിന്നാലു ലൊകവും നൂനം
പാതാളം പാദമൂലം പാർഷ്ണികൾ മഹാതലം
നാഥ തെ ഗുൽഫം രസാതലവും തലാതലം
ചാരുജാനുക്കളല്ലൊ സുതലം രഘുപതെ
ഊരുകാണ്ഡങ്ങൾ തവ വിതലമതലവും
ജഘനം മഹീതലം നാഭി തെ നഭസ്ഥലം
രഘുനാഥൊരസ്ഥലമായതു സ്വർല്ലൊകം
കണ്ഠദെശം തെ മഹർല്ലൊകമെന്നറിയണം
തുണ്ഡമായതും ജനലൊകമെന്നതും നൂനം
ശംഖദെശം തെ തപൊലൊകമതിന്മീതെ
പങ്കജയൊനിവാസമാകിയ സത്യലൊകം
ഉത്തമാംഗം തെ പുരുഷൊത്തമ ജഗൽപ്രഭൊ
ശക്രാദിലൊകപാലന്മാരെല്ലാം ഭുജങ്ങൾ തെ
ദിക്കുകൾ കർണ്ണങ്ങളുമശ്വികൾ നാസികയും
വക്ത്രമായതു വഹ്നി നെത്രമാദിത്യൻ തന്നെ
ചിത്തമെത്രയും മനസ്സായതു ചന്ദ്രനല്ലൊ
ഭ്രൂഭംഗമെല്ലാം കാലം ബുദ്ധി വാചസ്പതിയല്ലൊ
കൊപകാരണമഹങ്കാരമായതു രുദ്രൻ
വാക്കെല്ലാം ഛന്ദസ്സുകൾ ദംഷ്ട്രങ്ങൾ യമനല്ലൊ

നക്ഷത്രപംക്തിയെല്ലാം ദിവ്യപങ്ക്തികളെല്ലൊ
ഹാസമായതു മോഹകാരിയാം മഹാമായാ
വാസനാ സൃഷ്ടിസ്വവാപാംഗമൊക്ഷണമെല്ലൊ
ധൎമ്മം നിൻ പുരോഭാഗ മധൎമ്മം പൃഷ്ഠഭാഗം
ഉന്മേഷനിമെഷങ്ങൾ ദിനരാത്രികളെല്ലൊ
സപ്തസാഗരങ്ങൾ നിൻ കുക്ഷിദേശങ്ങളെല്ലൊ
സപ്തമാരുതന്മാരും നിശ്വാസഗണമെല്ലൊ
നദികളെല്ലാം തവ നാഡികളാകുന്നതു
പൃഥിവീധരങ്ങൾ പൊലസ്ഥികളാന്നതും
വൃക്ഷാദ്യൌഷധങ്ങൾ തേ രോമങ്ങളാകുന്നതും
ത്ര്യക്ഷനാം ദേവൻ തന്നെ ഹൃദയമാകുന്നതും
വൃഷ്ടിയായതും തവ രേതസ്സെന്നറിയണം
പുഷ്ടമാം മഹിമാതെ കേവലജ്ഞാനശക്തി

൫൯ മഹാഭാരതം രാമകഥാകവിതയും മലയാളഭാഷയിൽ ഉണ്ടാക്കീട്ടുള്ളതും ആണ. അത പരിഭാഷപ്പെടുത്തിയതിൽ മൂലത്തിനോട അത്ര അടുത്തിട്ടില്ലാ- സംസ്കൃത മൂലത്തിന്റെ ഒരു സംഗ്രഹം എന്നുതന്നെ പറയെണ്ടിരിക്കുന്നു ഓരോ പൎവ്വങ്ങളിലുള്ള കഥകളെ ഭാഷയായി അതാത പൎവ്വങ്ങൾ പറകയെന്നല്ലാതെ രാമായണത്തിലെ പോലെ പ്രതിശ്ലോകതൎജ്ജമയായിട്ടില്ലാ- മൂലത്തിന്റെ സംഗ്രഹ പരിഭാഷ എന്നു പറയുന്നത ശരിയായിരിക്കും-

൬൦ അതിൽ അതിമനോഹരമായും ചമല്ക്കാരമായും ഉള്ള പ്രയോഗങ്ങൾ അസംഖ്യം ഉണ്ട- സംഭവപൎവ്വത്തിൽ ശാകുന്തളം സുഭദ്രാഹരണം മുതലായ ഭാഗങ്ങൾ അത്യന്തവിശേഷം- പ്രയോഗരീതി മനസ്സിലാവാൻ അവയിൽ ചിലഭാഗങ്ങൾ താഴെ ചെൎത്തിരിക്കുന്നു. ഭാവത്തിൽ രസത്തെ ജനിക്കുന്നതായും ശബ്ദംകൊണ്ടുതന്നെ രസത്തെ ജനിക്കുന്നതായും വളരെ പ്രയോഗങ്ങൾ ഭാരതത്തിൽ ഉണ്ട-

൬൧ വൎണ്ണനാശക്തിയെ പ്രദൎശിപ്പിക്കുന്നതായി ചില ഭാഗം താഴെ ചെൎത്തിരിക്കുന്നു-

(൧) ഭൂമണി തന്റെ മൌലിപൊലുന്നതമായ
ഹിമവാൻ തന്റെ തെക്കെപ്പുറത്ത ചൈത്രം കാട്ടിൽ
ചെതിക രസംപൂണ്ടു കളിച്ചു മരുവിനാൻ
ഗിരിശൃംഗങ്ങൾതോറും അതികൌതുകത്തോടെ
കരിണീയുഗ മദ്ധ്യഗതനായിമരുവുന്ന
കരിവീരനെപ്പോലെ മനെവിവശനായി

കരിണീഗമനമാരാകിയ ഭാര്യമാരാം
തരുണീമണികളും കുന്തിയും മാദ്രിതാനും
സരസീരുഹ ശരസമനാം കാന്തൻ തന്നെ
ശരണ്ണീര കരാളോജ്ജ്വലൽ കരവാള
ധരനായി ശരാസനകരനായി കാണുന്തോറും
സരസീരുഹ ശരനികര പരവശ
തരമാനസമാരായിമരുവീടിനനേരം
ഹരിണഹരി കരികിരി ശാർദ്ദൂലാദികൾ
അരികെമരിമൃഗ ശതങ്ങളായി കാണുമ്പോൾ
ശരങ്ങൾകൊണ്ടുവീഴ്ന്ന മരണഭയംകൊണ്ടു
മരങ്ങൾമറഞ്ഞു പോയി നിന്നുനോക്കീടുന്നതും

(൮) എത്രയുംമൂർത്തമാർന്ന ഉഗ്രാവഗ്രഹാഗ്രഹാഗ്രാഗ്രം
പൃഥ്വീശോത്തമ മഹൽ പൃഥ്വീധ്ര ശൃംഗോദ്ദേശം
ഉത്തുംഗം ഉത്തമാംഗം ഉത്തരോത്തര ഹിമം
ഉത്തുംഗസ്ഥാനികളാം പതികൾ എന്തേചെയ്വൂ
യക്ഷരാക്ഷസ ഗന്ധർവ്വോരഗനിഷേവിതം
പക്ഷിസഞ്ചാരഹീനം രഹിതമൃഗഗണം
അപ്സരസ്ത്രീകളോടുംദേവകൾ കളിപ്പെടും
പുഷ്പസൌഗന്ധ്യം പൂണ്ട മന്ദമാരുത സേവ്യം

(൯) ബദ്ധഗോധാംഗുലിത്ര യുക്തനായി ബദ്ധതൂണീയായി
ന്നദ്ധനായി കവചിയായി ബദ്ധനിസ്ത്രിംശമായ
ഗാണ്ഡീവം ധനുസ്സുമായി ശോഭിച്ചാൻ അന്നേരം
പാണ്ഡുനന്ദനനായ കൌന്തേയൻ ഇന്ദ്രപുത്രൻ
എങ്കിലൊ ദഹിച്ചാലും ഖാണ്ഡവാരണ്യം എന്നാൻ
പങ്കജനേത്രനോടും കൂടവെ കിരീടിയും
പിടിച്ചു ദഹനനും ദഹിച്ചു തുടങ്ങിനാൻ
പിടച്ചൽ തുടങ്ങിനാർ ജന്തുക്കളെല്ലാം
പാണ്ഡവകരഗത ഗാണ്ഡീവ വിലാസവും
ഖാണ്ഡവാരണ്യാഗത പാവകവിലാസവും
പന്നഗപക്ഷിമൃഗ ജാലങ്ങൾ ദഹിച്ചോരോ
ന്നുന്നതങ്ങളാകുന്നോരു ഉണ്ടായവിലാപവും
പക്ഷികൾ പറന്നന്തരിക്ഷെ പൊങ്ങീടുന്നേരം
പക്ഷങ്ങൾകരിഞ്ഞു വെന്തഗ്നിയിൽ പതിക്കയും
വൃക്ഷങ്ങൾവെന്തുപൊട്ടി യലറിവീഴുന്നതും
ഋക്ഷങ്ങൾചാടിച്ചാടി പ്പിടഞ്ഞുകേഴുന്നതും
കെട്ടൊഴിയാതെ കേട്ടു തുഷ്ടനായി ശതക്രതു
പുഷ്കരമേഘങ്ങളോടും നിഷ്ഠുരനാദത്തോടും
ദിക്കുകൾ ചുവപ്പിച്ചു ദേവവാഹിനിയോടും
നക്ഷത്രങ്ങളുമവൻ അഗ്നിതന്നെ ഞാൻ കണ്ടുംകൊൾവിൻ
നന്ദനൻ എന്നാകിലും സോദരൻ എന്നാകിലും
നിന്ദിച്ചാൽ ഒട്ടുമവൻ ഉള്ള്യസംശയം ഇല്ലം

കാലംവൈകാതെപരമാൎത്ഥവും അറിഞ്ഞീടാം
രഹസ്യംചൊല്ലീടൊല്ലാംഗനമാരൊടെന്നു
മഹത്സംവാദംഎന്നാകിലുംചൊല്ലീടുവൻ
ദ്വാരകാപുരിതന്നിൽസന്ന്യാസവെഷംപൂണ്ടു
മാരമാൽകലൎന്നിരിക്കുന്നിതുധനഞ്ജയൻ
കൃഷ്ണസൊദരിയായസുഭദ്രതന്നിൽഅതി
തൃഷ്ണപൂണ്ടിരിക്കുന്നൊൻ അൎജ്ജുനൻഎന്നുകെട്ടു
ഭൊഷഭാവംകൊണ്ടും പ്രെമാനുരാഗംകൊണ്ടും
സുന്ദരീസുഭദ്രയുംകമ്പിട്ടാൾഅപ്പൊൾതന്നെ
കാൽവിരൽകൊണ്ടു ഭൂവിവരച്ചുവരച്ചുടൻ
കൊൾമയിർകൊണ്ടുചെറുവിറച്ചുവിറച്ചുവം
നിൽക്കുന്നസുഭദ്രയിൽചെല്ലുന്നചിത്തം തന്നെ
നിൽക്കെണ്ടുവിലക്കീട്ടുപിന്നെയും ചൊന്നാൻപാൎത്ഥൻ
ഞാൻതന്നെധനഞ്ജയൻ അതുനന്നറികനീ-

൧൭- ഭാരതത്തിൽനിന്നു എടുത്തിട്ടുള്ള ചിലസദാചാര വാക്യങ്ങൾ താഴെചെൎത്തിരിക്കുന്നു- ഇവപൊലെ അനെകം എഴുത്തച്ഛന്റെ മറ്റുള്ളഗ്രന്ഥങ്ങളിൽ അടങ്ങീട്ടുണ്ടു-

(൧) നിൎണ്ണയം നരകമുണ്ടസത്യം ചൊല്ലീടുകിൽ
സത്യത്തെയുപെക്ഷചെയ്തസത്യം ചൊല്ലുന്നവർ
പുത്രസന്തതികൾക്കു മില്ലൊരുനാളുംഗതി
(൨) നല്ലതുശമമെല്ലൊനല്ലവൎക്കെല്ലാവൎക്കും
കല്യാണമതിൽ പരമില്ലെന്നും
(൩) സുജ്ഞാനിജനങ്ങളൊടൊന്നും പറകയില്ല
(൪) ജന്തുക്കളെല്ലാമൊക്കമൊന്നും കൊല്ലരുതല്ലൊ
(൫) കൊല്ലുന്നജന്തുക്കളെ കൊല്ലുകന്നതെവരു
(൬) അരണ്യന്മാരെ വൃഥാദണ്ഡിപ്പിച്ചീടുന്നൊരെ
ദണ്ഡഹസ്തനംപിന്നെദണ്ഡിപ്പിച്ചീടും
ഘൊരനരകങ്ങളിലാക്കി
(൭) മംഗലമല്ലചതിക്കരുതാരെയും
(൮) പാരംപ്രതാപമുണ്ടെന്നാകിലും
ആത്മംകൃശന്മാരെനിന്ദിയാതെന്നും
(൯) വ്യാധിയറിഞ്ഞു വേണം ചികിത്സിപ്പതി
നെന്നൊരുവൈദ്യന്മാരെന്നു ധരിക്കണം
(൧൦) സപ്തവ്യസനങ്ങളുണ്ടാം നൃപന്മാൎക്കു
തെപ്പറ്റുമൊൎക്കിൽ പ്രജകൾപൊറുക്കണം
അതുപതിന്നാലുള്ള സപ്തവ്യസനങ്ങൾ
ശൊഭിക്കയില്ല നൃപൊത്തമന്മാൎക്കെന്നും
സ്ത്രീസെവ ചൂതുനായാട്ടു സുരാപാനം
വാക്കു പാരുഷ്യവും ദണ്ഡപാരുഷ്യവും
ഏഴാമതാൎത്ഥദൂഷണമായതും-
(൧൧) നല്ലതുചെയ്യുന്നൊൎക്കു നല്ലതുവരുംഎന്നും

൫൦൫- രാമായണം ൨൪ വൃത്തം എഴുത്തച്ഛൻെറ ഒരു വായമെപ്പത്തൂർഭട്ടതിരിയുടെ അകായിലുള്ള സ്ത്രീകൾക്കു തിരുവാതിരകളിക്കുപയോഗപ്പെടുവാൻതക്കവണ്ണം പട്ടേരിയുടെ അപേക്ഷപ്രകാരം ഉണ്ടാക്കിയതാകുന്നു- ഓരോ ശ്ലോകത്തിലെ പൂൎവാൎദ്ധം എഴുത്തച്ഛനും ഉത്തരാൎദ്ധം പട്ടേരിപ്പാട്ടിൽനിന്നും ഉണ്ടാക്കിയതാകുന്നു എന്നു ചിലരു വിചാരിക്കുന്നു- ഇരുപത്തിനാലു വൃത്തം എന്നുള്ള നാമധേയംകൊണ്ടു ഇരുപത്തുനാലു പ്രത്യേക വൃത്തം ഉണ്ടെന്നു അൎത്ഥമാക്കരുത- ഒരുവൃത്തം തന്നെ ഒന്നിൽ അധികം സ്ഥലത്തു ഉപയോഗിച്ചിട്ടുണ്ടു- അതിലെ വൃത്തങ്ങൾ മിക്കവാറും സംസ്കൃതത്തെ അനുസരിച്ചുതന്നെ എങ്കിലും ചില തമിഴ്‌രീതിയും അനുസരിക്കുന്നുണ്ടു- എഴുത്തച്ഛനു തമിഴിൽ നല്ല പരിജ്ഞാനം ഉണ്ടായിരുന്നു എന്നു ഇതിനുമുൻപിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ- ശ്ലോകങ്ങൾ എല്ലാം ഓരോ ഭഗവന്നാമങ്ങളെക്കൊണ്ടു അവസാനിപ്പിച്ചിരിക്കുന്നു- ഇതിൽ പ്രയോഗിച്ചിട്ടുള്ള കവിതാസാമൎത്ഥ്യം വളരെ ആശ്ചൎയ്യമെന്നേ പറവാനുള്ളു- അനുഭവശ്ലോകങ്ങൾ അസംഖ്യം ഉണ്ടു- ഒരു വസ്തുവിനെ വൎണ്ണിക്കുന്നു എന്നുവച്ചാൽ ആ വസ്തു നമ്മുടെ മുമ്പിൽ ഇരിക്കുന്നു എന്നുതന്നെ തോന്നും- ദശരഥമഹാരാജാവിന്റെ രാജധാനിയായിരിക്കുന്ന അയോദ്ധ്യാപുരിവൎണ്ണന വളരെ ഭംഗിയായിരിക്കുന്നു- അതിനെ താഴെ ചേൎത്തിരിക്കുന്നു

(൧) സൂൎയ്യവംശേ പിറന്ന ഭൂപാലാനാം
കോസലവിഷയങ്ങളിലുണ്ടായി
നാമധേയമയോദ്ധ്യയെന്നിങ്ങനെ
രാജധാനീപുരം ഹരിഗോവിന്ദ

(൨) നാലുപാടും വളഞ്ഞൊഴുകീടുന്ന
നീലതോയസരയൂനദികൊണ്ടു
സാരമായ കിടങ്ങൊന്നു തീൎത്തിട്ടു
ചാരുതാഭോഗമുള്ളതിൽ ഗോവിന്ദ

(൩) ഇന്ദ്രസമ്പത്തിനെക്കൂടെ തോല്ക്കീടും
ഭദ്രസമ്പത്തുകളതിലെത്രയും
ചന്ദ്രമണ്ഡലത്തോടൊത്തീടുന്ന
രത്നമാടങ്ങളുണ്ടതിൽ ഗോവിന്ദ

(൪) ദിവ്യരത്നങ്ങളെക്കൊണ്ടു ദീപങ്ങൾ
സവ്യസാചികൾ വില്ലാളിവീരന്മാർ
ഹവ്യകവ്യങ്ങളെക്കൊണ്ടു നിത്യവും
ദിവ്യദേവതാപൂജനം ഗോവിന്ദ

(൫) പത്തരമാററിൽപൊന്നുകൾതന്നതാൻ
വിസ്താരത്തിൽചമച്ചുകിടക്കുന്ന
പത്തനങ്ങളുംപത്തുനൂറായിരം
ചിത്തരമ്യമിതെത്രയുംഗോവിന്ദ

൫൩ ഒരുമനോവികാരത്തെകുറിച്ചുവിസ്തരിക്കുഎന്നുവെച്ചാൽ വായിക്കുന്നവനുംകൂടി ആവിധവികാരത്തെ ജനിപ്പിക്കും" ഇതിലേക്കുദൃഷ്ടാന്തം സീതാമൊഷണശേഷംഉണ്ടായശ്രീരാമന്റെവിരഹതാപത്തെവൎണ്ണിക്കുന്നതുതന്നെയാകുന്നു- അത താഴെ ചെൎത്തിരിക്കുന്നു- ഇതുഭംഗിയായും അനുഭവത്തിനു ചെൎന്നതായും മലയാളത്തിൽ വെറെ കാണുമൊ എന്നു സംശയം-

(൧) പ്രണതജനപാലൻദശരഥതനൂജൻ
പ്രണയിനിയെവെറായുള്ളവഴലെരിഞ്ഞും
മനസിജശരാൎത്ത്യാമനമുരുകിവെന്തും
സകലജനബന്ധുപരമശിവശംഭൊ

(൨) ചടുലമിഴിസീതാമിടയിടവിളിച്ചും
തടമുലകൾപുൽകാനുടലണിവിയൎത്തും
കൊതിയനെടുവീൎപ്പുംതിരുമിഴിയിൽബാഷ്പം
തടവിയൊഴുകിച്ചുംപരമശിവശംഭൊ

(൩) മമതരുണിസീതെപുനരെവിടെനീപൊയി
അരികിൽമമവാവാസകലഗുണപൂൎണ്ണെ
തവവദനസരൊജംതരളമിഴികാണാതെ
അഴൽമനസിപാരംപരമശിവശംഭൊ

(൪) കനകമൃഗതൃഷ്ണാംപെരുതുപുനരെങ്കിൽ
കഴിവതിനുമുണ്ടെന്നറികമമസീതെ
കമലമുഖിചന്ദ്രഹരിണമിതവാവാ
കലഹമിഹപൊരുംപരമശിവശംഭൊ

(൫) മൃഗതരുണിമാലെവരികരികിൽബാലെ
മൃഗനയനമാരാഭരണമണിസീതാ
കമലമുഖിദീനാപുനരെവിടെലീനാ
പറകപരമാൎത്ഥംപരമശിവശംഭൊ

൫൪ വെതാളചരിത്രംസംസ്കൃതവിക്രമാദിത്യചരിത്രത്തിൽനിന്നുംഎടുത്തുകിളിപ്പാട്ടായിട്ടുപരിഭാഷപ്പെടുത്തിയതാകുന്നു ഒരുദിവസരാത്രിയിലെ വൃത്താന്തം ൨൫കഥയിലായിട്ടുവൎണ്ണിച്ചിരിക്കുന്നു- ശിവൻ പാൎവ്വതിക്കു ആരുമറിയാതെ ഒരു കഥപറഞ്ഞുകൊടുത്തതിനെ ബ്രാഹ്മണൻ ഒളിച്ചുനിന്നു

ചെയ്കയാൽ അത്യപാരസ്യമായവിവരം പരമിശ്വരൻ അറി ഞ്ഞ ബ്രാഹ്മണനെ വെതാളമായിഭൂമിയിൽ വാഴകയെന്നും വിക്രമാദിത്യരാജാവിനാൽ മൊക്ഷം കിട്ടുമെന്നും ഇങ്ങി നെശാപമൊക്ഷാദികളെ നല്കി- ഇപ്രകാരം വെതാളത്തി ന്റെ ഉത്ഭവം ഒരു മഹർഷിയുടെ അപെക്ഷ പ്രകാരം ഒരം വെതാളത്തെ പിടിച്ചു കെട്ടി കൊണ്ടുവരുന്നതിന്ന വിക്രമാ ദിത്യ രാജാവ വനത്തിൽ പൊയി പിടിച്ചു കൊണ്ടു വരുന്ന സമയം ഒരു കഥ വെതാളം പറഞ്ഞിട്ട അതിൽ ഒരു ചൊദ്യം അതിന്നു രാജാവിനൊടു ചൊദിച്ചു- രാജാവു സദുത്തരം വ ചിച്ചുടനെ സന്തൊഷത്തൊടെ ബന്ധനത്തിൽനിന്നും വെർ പെട്ട വൃക്ഷത്തിന്റെ മുകളിൽ കയറുകയും പിന്നയും പിടി ച്ചുകൊണ്ടു വരുംപൊൾ അതുപൊലെവെറെ ഒരുകഥ പറക യും ചെയ്യുതായും ഇങ്ങനെ ൨൫ കഥചൊദ്യമായിട്ട പറഞ്ഞതി ന്ന അതുക്കും രാജാവുഉത്തരംപറഞ്ഞതായിട്ടും കാണുന്നു-

അതിൽ ഒരുകഥ മാത്രയും അതിലെചൊദ്യവും ഉത്തര വുംഇവിടെചെൎക്കുന്നതായാൽ സ്ഥലം അധികം ചെലവാകു ന്നതുകൊണ്ടു ഉപെക്ഷിച്ചിരിക്കുന്നു-

൫൦ ചിന്താരത്നംകിളിപ്പാട്ടു എഴുത്തച്ഛൻ വെദവ്യാ സപ്രൊക്തമായിരിക്കുന്ന വെദാന്തംഭഗവൽഗീതമുതലായ ഗ്ര ന്ഥങ്ങളെനൊക്കി അതിൽനിന്നും സംഗ്രഹമായി ചമച്ചിട്ടുള്ളതാ കുന്നു- അതിന്നലക്ഷ്യം

“ വെദാന്തവാക്യസ്മൃതിഗീതയെന്നിവയൊരൊ
കഥകളതിലുള്ളസാരൊപദെശങ്ങളെ
പൃത്ഥ്വിഭാഷയായിഹലൊകരിന്നിൽ
മൂഢമാനസസംസാരാസക്തജനങ്ങൾക്കും
മുമുക്ഷിണിയായനിനക്കുംവഴിപൊലെ
പരമാത്മജ്ഞാനമുണ്ടാവതിന്നെളുപ്പമാം
ചരിതാമൃതംചിന്താരത്നമാനന്ദൊദയം
പരമാചാൎയ്യനായിപ്പുരമാരാവായി

*  *  *

തരുവീടന്നശ്രീകൃഷ്ണാചാൎയ്യസ്വാമിയുടെ ചരണം
ഉരചെയ്യുന്നെൻനന്നായതെളിഞ്ഞുകെൾക്കബാലെ

മെലെഴുതിയതിൽ “നിനക്കു“ എന്നുപറഞ്ഞിരിക്കുന്നത എഴുത്തച്ഛന്റെമകൾ അല്ലെങ്കിൽ മരുമകൾക്കായിട്ടാക ണം എന്നാണു-

പരമാനന്ദപദംകാണ്മതിന്നാശയോടു
തരികെവന്നുവിനയാനതവക്ത്രത്തൊടു
ഗുരുവുംസ്വമംഗലമേകിനക്കേൾക്കനൊരുദിനം
അറിഞ്ഞീടിനേനഹമെന്നുമല്ലമെല്ലവേ

## ഒടുവിൽ കവി പറയുന്നത എന്തെന്നാൽ

"ഭാഷയെന്നോർത്തുനിന്ദാഭാവത്തെത്തടീടൊല്ലാ
കാവ്യനാടകാദികളും ധരിച്ചമഹാജനം
യോഗ്യമാകുംറിവാന്നാളല്ലാഞ്ഞുതാൻ ചുരുക്കമായി
ഭാഷയായുരച്ചെതെൻ കനിക്കസമസ്തരും
ചിന്തിക്കതൊറും രസമൊണ്ടിതിലതുമൂലം
ചിന്താരത്നമെന്നപേരിട്ടന്നുഭക്തിയോടും"

൧൦൦ മോക്ഷത്തിന്നിച്ഛയുള്ളവർക്കു ഈപുസ്തകത്തിൽ കാണ്ടിയിരിക്കുന്ന- വെദാന്തസാരങ്ങൾ ഉപദേശിക്കേണ്ടതത്യാവശ്യം ആത്രെ- മനുഷ്യജന്മസാഫല്യത്തിനും സംസാരസാഗരത്തിൽ മഗ്നന്മാരായിത്തീരാതെ ഇരിക്കുന്നതിനും രാഗദ്വേഷാദി മാനാഹംകാരാദിദോഷങ്ങളോടു വെർവിട്ടു ആത്മജ്ഞാനം ഉണ്ടായി പരമാനന്ദത്തെ പ്രാപിക്കുന്നതിനും ഇതൊരുനല്ലചെറിയ പുസ്തകമാകുന്നു-

ചിന്താരത്നത്തിലെ വ്യവഹാരം ഷഡ്ദർശനശാസ്ത്രങ്ങളിൽ ഒന്നായസാംഖ്യശാസ്ത്രത്തിലെ അഭിപ്രായത്തിനു അധികം അനുസരണമായി കാണുന്നു-

൧൦൧- എഴുത്തച്ഛൻ ഹരിനാമകീർത്തനം മുതലായ അനേക കീർത്തനങ്ങളും ഉണ്ടാക്കീട്ടുണ്ടു-

ഹരിനാമകീർത്തനമിതുരചെയ്യുതിനുള്ള
വരമുള്ളദൈവകൃപയുംചെയ്യുക്ഷരതം
നരനായിജനിച്ചുഭുവി മരണംഭവിപ്പളവു
തരെണവതിന്നരുൾക നാരായണായനമഃ

## ആദ്യത്തെ ൨ കീർത്തനം താഴെ ചേർത്തിരിക്കുന്നു

(൧) ഓംകാരമായപൊരുൾ മൂന്നായിപിരിഞ്ഞുടനെ
ആംകാരമായതിനു താന്തന്നെസാക്ഷിയതു
ബോധംവരുത്തുവതിനാളായിനിന്ന
പരമാചാര്യരൂപഹരിനാരായണായനമഃ
(൨) ഒന്നായനിന്നെയിഹ രണ്ടെന്നുകണ്ടളവി
ലുണ്ടായൊരിണ്ടൽ ബതമിണ്ടാവതല്ലമമ
പണ്ടേക്കണക്കെ വരുവാൻ നിൻകൃപാവലിക
ളുണ്ടാകയെങ്കിലിഹ നാരായണായനമഃ

(൩൧) ആനന്ദചിന്മയ ഹരെ ഗോപികാരമണ
ഞാനെന്നഭാവമതു തോന്നായ്കവെണമിഹ
തോന്നുന്നിതാകിലഖിലം ഞാനിതെന്നവഴി
തോന്നെണമെ വരദ നാരായണായ നമഃ

(൩൨) അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നുകണ്ണുമനമാകുന്നകണ്ണതിനു
കണ്ണായിരുന്നപൊരുളാം താനെന്നുറക്കുമള
വാനന്ദമെന്തുഹരിനാരായണായനമഃ

൧൧ ഭാഗവതം എഴുത്തച്ഛന്റെ ഒടുവിലത്തെ കവിതയും വളരെസാരമായിട്ടുള്ള ഒരു ഗ്രന്ഥവും ആകുന്നു അതിൽ ൧൨ ഭാഗങ്ങൾ ഉണ്ട അതിൽ ഏകാദശവും ദ്വാദശവും മൂലഗ്രന്ഥത്തിന്റെ തർജ്ജമയല്ല- ഇതിൽ ഏകാദശം വേദാന്തവിഷയം അടങ്ങീട്ടുള്ളതും വളരെ കഠിനമായിട്ടുള്ളതുമാണ എഴുത്തച്ഛൻ ഒടുക്കത്തെ കൃതിയാണെന്നു ഇതിൽ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട- രാമായണവും ഭാരതവും നടപ്പുള്ളതുപോലെ ഭാഗവതം നടപ്പില്ലാതിരുന്നു- എന്നാൽ ഇപ്പോൾ വേദാന്തികളായിട്ടുള്ള അനേകംപേര നിത്യവും ഭാഗവതം പാരായണം ചെയ്യുന്നതായി കാണുന്നു- മൂലത്തിന്റെ തർജ്ജമ എന്നു പറവാൻ പാടില്ല- ചിലസ്ഥലങ്ങളിൽ പരിഭാഷകൂടി തന്നെ മൂലത്തിനു ശരിയായി കാണുന്നില്ലെന്നു മാത്രമല്ല വിപരീതാർത്ഥമായും കാണുന്നുണ്ട-

൧൨- ദശമത്തിൽനിന്നും ഒരു ഭാഗം താഴെ കാണിക്കുന്നു-

മർത്ത്യന്മാർ ചിലർ ജനിച്ചീടിനാലപ്പോൾതന്നെ
മൃത്യുവിൻ വശംപ്രാപിച്ചീടുവോരുണ്ടന്യെ
മദ്ധ്യമവയസ്സിൽ ചിലർ മൃതിഭവിക്കുന്നു
വൃദ്ധന്മാരായും മരിച്ചീടുന്നു ചിലരെല്ലാം
ആർക്കുമെ മരണമില്ലാതവരാകിലതിൽ
ശക്തിയുള്ളൊരു ആരുമില്ലെന്നുമിക്കതും ചൊല്ലാം
സൂതികാകാലംമുത ലാദിയായൊരുപതി
ഭീതിരുപത്തുനാളി ലേറെയില്ലിതിപ്പാർക്കും
മാനുഷർക്കൊതത്തിൽപൂർവ്വകർമ്മത്തിന്നവ
സാനകാലത്തു മൃത്യുഭവിക്കെന്നതും
നിജമാതാവിന്നുദരത്തിലുത്ഭവിച്ചപ്പോൾതന്നെ
ധാതാവിന്നിയോഗ മതന്തരംവരായല്ലൊ
ഹേതുവുംമരണകാലത്തിങ്കലൊരൊവിധം
ജാതമായീടുംപൊഴെ കല്പിപ്പൊന്നത്രെന്നം
പുണ്യപാപങ്ങൾ താന്താൻചെയ്‌വതിൻ ഫലമൊഴിഞ്ഞു
അന്യമറെറാരുണ്ടെ യില്ലെന്നു ധരിക്കേണം

൧൨൩- ഭാഗവതം ഗ്രന്ഥക്കാരുടെ ഒടുവിലത്തെ കവിതയാണെന്നു പറഞ്ഞുവല്ലൊ- ദശമത്തിൽ "ബാലനിവൾക്കും ചൊല്‍വാനായിക്കൊണ്ടുതുനിഞ്ഞതു" എന്നുകാണുന്നു- ശേഷസ്ഥിതികളെ ശമം പരിഭാഷപ്പെടുത്തിയസമയം അദ്ദേഹം ബാലനായിരിക്കണമെന്നും ഭാഗവതം മുഴുവനും കുറതീൎന്നത ഒടുവിലായിരിക്കാമെന്നും ഊഹിക്കേണ്ടിയിരിക്കുന്നു- രാമായണത്തിലും ഭാരതത്തിലും അടങ്ങീട്ടുള്ളതുപോലെ അനേകം സദാചാരവാക്യങ്ങളും ശൃംഗാര- വീര- കരുണ- ഭക്തി- മുതലായ രസങ്ങളെ പ്രദൎശിപ്പിക്കുന്നഭാഗങ്ങളും ഭാഗവതത്തിൽ ഉണ്ടു- അവയിൽ ചിലതു ഇവിടെ ചേൎക്കുന്നുവച്ചാൽ പുസ്തകംവലുതാകയില്ലയൊ എന്നു സംശയിച്ചു ഉപേക്ഷിക്കുന്നു-

൧൨൪- പാതാളരാമായണംകിളിപ്പാട്ടു എഴുത്തച്ഛന്റെ കവിതയാണെന്നു ചിലവിദ്വാന്മാർ അഭിപ്രായപ്പെടുന്നു ഇപ്പോൾ ഒരുപെരൊടുകൂടി അച്ചടിച്ചു പ്രസിദ്ധംചെയ്തിരിക്കുന്ന പുസ്തകം എഴുത്തച്ഛന്റെ കവനം തന്നെയൊ എന്നും സംശയം ഉള്ളതു കൊണ്ടു അതിനെയും കേരളനാടകം എന്നൊരു കവിത ഗ്രന്ഥങ്ങൾ ഉണ്ടാക്കീട്ടുണ്ടെന്നു പറഞ്ഞുകേൾവിയല്ലാതെ ഗ്രന്ഥം കാണ്മാനിടവന്നിട്ടില്ലായ്കയാൽ അതിനെയും കുറിച്ചു ഇവിടെ ഒന്നുംപറയുന്നില്ല- കേരളോല്പത്തി ആദ്യം ഗദ്യം ആയിട്ടു ഉണ്ടാക്കീട്ടുള്ളതു എഴുത്തച്ഛൻതന്നെ എന്നാൽ ഇപ്പോൾ നടപ്പുള്ള പുസ്തകം അദ്ദേഹത്തിന്റെ താണെന്നുതോന്നുന്നില്ല- പിന്നീടുവേറെ ചിലരാൽ ഗ്രന്ഥങ്ങളുടെ ഗദ്യത്തെ ആധാരമായിവച്ചുകൊണ്ടു ഉണ്ടാക്കീട്ടുള്ളതാണു-

൧൨൫- എഴുത്തച്ഛന്റെകവിതകളെ കുറിച്ചു കെ- വുണ്ണിനെടുങ്ങാടി അവർകൾ പറഞ്ഞിരിക്കുന്നഅഭിപ്രായം താഴെ ചേൎത്തിരിക്കുന്നു-

"ഈമലയാളത്തിലെക്കു ആദ്യകവിയായ തുഞ്ചത്തുഗുരുനാഥൻ പൈങ്കിളിക്കണ്ണി പരാപരക്കണ്ണി ഇവയായ തമിഴ്ക്കവിയെനോക്കിതന്നെ തന്റെ കിളിപ്പാട്ടുകളെ തീൎത്തു- എന്നാൽ ആശീലുകളുടെ ഗാനരീതി ആ മഹാത്മാവിന്റെ ഉള്ളിൽനിന്നും പുറപ്പെട്ടുപൊലെ അല്ലാതെ കേവലംതമിഴ്‌രീതിക്കു ചേൎന്നിരിക്കയുമില്ല- കാകളി- കേക- അന്നനട- കളകാഞ്ചി-" ഈമല്ലാരത്തെ നാലുശീലുകളെ തുഞ്ച

ന്റെ പാട്ടിലെല്ലാം പ്രധാനമായതും- ഇതിനെ പിന്തുടൎന്നു മററു ഭാഷാഗ്രന്ഥകൎത്താക്കൾ പാടിയതും ആകുന്നു- ഇതിൽ ഭാരതത്തിൽ ചില പൎവ്വത്തിന്റെ ആദ്യം നാലടിശീലു കാകളിയെ മാത്രയൊഴിപ്പിച്ച അക്ഷരഭേദം ചെയ്തുപയോഗിച്ചിട്ടുണ്ടു

---

## ൩-ാമദ്ധ്യായം

### കൊല്ലം ൭൦൦ മുതൽ ൯൫൦ വരെ

൬൭ എഴുത്തച്ഛന്റെ ശിഷ്യന്മാരായിട്ട പരമ്പരയായി ൨ ഗുരുക്കന്മാരുടെ പേരു കേൾക്കാറുണ്ടു- അവരുണ്ടാതെല്ലാം കവിതകൾ ഉണ്ടാക്കീട്ടുണ്ടെന്നു നല്ലനിശ്ചയമില്ലാ അവരുടെ പേരു കരുണാകരൻ ചിററൂർ സൂൎയ്യനാരായണൻ- ഗോപാലൻ- എന്നാകുന്നു-

൬൮ എഴുത്തച്ഛന്റെ കാലത്തുതന്നെ കോലത്തുനാട്ടിൽ ചെറുശ്ശേരി എന്ന ഇല്ലപ്പേരുള്ള ഒരു നമ്പൂരി കോലസ്വരൂപത്തിൽ ഉദയവൎമ്മ രാജാവിന്റെ കല്പനയാൽ ഭാഗവതം ദശമംതന്നെയും മണിപ്രവാളമായി ഒരു പാട്ടായിട്ടു ചമച്ചു- ഇതിനെ വടക്കൻദിക്കുകളിൽ കൃഷ്ണഗാഥ എന്നും കൃഷ്ണപ്പാട്ട എന്നും തെക്കൻദിക്കുകളിൽ ചെറുശ്ശേരി എന്നും പറയുന്നു- അതിന്റെ ഉത്ഭവം രാജാവിന്റെ ശുദ്ധമായ സംഗീതജ്ഞാനം ഇല്ലെന്നു കല്പിച്ചതിനാൽ അതുണ്ടാക്കാമെന്നു നമ്പൂരി രാജാവിനോടു പറഞ്ഞു അവരെക്കൊണ്ടു പാടിക്കുന്നതിലേക്കായി ചതുരംഗം വെയ്ക്കുന്ന സമയം ആളുന്തി എന്നതിനെ "ആളുന്തി" എന്ന രാഗത്തിൽ പറയിച്ചു ആ രാഗം ശരിയിട്ടു ഒരു പാട്ടു ഉണ്ടാക്കിയിരിക്കുന്നതായി കേട്ടിരിക്കുന്നു- ഈ ഗ്രന്ഥം മുക്കാൽ പങ്കു തീൎന്ന സമയം പല വിദ്വാന്മാരും കവിത സാരമില്ലെന്നല്ല അൎത്ഥത്തിൽ ചെറുശ്ശേരിയിൽ കഴമ്പില്ലെന്നു പറകയാൽ വ്യസനിച്ചു എഴുത്തച്ഛനെ കാണിച്ചു അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം ശേഷം ആദ്യം കുറ തീൎത്ത കൊടുത്തു ഇനി കഴമ്പില്ലെന്നു പറയുന്നതായിരുന്നാൽ ഇതിനെ ഉരുക്കിനോക്കുന്നതിനു എഴുത്തച്ഛൻ പറഞ്ഞതായിട്ടു ഒരു കഥ പറയുന്നുണ്ടു- ഇതിനെ അനുസരിച്ചുതന്നെ ഒരു കവിത തീൎത്തിരിക്കുന്നു- അക്ഷരനിൎണ്ണയം പ്രമാണം

൫൯. കൃഷ്ണഗാഥയിൽ ഒടുവിൽ ചേൎത്തിരിക്കുന്ന ശ്ലോകംകൊണ്ടു അതു കോലത്തുപതിയായ ഉദയവൎമ്മരാജാവിന്റെ കല്പനപ്രകാരം ഉണ്ടാക്കിയതെന്നു നിശ്ചയിക്കാം-

ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവൎമ്മണഃ
കൃതായാം കൃഷ്ണഗാഥായാം
കൃഷ്ണസ്യോൎഗ്ഗതിരീരിതാ

എന്ന ഉപമാലങ്കാരപ്രയോഗങ്ങൾ ഇതിൽ വളരെ ഉണ്ടു- കവിതയെ എഴുത്തച്ഛന്റെ കവിതയുടെ അത്ര ശ്ലാഘിക്കാൻ തക്കവണ്ണമില്ലെങ്കിലും ആ കാലത്ത ആഢ്യബ്രാഹ്മണനായ ഒരു നമ്പൂരിക്കു മണിപ്രവാളത്തിൽ ഈ കവിത ചമെക്കണമെന്നു തോന്നിയതു ഈ ജനങ്ങളുടെ ഭാഗ്യം എന്നെ പറവാനുള്ളു- എഴുത്തച്ഛനാൽ പരിശോധന ചെയ്യിട്ടുള്ള ഒടുവിലെ ഭാഗം അത്രയും വളരെ നന്നായിരിക്കുന്നു- ഇതിൽ "കാകളിയുടെ പിന്നടിക്കു രണ്ടു അക്ഷരം കുറച്ചുകാണുന്ന ശീലിനു മഞ്ജരി എന്നു പേരു പറയുന്നു- അതിന്റെ ഗാനരീതിക്കു എല്ലാ അക്ഷരങ്ങളും ഗുരുവായിതന്നെ ഉച്ചരിക്കണം"

൬൦. ഈ കവിതയെക്കുറിച്ചു ഒരു വിദ്വാന്റെ അഭിപ്രായം താഴെ ചേൎത്തിരിക്കുന്നു-

തുഞ്ചൻപാട്ടിനോടു ഏകദേശം അനുസരിച്ചും എന്നാൽ അല്പം ഭേദത്തോടുകൂടിയും കൃഷ്ണഗാഥ എന്നൊരു ഗ്രന്ഥമുണ്ടു- ശൃംഗാരരസം ഇത്രപൂൎണ്ണമായി പ്രയോഗിച്ചിട്ടുള്ള പുസ്തകം മലയാളത്തിൽ ഇല്ലാ- ഋതുവൎണ്ണനം- രാസക്രീഡ- മുതലായതു വളരെ ഭംഗിയായിരിക്കുന്നു- ഇന്നല്ലാതെ മറെറന്തു പറയേണ്ടു- സംസാരത്തിൽ ഉപയോഗിക്കാത്തതും സാധാരണ കവികൾ പ്രയോഗിക്കാത്തതുമായ നൎമ്മകളും മുതലായ അപൂൎവ്വശബ്ദങ്ങൾ ഈ പുസ്തകത്തിൽ വളരെ വരുന്നുണ്ടു-

൬൧. കൃഷ്ണഗാഥയിലെ ഋതുവൎണ്ണനം താഴെ ചേൎത്തിരിക്കുന്നു

ഗ്രീഷ്മവൎണ്ണനം

ഉഷ്ണതകൊണ്ടു വരട്ടിച്ചമച്ചൊരു
ഗ്രീഷ്മമായുള്ളൊരു കാലം വന്നു
താപംകൊണ്ടെല്ലാരും വെവ്വേറെ കാവിലും
വാപികൾതീരത്തുമായങ്ങുടനി
ആലവട്ടങ്ങൾക്കു ചാമച്ചുഴന്നി

നീലവസ്ത്രമാൎന്നുന്നാളിൽ നാളിൽ
വാതായനങ്ങളടക്കം പ്രാഭവം ഉണ്ടായി
സെവകന്മാരെന്നെല്ലെ ചൊല്ലുകയാൽ
പാനീയശാലകൾമാനിച്ചുനിന്നതെ
ദീനങ്ങളുഃഖുന്ന ചാതകങ്ങൾ
മന്ദിരംതോറും നടന്നുതുടങ്ങിനാൻ
മന്ദസമീരണനന്നെരം
ഇക്കാതിരങ്ങളുമച്ചുകമെല്ലാമെ
കച്ചുതുടങ്ങീതുപിന്നാല്പിന്നെ
പച്ചൂടമെന്നുപറഞ്ഞുതുടങ്ങുംപൊൾ
ഉൾപ്പൂട്ടതാനെയെഴുന്നുകൂട്ടം
ജന്തുനൽകനികൊണ്ടുപെട്ടങ്ങു
സുന്ദരമായുള്ള മന്ദിരത്തിൽ
ചന്ദ്രികയൊറ്റുകിടന്നുതുടങ്ങിനാർ
സുന്ദരിമാരന്തൻകാന്തന്മാരും
ആഹാരമായതിക്കാലത്തിനാൎക്കുംപൊൾ
നീഹാരമെന്നങ്ങവന്നുകൂട്ടം
നീഹാരമിന്നിന്നുകാണുതില്ലെന്നുമെ
ആഹാരംകൂട്ടാതെയാരുമില്ലെ
ശീതമായുള്ളൊരുമാനിന്നുകെസരി
പ്രീതമായ്ക്കുവുമിക്കാലത്തിന്നു-

൧൦൨൨ ാം കാലത്തിൽ ഉത്തരകെരളത്തിൽ ഒരു ജാതിക്കാൻെറ ദാസ്യത്തെ ചെയ്തുംകൊണ്ടു ശിവദൎശനനിഷ്ഠയൊടുകൂടിയിരുന്ന "വാസു" എന്ന പെരായ ഒരു ഭൃത്യൻ ഉണ്ടായിരുന്നു- അദ്ദെഹത്തിന്ന അക്ഷര ജ്ഞാനം ഒട്ടും ഇല്ലായിരുന്നു- ആ ജാതിക്കാൎക്ക വെണ്ടുന്ന നിത്യാനുഷ്ഠാന മന്ത്രങ്ങളിലെ അക്ഷരംപൊലും വ്യക്തമായി ഉച്ചരിപ്പാൻ വയ്യാത്തതിനാൽ അദ്ദെഹത്തിനെ പരിഹാസമായി "വാളു" എന്ന വിളിച്ചുവന്നു- ഒരുദിവസം താദ്ദെഹം ശിവദൎശനത്തിന്നുപൊകുന്നതിന്ന നെരം അകാലമാകയും കാലം വൎഷമായിരുന്നതിനാൽ ഇടവിടാതെ മഴപെയ്തുംകൊണ്ടിരിക്കയും ചെയ്തതിനാൽ തൊഴുതു തിരിയെ പൊന്നുസമയം വഴിക്കുണ്ടായിരുന്ന ഒരു പുഴ കടക്കാനുള്ള തോണി മറുകരയിൽ അകപ്പെട്ടുപൊയിരുവിധത്തിൽ താദ്ദെഹം മഴ നനഞ്ഞു വിറച്ചുംകൊണ്ടു ശിവാലയത്തിലെക്കുതന്നെ തിരിച്ചുപൊന്നു നാലമ്പലത്തിൽ കിടന്നു- പകൽ തീക്കാതെ പൊയി പാചകം ചെയ്തുകൊണ്ടിരുന്നതിനാലും മഴ നനഞ്ഞുകൊടിയതിനാലുമുള്ള ക്ഷീണവും ക

ട്ടിതംകൊണ്ടു ഉറക്കംവരാതെ വ്യസനിച്ചുംകൊണ്ടു കിടക്കുംപൊഠ ഇതാ വിറക തെക്കപ്പുരയിൽ കിടക്കുന്നു തീയുംഉണ്ടു കത്തിച്ചു കായുകെവെണ്ടു എന്നു അശരീരി ഉണ്ടായി- അതുകെട്ടു അദ്ദെഹം പൊയി നൊക്കിയപ്പൊഠ പറഞ്ഞതുപൊലെ വിറകു എരിച്ചു കത്തിച്ചു കാഞ്ഞു കുളിരുമാററി- അപ്പൊഠ വിശപ്പടക്കാൻ ഒന്നുംഇല്ലല്ലൊ കഷ്ടം എന്നിങ്ങനെ വിചാരിച്ചുംകൊണ്ടിരിക്കെ ഹെ ഒരുകൊല കദളിപ്പഴം അട്ടലയിൽ ഉണ്ടു ഭക്ഷിക്ക എന്നു അശരീരികെട്ടു അതിനെ എടുത്തു ഭക്ഷിച്ചപ്പൊഠ അദ്ദെഹം അതിവിദ്വാനായി തീരുകയും കവിതകഠ ഉണ്ടാക്കാൻ ശക്തിമാനാകയും ചെയ്തു-

൧൨൩. പിറെറദിവസം പുലർകാലെ ക്ഷെത്രശുദ്ധി ചെയ്യുന്നതിനുവാഴ്ക്കൊരു വന്നപ്പൊഠ തലെദിവസം നിവെദ്യം വെക്കാൻ കെട്ടിവെച്ചിരുന്ന വിറക കാണായ്കയാൽ ഒരു നമ്പൂതിരിയൊടു കയർത്തു ചൊദ്യംചെയ്തു- അതിനുഉത്തരമായി അദ്ദെഹം കവിതയായി വിറകെടുപ്പാൻ പിറകെടുത്തെതൻ എന്നും മററും ഒരു ശ്ലൊകകവിത ഉണ്ടാക്കി- അങ്ങിനെ പ്രാഥമവുംചെയ്ത ശ്ലൊകകവിത നിൎമ്മിച്ചതിനാൽ പിന്നീടു അദ്ദെഹം ഉണ്ടാക്കിയ യുധിഷ്ഠിരവിജയം എന്ന കവിതയും മുമ്പിലത്തെതിനെ പിൻതുടൎന്നു ഏകദെശം എല്ലാ ശ്ലൊകങ്ങളും അദ്ദെഹം ഒരുപൊലെ തന്നെ ഉണ്ടാക്കി- അദ്ദെഹം വെറെ അനെകം ഭാഷാശ്ലൊകങ്ങളും ഉണ്ടാക്കീട്ടുണ്ടു- അതുകഠ ഒററശ്ലൊകങ്ങളുടെ കൂട്ടത്തിൽ കിടക്കുന്നതല്ലാതെ എകീകരിച്ചതായ ഒരു ഗ്രന്ഥവും ഇപ്പൊഠകാണ്മാനില്ല-

൧൨൪. എഴുത്തച്ഛന്റെകാലത്തിനിപ്പുറംവന്നിട്ടുള്ള പല കവികളും അവരുടെ കവനങ്ങളിൽ എല്ലാ വിഷയത്തിലും തുഞ്ചത്തുഗുരുക്കളെ അനുസരിച്ചും മററും ഇരിക്കുന്നു-

൧൨൫. തിരുവില്വാമലക്കാരൻ ഒരുനമ്പിയാരുഎഴുത്തച്ഛന്റെകാലം കഴിഞ്ഞതിന്റെശെഷം വില്വപുരാണം മലയാളത്തിൽ പാട്ടായിട്ടു ഉണ്ടാക്കി-

൧൨൬. എഴുത്തച്ഛന്റെകാലംമുതൽഇങ്ങൊട്ടുള്ളമലയാളകവിതകളെ ഒക്കയും മണിപ്രവാളമെന്നുപറയുന്നു- മണിപ്രവാളം എന്നപദത്തിന്റെഅൎത്ഥം മുത്തുകളും പവിഴങ്ങളും കലൎന്നു കൊൎത്ത മാലപൊലെ സംസ്കൃതവാക്കുകളും മലയാ

ളുവാക്കുകളും കൂടി കലൎന്നിട്ടുള്ള കവനമെന്നാകുന്നു- ഒരു പ
ദം അറിയാത്ത സംസ്കൃതപണ്ഡിതന്മാരാൽ നിൎമ്മിച്ചതാകുന്നു

൫൭ ഒരു സമയംതന്നെ ബ്രഹ്മാണ്ഡപുരാണം മലയാ
ളംകിളിപ്പാട്ടായി ചമയ്ക്കപ്പെട്ടു- ഇന്നാരാൽ ചെയ്യതെന്നു ന
ല്ലനിശ്ചയമില്ലാ- എഴുത്തച്ഛന്റെ ശിഷ്യന്മാരിൽ ഒരാളാലാ
ണെന്നു ചിലർനിശ്ചയിച്ചിരിക്കുന്നു- ആ കവിതയുടെ ഒടുവിൽ
പറയുന്നത

> ധാത്രിദേവേന്ദ്രശ്രേഷ്ഠനാകിയതപോനിധി
> നേത്രനാരായണന്തന്നാജ്ഞയാവിരചിതം
> രാമകൃഷ്ണാഖ്യനായരാമശിഷ്യനാലിദം
> സോമനാംകണ്ഡപുരാധീശന്തന്നനുഗ്രഹാൽ
> ബ്രാഹ്മണശ്രീപാദപോംസുക്കൾക്കുനമസ്കാരം
> ബ്രാഹ്മണഭക്തിമമവൎദ്ധിച്ചവരേണമേ

൫൮ നേത്രനാരായണൻ ആഴ്വാഞ്ചേരി തംപ്രാക്ക
ളാകയാൽ അദ്ദേഹത്തിന്റെ കല്പനപ്രകാരം ഉണ്ടാക്കിട്ടുള്ള
താണ- രാമശിഷ്യൻ എഴുത്തച്ഛന്റെശിഷ്യനെന്നു അൎത്ഥമാ
കുന്നുഎന്നു ചിലർ വിചാരിച്ചിരിക്കുന്നു- കണ്ഡപുരാധീശൻ
ആരെന്നുനിശ്ചയമില്ല-

൫൯ മലയാളബ്രഹ്മാണ്ഡപുരാണംഅഷ്ടാദശപുരാണങ്ങ
ളിൽഒന്നായസംസ്കൃതബ്രഹ്മാണ്ഡപുരാണത്തിൽ മദ്ധ്യഭാഗത്തി
ന്റെതൎജ്ജമയാകുന്നു- മൂലത്തിൽ എന്പത്തെണ്ണായിരം ഗ്രന്ഥം
ഉള്ളതിൽനിന്നും മദ്ധ്യഭാഗമായതൊണ്ണൂറൊന്പതദ്ധ്യായത്തി
ൽ അടങ്ങിയിരിക്കുന്നകഥകളും സംക്ഷേപപരിഭാഷയായി മ
ലയാളത്തിൽ ആക്കിയിരിക്കുന്നുമൂലംഹിരണ്യരാജാവിനുജൈ
മിനിമഹൎഷിപറഞ്ഞുകേൾപ്പിക്കുന്നപ്രകാരംകാണുന്നു-

൬൦ അതിൽ ഒരുഭാഗംതാഴെചേൎത്തിരിക്കുന്നു

(൧) ധൎമ്മരക്ഷണത്തിനായിചെയ്യുന്നകൎമ്മമെല്ലാം
ധൎമ്മാനുസൃതമത്രെനിൎമ്മലബോധന്മാൎക്കും

(൨) ഭൃത്യമാംസാദ്യൈശ്വൎയ്യാദിപാത്രമാംദേഹത്തിനു
ബാധകമൊന്നുമൊ വിധാതാവരുളിച്ചെയ്തു
വൈരാഗ്യമുണ്ടാമപ്പോൾജ്ഞാനവുംലഭിച്ചീടും
ശരീരവിചാരംകൈവല്യസാധനഹേതു
മോക്ഷകാരണം ദേഹമാകയാൽബ്രഹ്മംതന്നെ
യോൎക്കുമ്പോൾ ദേഹമെന്നുബുധന്മാർചൊല്ലീടുന്നു-

൮൩. ഇങ്ങിനെ കിളിപ്പാട്ടുകളും കീൎത്തനം മുതലായതും മലയാളഭാഷയിൽ ഉണ്ടായതിന്റെ ശെഷം സംസ്കൃതത്തിൽ നാടകങ്ങൾ ഉള്ളതുപൊലെ മലയാളത്തിൽ ഇല്ലാതിരുന്നു. ഒരു ന്യൂനത ആദ്യം കൊട്ടാരക്കരത്തമ്പുരാനാൽ തീൎക്കപ്പെട്ടു. നാടകങ്ങളെ മലയാളത്തിൽ ആട്ടക്കഥകൾ എന്നുപറയുന്നു. അവ അഷ്ടപദിപൊലെ പദ്യഗദ്യങ്ങൾ കൂടികലൎന്ന പ്രബന്ധമെന്നല്ലാതെ സംസ്കൃതനാടകത്തൊടു സദൃശീകരിക്കാൻ പാടില്ല. ഇവറ്റിൽ ശ്ലൊകങ്ങളും പദങ്ങളും ഉണ്ടു. ശ്ലൊകങ്ങൾ മിക്കതും പൂൎണ്ണസംസ്കൃതമായും അപൂൎവ്വമായി ചിലത ഭാഷയായും ഇരിക്കും. പദങ്ങൾ രണ്ടൊമൂന്നൊപെർ തമ്മിലുള്ള സംഭാഷണമാകുന്നു. ഗദ്യഭാഗങ്ങൾ മിക്കതും മണിപ്രവാളമായിരിക്കും.

൮൪. ഇവയിൽ ശ്ലൊകങ്ങൾ സംസ്കൃതവൃത്തങ്ങളനുസരിച്ചു. മറ്റപദ്യങ്ങൾ ഗാനരീതിക്കതക്കതായി മാത്രഭെദത്തൊടുകൂടി ഉപയൊഗിച്ചിരിക്കുന്ന മലയാളവൃത്തങ്ങളാകുന്നു. ആട്ടക്കഥ ആദ്യം മലയാളത്തിൽ ഉണ്ടാക്കിയതു കൊട്ടാരക്കരത്തമ്പുരാൻ. ആ തമ്പുരാന്റെ പെരും കാലവും നല്ലനിശ്ചയമില്ലാ എങ്കിലും ഏകദെശം അവ താഴെ പറയുന്നതിനെ കൊണ്ടു നിശ്ചയിക്കാം.

(ക) പ്രാപ്യോന്നതഖ്യാതിശ്രിയഃ പ്രിയതമശ്രീരൊഹിണീജന്മനൊ
വഞ്ചിക്ഷ്മാവരവീരകെരളവിഭൊരാജ്ഞാം സ്വപസ്യുസ്സ്വസ്രാ
ശിഷ്യെണാപ്രവണെന ശങ്കരകവെ രാമായണം വൎണ്ണിതം
കാരുണ്യെന കഥാഹ്രണെന കവയഃ കൎണ്ണെ ശ്രുതൽകുൎവ്വതാം

൮൫. കൊട്ടാരക്കരത്തമ്പുരാക്കന്മാർ തിരുവിതാംകൊട്ടു സംസ്ഥാനത്തിലെ രാജവംശത്തൊടു ദൂരസംബന്ധം ഉണ്ടായിരുന്നവരാകുന്നു. അവർ മുൻപിൽ ചെങ്കൊട്ട, ശ്ലാങ്ങാട, കൎക്കിടി, ഒരംഭരശങ്ങളും നെടുമങ്ങാട, കൊട്ടാരക്കര പത്തനാപുരം ഇതുമുതലായ രാജ്യങ്ങളും കൂടി ഉൾപ്പെട്ട ഇളയിടത്തു സ്വരൂപത്തിൽ ചെൎന്നവരാകുന്നു. മുൻപിൽ രാജധാനി വള്ളിയൂരായിരുന്നു. അവിടെനിന്നും കൊല്ലം ൭൬൦-ൽ തൃപ്പാപ്പൂർ രാജാവിനൊടുള്ള കലഹം നിമിത്തം പുറപ്പെട്ടു തിരുവനന്തപുരത്തുവന്നു ആശ്രയിച്ചു കൊട്ടാരക്കര താമസിച്ചുവന്നു. കൊല്ലം ൯൦൦-ൽ മാണ്ടു ഇളയിടത്തു രാജ്യത്തിൽ ആളില്ലാതെ ക്ഷയിച്ചുപൊകയാൽ തിരുവിതാംകൊട്ടു ചെൎക്കപ്പെട്ടു. മെലെഴുതിയതിൽനിന്നും ആട്ടക്കഥ ഉണ്ടാക്കിയ കൊട്ടാരക്കരത്തം

പുരാന്റെകാലം എഴുത്തച്ഛന്റെ കാലത്തിനിപ്പുറം ൮൫൦ാമാണ്ടിനു മുമ്പായിരിക്കണം. രോഹിണിനാൾ ജനിച്ചവീരകേരളരാജാവിന്റെ അനന്തിരവളുടെ മകനാകുന്നു എന്നും ഈ ശങ്കരകവിയാണെന്നും നിശ്ചയിക്കാം.

൬൭. ഈ രാജാക്കന്മാരിടെ പ്രാബല്യകാലത്താണു ആട്ടക്കഥ ചമച്ചത. കൊല്ലം ൮൩൦ൽ കൊട്ടാരക്കര പ്രബലന്മാരായ രാജാക്കന്മാരുള്ളായിരുന്നു. അതിനാൽ ൫൦൦ാമത ഈ തമ്പുരാന്റെകാലം കൊല്ലം ൮൦൦മാണ്ടിനും ൮൫൦മാണ്ടിനും മദ്ധ്യത്തായിരുന്നു എന്നുവിചാരിക്കണം. പെരുകേരളൻ എന്നായിരുന്നു എന്നൊരു വൃദ്ധൻ പറഞ്ഞിരിക്കുന്നു. അതിനുമുൻപു തന്നെ ഉത്തരകേരളത്തിൽ ജെയദേവന്റെ സംസ്കൃതഅഷ്ടപദിപാടി കൃഷ്ണാട്ടം നടപ്പുണ്ടായിരുന്നു എന്നും കൊട്ടാരക്കരെ തന്റെ അടിയന്തിരത്തിന്നു ഇവരെ അയക്കണമെന്നു ക്ഷണിച്ചതിനു തെക്കൻ കേരളവാസികളിൽ അഷ്ടപദിയുടെസാരം മനസ്സിലാകത്തക്കവിദ്വാന്മാർ ഇല്ലായ്കയാൽ അയക്കുന്നതല്ലെന്നു സാമൂതിരിക്കോട്ടുരാജാവു പറകയാൽ അതുകാരണം മത്സരിച്ചുണ്ടായതാണു രാമനാട്ടം എന്ന പേരോടുകൂടി ഈ വക കവിതകളുണ്ടാക്കിയതെന്നും ഒരു വദന്തി ഉണ്ട.

൬൮. കൊട്ടാരക്കരെതമ്പുരാന്റെ ആട്ടക്കഥകൾ അത്രയും രാമായണത്തിൽ സ്ഥാപിച്ചിട്ടുള്ളതാകുന്നു. എട്ടുകഥകളാണു ഉണ്ടാക്കിട്ടുള്ളതു. അവയുടെപേരുകൾ താഴെപറയുന്നു.

൧ രാമായണം പുത്രകാമേഷ്ടി
൨ സീതാസ്വയംവരം
൩ വിച്ഛിന്നാഭിഷേകം
൪ ഖരവധം
൫ ബാലിവധം
൬ തോരണയുദ്ധം
൭ സേതുബന്ധനം
൮ യുദ്ധം.

൬൯. ഈ വഴിക്കുള്ളാകഥകൾ ആറുപ്രായമായിട്ട ചിലത സംസ്കൃതത്തിൽ കൂടതല്ലാതെ ശേഷം അത്രയും മണിപ്രവാളമാകുന്നു. പദങ്ങൾ അത്രയും സാധാരണമലയാളമെന്നു മാത്രമല്ല സംസ്കൃതപരിജ്ഞാനം ഒട്ടും ഇല്ലാത്തവർക്ക് മനസ്സിലാകുന്ന

തിനാഎളുപ്പമാകുന്നു- എങ്കിലും ഇവകളിൽ കവിതാചാതുൎയ്യ
ത്തെ ആശ്ചൎയ്യപ്പെടാൻതക്കവണ്ണം ഒന്നുമില്ല-

വൎണ്ണനശ്ലോകം

മമഗുരുവരനന്തംവിഷ്ണുവിഘ്നേശലക്ഷ്മീം
സരസിജഭവജായാംഭാരതീംസോമമീശം
നിശിചരകുലകാലംരാഘവംജാനകീഞ്ച
പ്രതിദിനമതിഭക്ത്യാനൌമിവാല്മീകിമാൎയ്യം

“ ഇവയിൽകവിതാരസികത്വംലവലെശംപൊലും ഇല്ലാ
ത്തതന്നെപറയണം- സംഗീതമട്ടു നൊക്കിയാൽ പാട്ടുകാൎക്കു
രസിക്കുവാനുംകൊള്ളുകയില്ലപൊരാ- ആട്ടത്തിനും ചെല്ലടിത
ന്നെ- അതിനാൽരംഗകഥകൾ ജനങ്ങൾഅധികമായി ആടി
ക്കണ്ടില്ലാ” തൊരണയുരസംമാത്രം അല്പംഭെദമാണെന്നു പറ
യാം- മെൽപ്രകാരംഒരുത്തൻഅഭിപ്രായപ്പെടുന്നു”- അതശ
രിതന്നെ എങ്കിലും സംസ്കൃതപണ്ഡിതന്മാരു അല്ലാത്തമലയാ
ളികൾക്കു തമ്പുരാന്റെ കവിതകൾ വളരെ ഗ്രാഹ്യമായിട്ടു
തന്നെഇരിക്കുന്നു- തെക്കൻദിക്കുകളിൽ രംഗകഥകൾ സാധാ
രണയായി ആടിവരുന്നുണ്ടു- ആദ്യം ഈവിധംകവിതമലയാ
ളത്തിൽഉണ്ടാക്കിയതിൽവച്ചു ആ തമ്പുരാനു സിദ്ധിച്ചിട്ടുള്ള
ഖ്യാതിമലയാളഭാഷയുള്ള നാളൊക്കെയുമിരിക്കുന്നതാകുന്നു-

ഭാഷാ ശ്ലോകങ്ങൾ

(൧) മനുകുലമഹിപന്മാരാണെഴുംരാജധാന്യാം
കനിവൊടുധരണീംതാംരക്ഷചെയ്യുമാറുമപ്പൊൾ
നരവരനജനാകുംഭൂമിപൻതന്റെസൂനു
ദശരഥനരപാലൻതംവസിഷ്ഠംബഭാഷെ

* * *

(൨) ഏവംപറഞ്ഞുമുനിമാരൊടുമാമുനീന്ദ്രൻ
താവജ്ജഗാമനൃപനാശുസുമന്ത്രനൊടും
സൌവൎണ്ണചാപലതികാലസമാനപാണി
രന്തഃപുരംസപദിപുക്കജഗാമരാമൻ

* * *

(൩) ഉച്ചത്തിൽഗ്രഹമഞ്ചുമഞ്ചിതമതാംകൃത്തംഗവുംലഗ്നവും
സാമ്യംകൎക്കടമായരുദ്രസമയെയൊഗെകരക്ഷാൎത്ഥമായി
ഭക്തൻപംക്തിരഥന്നചിന്തകൾതുകംചൈതന്യവരുത്തീടുവാൻ
ചിത്രംവന്നുജനിച്ചുകൌസലമഹാരാജാധിജായാംഗനരിൽ

* * *

൮൩൦-ൽ രാമനാട്ടം ആദ്യം വേഷംകെട്ടി ആടിയ സമയം ഇപ്പോൾ നടപ്പുള്ളതുപോലെ മുഖത്തു മനയോല തേക്കുകയും കരിയിട്ടെഴുതുകയും ദേഹത്തിൽ പലനിറമുള്ള ഉടുപ്പുകൾ ധരിക്കയും ശിരസ്സിൽ കിരീടാദികൾ വെക്കയും മററും ചെയ്യുന്ന നടപ്പ ആരംഭിച്ചിട്ടില്ലായിരുന്നു. ചില പ്രദേശങ്ങളിൽ കണിയാന്മാരു കോലംകെട്ടി ബലികൾ കഴിക്കുന്നത വായനക്കാരിൽ ചിലർ കണ്ടിരിക്കുന്നതിനിടയുണ്ട്. അതിൽ എങ്ങിനെ ആണൊ കമുകിൻപാളയിൽ ഓരോ സ്വരൂപങ്ങൾ എഴുതി വച്ചുകെട്ടിക്കൊണ്ടു കളിക്കുന്നത അതുപോലെ രാമനാട്ടം ആട്ടക്കഥകൾ ആദിയിങ്കൽ അരങ്ങേററവും കുറെ ദിവസത്തേക്കു ആട്ടവും ആ അപരിഷ്കൃതസ്ഥിതിയിൽ തന്നെ ആയിരുന്നു എന്നു കേട്ടിരിക്കുന്നു. ആദ്യം അരങ്ങേററം കഴിഞ്ഞത കൊട്ടാരക്കര ഗണപതിക്ഷേത്രസന്നിധിയിൽ വച്ചായിരുന്നു.

൮൪൦ ആ കാലങ്ങളിൽ വേഷം കെട്ടി കളിച്ചുവന്നവർ തന്നെ പാടിവന്നതായിട്ടും ഇങ്ങനെ കുറെ ദിവസം കഴിഞ്ഞതിന്റെ ശേഷം കളിക്കാർ കലാശം ചവിട്ടുന്നതിലും മററും വളരെ ക്ഷീണിക്കുന്നതിനാൽ പാട്ടിനു വെടിപ്പില്ലെന്നു കണ്ടു ഒരു നമ്പൂരിയാലാണ പാട്ടിനു പ്രത്യേകം ആളെ നിയമിക്കപ്പെട്ടതെന്നും ചെണ്ടയും ആ സമയം മുതൽ ഉപയോഗിച്ചുവന്നു എന്നും കാണുന്നുണ്ട്.

---

## ൫ാം അദ്ധ്യായം

## കൊല്ലം-൮൭൦ മുതൽ ൯൨൦ വരെ

൮൪൫ കൊല്ലവർഷം ൧൦-ാമാണ്ടുമുതൽ ൮൩ വർഷം തിരുവിതാംകോട്ടു രാജ്യഭാരം ചെയ്ത ആദിത്യവർമ്മരാജാവു നാടുനീങ്ങിയ സമയം ആവിടത്തേക്കു മരുമക്കളായിട്ട ഉമയമ്മറാണിയും അതിൽ താഴെ ബാല്യമായിട്ട ആറ ആൺവഴി തമ്പുരാക്കന്മാരും മാത്രമെ ഉണ്ടായിരുന്നൊള്ളു. അക്കാലത്തു മാടമ്പിമാരുടെയും എട്ടുവീട്ടിൽപിള്ളമാരുടെയും ശല്യം നിമിത്തം ഒരുതൽ രാജവംശം പുത്തൻകോട്ടയിൽ താമസിക്കുന്ന സമയം ① രാജകുമാരന്മാരെയും മാടമ്പിമാരുടെ കുട്ടികൾ കളിപ്പാൻ കളത്തിൽ വച്ചു അപായം വരുത്തുകയാൽ റാണിയും ൯ വയസ്സുള്ള ഒരു പുത്രനും കൂടി നെടുമങ്ങാട്ടു രാജധാനിയിൽ പോയി താമസിച്ചു-

മെലെഴുതിയതിൽ പുരളി എന്നത കൊലത്തു നാട്ടിൽ ഒരു കൊട്ടയുടെപെരാകുന്നു- അതിൽനിന്നും പുരളീശൻ എന്നവാക്കഉത്ഭവിച്ചു- ഒരു കൊലസ്വരൂപത്തിൽ ചെന്ന കൊട്ടയത്ത തമ്പുരാക്കന്മാരുടെപെരാകുന്നു- ഈപെർവഴി കുലശെഖരവംശമായ തിരുവിതാംകൊട്ട തമ്പുരാക്കന്മാൎക്കുംഉപയൊഗപ്പെട്ടതിരുന്നിരുന്നു-

സ്യാനന്ദൂരെശൻ ശ്രീപത്മനാഭനാകുന്നു- സ്യാനന്ദൂരപുരംഎന്നതതിരുവനന്തപുരത്തിന്റെ സംസ്കൃത പെരു അതിലെ ഈശൻ ശ്രീപത്മനാഭനും ആകുന്ന ശ്രീപാദത്തിൽവച്ചു ഇംകവിതയുണ്ടാക്കി എന്നൎത്ഥം-

എഴുത്തച്ശന്റെഅദ്ധ്യാത്മ രാമായണവും രാമചരിതം രാമകഥപ്പാട്ട മുതലായ പലഭാഷാകവിതകളും ഉള്ളസ്ഥിതിക്ക ഇംകവിതയുടെ ഉപയൊഗം ഇന്നതാകുന്നു എന്ന കവിയുടെ താഴെ എഴുതിയിരിക്കുന്ന വാക്കിനാൽ സ്പഷ്ടമാകുന്നു-

പലതുംപലവിധംഭാഷയിൽചൊല്ലുന്നതെ
ഫലമെന്തതിലെററമിതിലെന്നതുംചൊല്ലാം
മൂലത്തിലുള്ളകഥയൊട്ടുമെയൊഴിയാതെ
ചാലവെചൊന്നവൻഞാൻഗ്രന്ഥവിസ്താരത്തൊടെ
ശബ്ദാൎത്ഥാലംകാരങ്ങൾപാരമായിദീക്ഷിച്ചില്ല
ശ്രദ്ധമായുള്ളപൊരുൾമൂലമൎത്ഥിതിയുമൊർ
ഉപദെശമായിചൊല്ലുവെൻമടിയാതെ-

ഇതു മെലെഴുതിയതുകൊണ്ടുകെരളവൎമ്മരാമായണംകിളിപ്പാട്ടവാല്മീകിരാമായണത്തിന്റെ നെരെതൎജ്ജിമഎന്നുവിചാരിച്ചുകൊള്ളരുതു എങ്കിലുംകൎത്താവുതാതിൽവാല്മീകിഅനുസരിച്ചു എല്ലാം ഭാഷയായി തൎജ്ജിമചെയ്തിട്ടില്ലെന്നുള്ളതിലെക്കലക്ഷ്യം താഴെ പറയുന്നു-

ചൊല്ലെറുംരഘുപതിതന്നുടെചരിതാൎത്ഥം
നല്ലൊരുഗ്രന്ഥചൊല്ലിരിക്കുന്നുമറിഞ്ഞുഞാൻ
ആവൊളംവെളിയാക്കിചൊല്ലുവൻപലദിക്കിൽ
കഥവെവെളിയാക്കിചൊല്ലുവാൻഭയമുണ്ടു
ദെവഗുഹ്യങ്ങളെല്ലാംഗൊപ്യമായിരിക്കെണം
വല്ലതുമുള്ളജനംനമ്മുടെചൊല്ലിലുള്ള
മൎമ്മങ്ങൾനൊക്കുംനെരംമിക്കതുംവെളിയാകും-

൧൭൧ വാല്മീകിരാമായണം ഉണ്ടാക്കുവാനുള്ള കാരണം പറഞ്ഞിരിക്കുന്നതായിട്ടു ഗ്രന്ഥത്തിൽനിന്നും എടുത്തിട്ടുള്ള ഭാഗം താഴെ ചേർത്തിരിക്കുന്നു-

രാഘവവരന്മാരിൽ പ്രാഭവമേറീടുന്ന
രാഘവൻ രാവണാദി രാക്ഷസരെയും കൊന്നു
പൂരിതകീർത്തിയായിപ്പാരിതു പരിപാലി
ച്ചീടിന കാലത്തിങ്കൽ താമസതീരത്തിന്നു
വല്ലകിപ്രിയനായ നാരദമുനിയോടു
മെല്ലവെ ചോദിച്ചിതു വാല്മീകിമുനിവരൻ
പാരിതു പരിപാലിച്ചീടിന നൃപന്മാരിൽ
ആരിന്നു മഹാഗുണാധിക്യവാനെന്നു ചൊൽക
എന്നപ്പോളരുൾ ചെയ്തു നാരദമുനിവരൻ
ഇന്നുള്ള നൃപന്മാരിൽ രാമനെന്നൊരു നൃപൻ

ജാഹ്നവീസമീപത്തിലുള്ളൊരു തമസയിൽ
വാല്മീകിമുനിവരൻ സ്നാനാർത്ഥമെഴുന്നള്ളി

സാന്ദ്രമായുള്ള മഹാവിപിനം കണ്ടങ്ങതിൽ
സഞ്ചരിക്കുന്നനേരം കാണായിതൊരരികിൽ
പരം കാമാർത്തിയായി ക്രീഡിച്ചങ്ങിരിക്കുന്ന
ക്രൗഞ്ചപക്ഷിയെ വ്യാധനായകവിശിഖമായി
കണ്ടിതങ്ങതിനുടെ ഭാര്യയാം ക്രൗഞ്ചി പാരം
ഇണ്ടൽപൂണ്ടാകുലമായ് കരയുന്നതു കേട്ടു

മാമുനി ശപിച്ചിതങ്ങന്നിഷാദനെയപ്പോൾ
ശോകമെന്നതു ശ്ലോകമായി വന്നു കൂടി
എന്നപ്പോൾ മുനിവരൻ ചിന്തിച്ചു മനതാരിൽ
എന്തിതിൻ ഹേതുവെന്നു ചൊല്ലിനാൻ ശിഷ്യനോടു
ഖിന്നനായിരിക്കുന്നോരെന്നുടെ വാക്യമിപ്പോൾ
നന്നൊരു പദ്യമായി വന്നതു നിരൂപിച്ചാൽ
എന്തതിൻ ഹേതുവെന്നു ചിന്തിച്ചങ്ങിരിക്കവെ
നാന്മുഖനെഴുന്നള്ളി വാല്മീകിസമീപത്തിൽ
അർഘ്യപാദ്യാദികൊണ്ടു പൂജിച്ചാർ മുനിയോടു
ചിത്തസന്തോഷം പൂണ്ടു നാന്മുഖനരുൾ ചെയ്തു
ചിന്തപൂണ്ടിരിക്കുന്നതെന്തെടോ മുനിവര
ചിന്തിക്കവേണ്ടാ ചെറുതിന്നിതിന്നറിഞ്ഞാലും
എന്നിയോഗത്താൽ വന്നു പദ്യമായി നിന്റെ വാക്യം
ഇത്തരം പദ്യങ്ങളെക്കൊണ്ടു നീ ചമച്ചാലും
വ്യക്തമായി രഘുവരവിസ്മയകഥാമൃതം
അക്കഥയൊക്കവെ നിന്നുള്ളിൽ സ്ഫുരിക്കുമെന്നു
ഇത്തരം വരങ്ങളും കൊടുത്തു ചതുർമ്മുഖൻ

ശ്രേഷ്ഠതരമായ മന്ദിരങ്ങളുമെല്ലാം
ഒന്നുമെവരാ മരണാന്തികെ ഒരുവന്നും
വീണാവാണികളായഭൈഗണികജനങ്ങളെ
കാണിനേരവും മനതാരതിൽനിന്നയാതെ
കെവലംപരവധൂസംഗമം ത്യജിക്കെണം
ധൎമ്മവുമധൎമ്മവു മെന്നിവരിരുപേരും
എന്നിയെസഹായം മററില്ലൊരുവന്നും തദാ
ഉടുത്തവസ്ത്രം പൊലുംഎടുപ്പാൻകഴിവരാ
തടിച്ചദെഹംകൂടെ കിടക്കെന്നതെവരും
അന്തികെവരുംയമ കിങ്കരരെന്നതൊ
ബന്ധുവില്ലപ്പൊളാരുംകണ്ടവരൊരുത്തരും
സ്വപത്നിയില്ലാതുള്ള സംഗമംവൎജ്ജിക്കെണം
നിത്യമല്ലാതവസ്തു സതതംകാണുന്നെരം
ഗൎവ്വംപൂണ്ടുനീതെളിഞ്ഞിട്ടുനടക്കവെണ്ടാ
സകലബന്ധുക്കളും നിഷ്ഫലംമരണാന്തെ

സത്യവുംദയാമനശ്ശുദ്ധിയുംവെണംപിന്നെ
ചക്ഷുരാദികളെല്ലാം അടക്കീടണംസദാ
കൊപത്തെഅടക്കണംദാനവുംചെയ്തീടണം
അതിഥിപൂജവെണം സതതമറികെടൊ
ജ്ഞാനവുംഎല്ലാടവും സമബുദ്ധിയുംവെണം
അല്പസന്തുഷ്ടന്മാരായി എപ്പൊഴുമിരിക്കണം
പ്രാണയാതനങ്ങൾചെയ്തും ധൎമ്മത്തെരക്ഷിക്കെണം
ശുനികൾപിടിപെട്ടു പിന്നാലെപൊകുന്നൊരു
ശ്വാവിനെപ്പൊലെ ചിലർചെതസിധരിക്കെടൊ
കെവലംപശുപ്രായമാനസന്മാരാമവർ
അഗ്നിസാക്ഷിണിയായപത്നിയെത്യജിച്ചഹൊ
ദുഷ്ടിതംവളൎത്തീട്ടും വിപ്രനെങ്കിലും ചിലർ
പാപകൎമ്മങ്ങൾചെയ്തു പൊയീടുംനരകത്തിൽ
അത്രയല്ലിഹലൊകെ ചെററുമെസ്സുഖമില്ലാ
അൎത്ഥവുംക്ഷയിച്ചുപൊം വിദ്യയുംമറന്നുപൊം
സത്യവും അകന്നുപൊം വിദ്ധ്യയുംകെട്ടുന്നം
ബന്ധുക്കൾവെടിഞ്ഞീടും സന്തതികുറഞ്ഞുപൊം
എന്നതിൽപരം മാനഹാനിയും ഉണ്ടായ്വരും
എത്രയുണ്ടെന്നാകിലും തൃപ്തിയുംവരാധനം
പത്തുകിട്ടിയാൽശതംകിട്ടിയാൽമതിയെന്നും
നൂറുകിട്ടിയാൽ എനിക്കായിരം മതിയെന്നും
ആയിരംകിട്ടുമപ്പൊൾഅയുതംവെണമെന്നും
ആശയാൽബന്ധിക്കുന്ന മായയിൽവലഞ്ഞഹൊ
പൂൎവ്വരായിരുന്നഹൊ ചത്തുപൊകുന്നനെരം
ഒൎത്തിവരുമെന്നു ബുദ്ധിയിൽ തൊന്നീലല്ലൊ

ആശ്ലിച്ചധനങ്ങളും നിൎമ്മലയില്ലിഹലൊകെ
എത്രയുണ്ടാപത്തുകൾ ചിന്താബൊഹ്യമുണ്ടാം
അൎത്ഥമാശ്ലിച്ചീടുവാൻദുഃഖമെന്നിയെഉണ്ടൊ
രക്ഷിപ്പാനതിലാപത്തെത്രയുണ്ടനവധി
തസ്കരന്മാരെക്കൊണ്ടും അഗ്നിഭീതികൾകൊണ്ടും
അൎത്ഥങ്ങൾനശിക്കുമ്പോൾ ദുഃഖിതന്മാരാമപ്പോൾ
ചത്തീടും ചിലരുടൻ ഉൾത്താപമുണ്ടാകയാൽ

൧൬൫- കൊട്ടാരക്കരെ തമ്പുരാൻെറ കാലത്തിനിപ്പുറം ൯൦ാമാണ്ടൊക്കമുമ്പു വടക്കൻകൊട്ടയത്തു കൊലസ്വരൂപത്തിൽചെന്ന കെരളവൎമ്മൻ തമ്പുരാൻ ഭാരതത്തിൽ പ്രസാപിച്ചതായും സംസ്കൃതം അധികം പ്രയൊഗിച്ചും നാലു ആട്ടക്കഥകൾ ഉണ്ടാക്കി- അവയുടെ പെരുകൾ താഴെ പറയുന്നു- ഇതിൽ കവിതാചാതുൎയ്യം അത്ഭുതമായിരിക്കുന്നു- തമ്പുരാൻ ഒരു നല്ല വയ്യാകരണൻ ആയിരുന്നു എന്നു കവിതകൊണ്ടു തന്നെനിശ്ചയിക്കാം-

൧- കൃമ്മീരവധം
൨- നിവാതകവചവധം
൩- വടക്കൻബകവധം
൪- വടക്കൻകല്യാണസൌഗന്ധികം

൧൬൬- ഈ ആട്ടക്കഥകളുണ്ടാക്കിയകാലത്തു കൊട്ടയത്തുതമ്പുരാക്കന്മാർ പ്രബലന്മാരും സ്വരാജ്യഭരണമുള്ളവരുമായിരുന്നു- ഈ കെരളവൎമ്മൻ തമ്പുരാൻ വാല്മീകിരാമായണം കിളിപ്പാട്ടായി ഉണ്ടാക്കിയതമ്പുരാൻെറ അനുജനായിരുന്നു എന്നു ആട്ടക്കഥയിലുള്ള ചില ലക്ഷ്യങ്ങൾകൊണ്ടു നിശ്ചയിച്ചിരിക്കുന്നു- അദ്ദെഹത്തിൻെറ കവിതയിൽ കാടെന്നമുക്കുഗതി എന്നുള്ളതരം വന്നിട്ടുള്ളതുപൊലെ ആ തമ്പുരാൻെറകാലം ഒടുവിൽ ശത്രുക്കൾ സ്വരാജ്യം ആകയും കൈവശത്താക്കിക്കൊണ്ടു അദ്ദെഹത്തിനെ കാക്കകന്നു എന്ന സ്ഥലത്തിന്ന സമീപത്തുള്ള ഒരു വനപ്രദെശത്തിൽ കൊണ്ടുചെന്നു ബന്ധവസ്സായിപാൎപ്പിക്കയും അവിടെവെച്ചു അദ്ദെഹം പരലൊകംപ്രാപിക്കയുംചെയ്തു-

൧൬൭- "ആട്ടക്കഥകളിൽ മുമ്പിൽ പെരുപറയെണ്ടതും പറഞ്ഞുവരുന്നതും കൊട്ടയത്തു തമ്പുരാനെയാകുന്നു- ആടുവാനും പാടുവാനും ഇത്രനല്ല കഥകൾ ഇതുവരെ എഴുതീട്ടില്ലെ

പ്രബോധചന്ദ്രോദയത്തിൽസ്ഥാപിച്ചതായികാണുന്നു- അ
തിൽഒരുഭാഗം താഴെ ചേൎത്തിരിക്കുന്നു-

## മാനസരാജന്റെ ലീലകൾ

കൎമ്മാംകടൽക്കരെഹൈമാം ദ്വീപുതന്നിൽ
ചൎമ്മാദിയാംഏഴുകോട്ടനിൎമ്മാണംചെയ്തു
ദ്വാദശനിലയുള്ളമാടങ്ങളൊത്തും തീൎത്തു
ദ്വാദശാന്തമാം ജയസ്തംഭവും മൂന്നുനാട്ടി
നാട്ടിലെ പ്രജകളെ പാലനം ചെയ്യാനായി
വാട്ടമെന്നിയെപതിന്നാലുമന്ത്രികളോടും
മാനസസരസിജമാകിയപുരിതന്നിൽ
മാനമോടിരിക്കുന്ന കാലമങ്ങൊരുദിനം
ലീലയാപുറപ്പെട്ടു നോക്കീടുംനേരത്തുങ്കൽ
മാലെത്തുമഞ്ചാറുള്ളൊരാപത്തു കാണായ്വന്നു
നരയൻവെള്ളെഴുത്തൻ കരയൻദന്തഹീനൻ
ജരയൻമുമ്പായുള്ള ശത്രുരാജാക്കന്മാരാൽ
കോട്ടകളൊക്കെ തകൎത്തിട്ടുടൻശത്രുവൃന്ദം
ക്രുദ്ധമായ്ങകംപുക്കുനിൽപ്പതുകണ്ടുരാജാ
വാടിയമനസ്സോടുമന്ദമകംപുക്കു
തേടിയാൻ ഗുരുവരൻതന്നെയുമതുകാലം
കാണായനേരത്തിങ്കലുത്ഥായസസംഭ്രമം
വീണുദീൎഘമാം ദണ്ഡനമസ്കാരവും ചെയ്തു
കേണുകൊണ്ടരികത്തുനിൽക്കുന്നനരേന്ദ്രനെ
പാണികൾകൊണ്ടു പിടിച്ചിരുത്തിഗുരുവരൻ
എന്തെടൊമനോരാജൻചിന്തയിൽനിനക്കിപ്പോൾ
സന്താപമുളവാവാൻ എന്തുകാരണം ചൊൽനീ
നിന്നുടെഅമാത്യരിൽ രാഗാദിത്രയോദശം
നിന്നുടെ അരികൾക്കുവശന്മാരായല്ലീ
തന്നുടെഅമാത്യഭൃത്യാദിവൎഗ്ഗങ്ങളുംകൂടെ
ഉന്നയപ്രവൃത്തികൾ നീയറിയുന്നില്ലയോ
മത്തരായിട്ടുതന്നെനീക്ഷിതിക്രോധാദികളാം
ശക്തരെയുപേക്ഷിച്ചകാരണാൽ നിനക്കിപ്പോൾ
അത്തൽവന്നകപ്പെട്ടു തകററിവച്ചീടുവാൻ
എത്തീതൊനവിടെക്കെന്നോൎക്ക നൃപോത്തമ
നിന്നുടെ ശത്രുക്കളാം പഞ്ചരാജാക്കന്മാരെ
വെന്നീടുവതിനുള്ളസാധനംകേട്ടാലുംനീ

൧൧൫- വടക്കെക്കൂറ്റിപ്പറമ്പത്തുരവിദ്വാൻതമ്പാടി എ
ന്നപെരൊടുകൂടിഒരുകവിതഉണ്ടാക്കീട്ടുണ്ടു- ഇന്നകാലത്തെ
ന്നുംമററുംവിവരം ഇല്ലാ എങ്കിലും ഉദ്ദേശം ൩൦൦ മാണ്ടിട
യ്ക്കെന്നു ചിലർവിചാരിച്ചിരിക്കുന്നു- അതിൽഗീൎവ്വാണപ്രയോ

ഗം ഒട്ടുംതന്നെ ഇല്ലാ- ബാലന്മാൎക്ക അറിവു ഉണ്ടാകുന്നതിനു ഒരുനല്ലഗ്രന്ഥമാണ-

൧൭൪- അജ്ഞവചനം അച്ചടിച്ചിട്ടുള്ളതായി അറിവുകിട്ടിയിട്ടില്ലാ- ചിലഭാഗംപാഠശാലയിൽ ചെൎത്തുകാണുന്നതിൽനിന്നുംഅല്പംതാഴെചെൎത്തിരിക്കുന്നു-

പലരൊടും നിനയാതെഒരുകാൎയ്യംതുടങ്ങൊല്ലാ
പണംമൊഹിച്ചൊരുത്തനെചതിച്ചീടൊല്ലാ
അറിവുള്ളജനങ്ങളെദ്വെഷിപ്പാനും നിനെക്കൊല്ലാ
അരചനെക്കുറ്റത്തൊന്നും പറഞ്ഞീടൊല്ലാ
ഗുരുനാഥന്മാർചൊല്ലാൽ എതിർവാക്കപറകൊല്ലാ
മരണംഉണ്ടെനിക്കെന്നുള്ളതിക്കലും മറക്കൊല്ലാ
ധനംകണ്ടാൽഅഹംഭാവംനടിച്ചീടൊല്ലാ
വ്യസനംഎന്നതിനെ മറെറാരുത്തൎക്കംവരുത്തൊല്ലാ
ചെറ്റലീലാവചനത്തെപറഞ്ഞീടൊല്ലാ
അതിർനീക്കിവിളയിപ്പാൻഒരുനാളുംനിനെക്കൊല്ലാ
ഒഴികണ്ടഎപ്പൊഴുംമെയ്യിൽധരിച്ചീടൊല്ലാ
ആരാന്റെമുതൽക്കാശപെരുത്തീടൊല്ലാ
ആദിത്യൻഉദിക്കുംപൊഴുംഉറങ്ങീടൊല്ലാ

൧൭൫- ഏകദേശം ൨൦൦ ചില്വാനം സംവത്സരത്തിനുമുമ്പെപുവടക്കരനമ്പൂരി ജ്ഞാനപ്പാന എന്നപെരൊട്ടുകൂടിഒരുകവിതനിൎമ്മിച്ചിട്ടുണ്ടു- കുഞ്ഞിന്റെചോറൂണിനുഅയല്പക്കംക്ഷണിച്ചുവരുത്തിയവർ മെത്തപ്പുറത്തറിയാതെ കുഞ്ഞിനെകിടത്തിയിരുന്നപടുകത്തിന്മീതെഇട്ടു ഇരിക്കാൻപോയി മുഹൂൎത്തംസമയമായി ശിശുവിനെ എടുത്തു നോക്കിയപ്പോൾശ്വാസംമുട്ടിമൃത്യുഭവിച്ചതായി കണ്ടു- ആകുഞ്ഞിന്റെ അച്ഛൻനമ്പൂരിവ്യസനനിവൃത്തിക്കായി തല്ക്കാലംഉണ്ടാക്കിയകവിതയെന്നുകെൾവി- നമ്പൂരിയുടെഇല്ലപ്പെരുംമറ്റുംവിവരംഇല്ലാ- കവിത നന്നാണ-

൧൭൬- അതിൽനിന്നും ഒരുഭാഗം താഴെചെൎത്തിരിക്കുന്നു.

സ്ഥാനമാനങ്ങൾചൊല്ലികലഹിച്ചുനാണംകെട്ടുനടക്കുന്നിതു ചിലർ
മദമത്സരംചിന്തിച്ചുചിന്തിച്ചുമതിയുംകെട്ടുവീഴുന്നിതുചിലർ
ചഞ്ചലാക്ഷിമാർവീടുകളിൽപുക്കുകുഞ്ചിരാമനായാടുന്നിതു ചിലർ
കോലകങ്ങളിൽസെവകരായിട്ടുകോലംകെട്ടിഞെളിയുന്നിതു ചിലർ
അഗ്നിസാക്ഷിയായുള്ളൊരുപത്നിയെ
സ്വപ്നത്തിൽപൊലുംകാണുന്നില്ലാചിലർ
സത്തുക്കൾചെന്നുശിക്ഷിച്ചുചൊല്ലുമ്പൊൾ
ശത്രുവെപ്പൊലെ ക്രുദ്ധിക്കുന്നു ചിലർ

വഞ്ചിതന്മാരെകാണുന്നനേരത്തു
നിന്ദിച്ചെത്രപറയുന്നതുചിലർ.
അത്ഥംഎത്രവളരെയുണ്ടായാലും
തൃപ്തിവരാമനസ്സിന്നൊരുകാലം.
സത്തുക്കൾചെന്നിരന്നാലയത്ഥത്തിൽ
സ്വല്പമാത്രംകൊടാചിലരജ്ഞന്മാർ
ചത്തുപൊന്നൊരംവസ്ത്രംഅതുപൊലും
എത്തിടാകൊണ്ടുപൊവാൻ ഒരുത്തൎക്കും
എണ്ണിഎണ്ണികുറയുന്നിതായുസ്സും
മണ്ടി മണ്ടികരെറുന്നു മൊഹവും.

ഉണ്ണികൃഷ്ണൻമനസ്സിൽ കളിക്കവെ
ഉണ്ണികൾമറ്റുവെണമൊമക്കളായി

൧൩൧. ഒരുസമയംതന്നെ കൊഴിക്കൊട്ട സാമൂതിരിമഹാരാജാവു അമ്പലത്തംപുരാന്റെ ആവശ്യത്തിനായി കേരളവ്രതം മലയാളപദ്യമായിട്ട ചമച്ചു- ഇന്നതംപുരാനാൽ ആണെന്നും ഉദ്ദെശംഇന്നപ്പൊൾഎന്നുംനിശ്ചയമില്ലാ- ടിപ്പുവിന്റെ കാലത്തിനുമുൻപു കൊലത്തിരിതംപുരാക്കന്മാൎക്ക രാജ്യംഉണ്ടായിരുന്ന സമയമാണെന്നു നിശ്ചയംതന്നെ- അച്ചടിപുസ്തകമാകട്ടെ താളിയൊലഗ്രന്ഥമാകട്ടെ അന്വെഷിച്ചതിൽ ഇതുവരെ കിട്ടായ്കയാൽ കവിതാവിശെഷം അറിയുന്നതിനു ഒട്ടുംഇവിടെ ചെൎക്കാൻപാടില്ലാതെ തീൎന്നിരിക്കുന്നു

൧൩൨. പാലക്കാട്ടശെരി രാജാവായ ഇട്ടിക്കൊമ്പി മന്നൻ പഞ്ചതന്ത്രംഎന്നു പെരൊട്ടകൂടി ഒരുഗ്രന്ഥംചമച്ചിട്ടുള്ളതായി പാഠമാലയിൽകാണുന്നു- അതിൽനിന്നും ചിലവാക്യങ്ങളും പാഠമാലയിൽ ചെൎത്തിട്ടുണ്ടു- പഞ്ചതന്ത്രം കുഞ്ചൻനമ്പിയാരാണ ഉണ്ടാക്കീട്ടുള്ളത- അതല്ലാതെ ഒരുപഞ്ചതന്ത്രഗ്രന്ഥം അച്ചടിച്ചുകണ്ടിട്ടുമില്ലാ- ഇതുസംശയമുള്ള ഭാഗമാകയാൽ ഇവിടെഅധികം വിസ്തരിക്കുന്നില്ലാ-

൧൩൩. അതിൽനിന്നും രണ്ടുവാക്യം താഴെചെൎത്തിരിക്കുന്നു

൧ ഉണ്ണിക്കിടാങ്ങൾ പിഴച്ചുകാൽ വെക്കിലും
കണ്ണിന്നുകൌതുകംഉണ്ടാം പിതാവിന്നു
എന്നപൊലെഞാൻ പിഴച്ചൊന്നുചൊൽകിലും
മന്നിൽപ്രസാദിക്കവെണംമഹാജനം

൨ ഉണ്ടൊഫലംകറവും ഗൎഭിണിയും
രണ്ടുമില്ലാത്തപശുവിനെകൊണ്ടഹൊ-

൧൩൮ ഗണിതശാസ്ത്രം– കണക്കസാരം– വൈദ്യശാസ്ത്രം– ജ്യോതിഷം– വ്യവഹാരമാല– ഇതുകൂടാതെ വെദാന്ത വിഷയമായ ചില ഗ്രന്ഥങ്ങൾ ഇവകളും ഇടക്കാലത്ത മലയാളത്തിൽ തൎജ്ജമചെയ്യപ്പെട്ടു– അതിൽ ചിലതൊക്കയും ഗദ്യമായും ചിലതസംസ്കൃതശ്ലോകം പദ്യമായും ശെഷം വ്യാഖ്യാനം ഗദ്യമായിട്ടും ആകുന്നു– ഒടുവിൽ പറഞ്ഞിരിക്കുന്ന വെദാന്തവും അദ്വൈതവും സംബന്ധിച്ചുള്ള ഗ്രന്ഥങ്ങൾ തമിഴിൽനിന്നും തൎജ്ജമചെയ്തിട്ടുള്ള താകയാൽ അതിൽ വാചകം തമിഴരീതിയനുസരിച്ചുതന്നെ കാണുന്നു– ഇവകളും ഒന്നിച്ചുണ്ടായിട്ടുള്ളതല്ല– ഒരെസമയം ഒരൊ വിദ്വാന്മാരാൽ ചെയ്യപ്പെട്ടിട്ടുള്ളതാകുന്നു– ഇന്നാരാൽ ഇന്നകാലത്തു ഇന്നതുണ്ടാക്കപ്പെട്ടിരിക്കുന്നു എന്നുള്ള നിശ്ചയമായ അറിവു ഇപ്പോൾ എത്ര അന്വെഷണം ചെയ്തിട്ടും കിട്ടുന്നില്ല– പരമ്പരയായി നടന്നുവരുന്ന അഷ്ടവൈദ്യന്മാരിലൊ ജ്യോത്സ്യന്മാരിലൊ ചിലർ അവരുടെ ശിഷ്യന്മാരായ വ്യുല്പത്തിയില്ലാത്തവരുടെ ഉപയൊഗത്തിനായി ആദ്യം ഇങ്ങിനെ ഭാഷയാക്കീട്ടുള്ളതായി വിചാരിക്കണം– വെദാന്തം പാണ്ടിയിൽനിന്നും മലയാളത്തിൽ പലപ്പൊഴും വന്നു താമസിക്കുന്ന വിദ്വാന്മാരാൽ അവരുടെ ശിഷ്യന്മാൎക്ക പഠിപ്പിച്ചു അവരെ പരൊപകാരത്തിനായി ചെയ്തിട്ടുള്ളതായിരിക്കാം

൧൩൯ വൈദ്യശാസ്ത്ര സംബന്ധമായ ഗ്രന്ഥപാഠത്തിൽനിന്നും ൨ ശ്ലോകം താഴെ ചെൎത്തിരിക്കുന്നു

൧ പ്രാണരക്ഷണത്തിന്റെ ഹെതുവായതു ജീവനം
ആയതില്ലാതൊരുത്തൎക്കും പൊറുക്കാവതല്ലൊരിക്കലും
൨ ഉണ്ണതും വെള്ളമില്ലാഞ്ഞാൽ ദഹിച്ചുണ്ടായതൊക്കയും
നരതിൎപ്പൊഴുതാമാക സന്തതം വപുതായിവരും

വൈദ്യശാസ്ത്ര വിഷയമായ നിദാനത്തിൽ നിന്നും രണ്ടു ശ്ലോകം താഴെ ചെൎത്തിരിക്കുന്നു

൧ തന്റെ അഗ്നിബലത്തിന്ന തക്കതല്ലാത്തശനവും
ദെഹത്തിന്റെ ബലത്തിന്ന തക്കതല്ലാപ്രവൃത്തിയും
ഉണ്ടാകുമ്പൊൾ ത്രിദൊഷങ്ങൾ കൊപിച്ചാമാശയാശ്രിതം
ജഠരാഗ്നിയെനീക്കീട്ടു കൊഷ്ഠത്തിന്നു പുറത്തുടൻ
൨ താപമുണ്ടാകുമെമ്പാടും
മുക്കവാൎക്കചുമക്കയും
തലനൊന്തീടുമന്നത്തിൽ
രുചിയില്ലാതെയും വരും

൧൩൬ വ്യവഹാരമാലയിൽനിന്നു സ്വല്പം താഴെ ചെൎത്തിരിക്കുന്നു-

വിവാദത്തിൽവിളിച്ചവം
ചൊദിക്കുന്നൊരുപാക്ഷിയാ
ചിന്തിച്ചുകാൎയ്യമെന്തെന്നു
എന്നുചൊല്ലുവിവാദവും
അന്തൎഗ്ഗതംഭയംഎല്ലാമെ
ഹന്തസത്യേനചൊല്ലുവിൻ

ഗണിതശാസ്ത്രം കണക്കുസാരം മുതലായി പദ്യമായിട്ടും ഗദ്യമായിട്ടുംഉണ്ടു- മലയാളത്തിൽ വൈദ്യഗ്രന്ഥങ്ങളും മുൻപിനാലെ ഉണ്ടെന്നു കാണിക്കണമെന്നല്ലാ ശാസ്ത്രവിഷയത്തിൽ കവിതാചാതുൎയ്യം നൊക്കാനില്ലല്ലൊ-അതിനാൽ ഇവയെപ്പററി ഇനിഒന്നുംപറയുന്നില്ലാ

൧൩൭- താഴെചെൎത്തിരിക്കുന്ന ഗ്രന്ഥങ്ങൾ മലയാളത്തിൽഉണ്ടു-ഇവയുടെ കൎത്താക്കന്മാരാരെന്നുംഎപ്പൊൾ ഏതുദെശത്തുവെച്ചുണ്ടാക്കിയെന്നും നിശ്ചയമില്ല- ഉദ്ദെശം എഴുത്തച്ഛന്റെകാലത്തിനിപ്പുറം ടിപ്പുവിന്റെ യുദ്ധത്തിനുമുമ്പായിരിക്കണം-

൧ അദ്വൈതശതകം
൨ കൈവല്യനവനീതം
൩ തത്വബോധം
൪ തന്ത്രസംഗ്രഹം
൫ സിദ്ധാന്തദീപിക
൬ കുമാരഹരകഥ
൭ ലക്ഷ്മീപാൎവ്വതിസംവാദം
൮ ഉമെശാനവ്രതം
൯ ശബരീവാക്യം
൧൦ സന്താനഗൊപാലം
൧൧ ഭീമൻകഥ
൧൨ പ്രഹ്ലാദചരിതം
൧൩ സഹദെവവാക്യം
൧൪ മത്സ്യപുരാണം
൧൫ ഏകാദശിമാഹാത്മ്യം
൧൬ ശതമുഖരാമായണം

൭൭ കൃഷ്ണാജ്ജുനൻപാട്ട
൭൮ കാൎത്തവീൎയ്യാജ്ജുനൻപാട്ട
൭൯ കാവെരിമാഹാത്മ്യം
൮൦ ദമയന്തിനാടകം
൮൧ മണിമണി
൮൨ രാമകൎണ്ണാമൃതം
൮൩ കൃഷ്ണകൎണ്ണാമൃതം

൭൭-൮൩- മെലെഴുതിയിരിക്കുന്ന ഗ്രന്ഥങ്ങളിൽ ആദ്യ ത്തെതൻ- ദെമയന്തിനാടകവും ഗ്രന്ഥങ്ങളുടെ പെർമാത്രം മെസ്സ ർ ഉണ്ടാട്ടസാഹിബിന്റെ നിഘണ്ടുവിലും വ്യാകരണത്തിലും ക ണ്ടിട്ടുള്ളതല്ലാതെ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളതായികാ ണുന്നില്ലാ- അദ്വൈതശതകം മുതലായുള്ള വെദാന്തഗ്രന്ഥങ്ങളും കുമാരഹരകഥ മുതലായുള്ള പാട്ടുകളുമായിരിക്കാം-

൭൭-൭൯- സന്താനഗൊപാലം മുതൽ കാവെരിമാഹാത്മ്യം വരെയുള്ള ഗ്രന്ഥങ്ങളിൽ ചിലതൊക്കെ അച്ചടിച്ചും ചിലതൊക്കെ അല്ലാത യും സാധാരണനടപ്പുണ്ട- സന്താനഗൊപാലവും ഭീമൻ ക ഥയും തെക്കൻകെരളത്തിൽ ഉത്ഭവിച്ചിട്ടുള്ളതായികാണുന്നു അവയിൽ ഗീൎവ്വാണപ്രയൊഗം ഇല്ല- രാമകൎണ്ണാമൃതവും കൃ ഷ്ണകൎണ്ണാമൃതവും പൂൎണ്ണസംസ്കൃതമാകുന്നു-

൮൦- സന്താനഗൊപാലത്തിൽനിന്നും ഒരു ഭാഗം താ ഴെ ചെൎത്തിരിക്കുന്നു-

സന്താനഗൊപാലം ചൊല്ലുന്നുണ്ടുഞാൻ
സന്തതിക്കെററം പ്രധാനമെല്ലൊ
സന്തൊഷമുണ്ടാകും സമ്പത്തുമുണ്ടാകും
സന്താനഗൊപാലം കെട്ടുകൊണ്ടാൽ
നാരായണൻതന്റെ നാരിമാരുമായി
ദ്വാരകാതന്നിൽ വസിക്കും കാലം
വീരൻവിജയനും വന്നാനതുകാലം
വാരിജനെത്രനെ വന്ദിപ്പാനായി
അക്കാലമങ്ങൊരു വിപ്രനാലഞ്ചു
മക്കൾ പിറന്നു മരിച്ചുപൊയി
ദുഃഖം പൊറാഞ്ഞവനക്കാലം ദ്വാരക
പുക്കു മുകുന്ദനൊടെവം ചൊന്നാൻ
ബാലമരണം നീ കെട്ടില്ലെ ഗൊപാല
നാലഞ്ചു ബാലന്മാർ ഞങ്ങൾക്കായി-

൧൭൫ ഏകാദശിമാഹാത്മ്യം നൊക്കിയതിൽ തിരുവില്വാമലക്കാരൻ ഒരു പ്രധാൻ ഉണ്ടാക്കിയതായും കിളിപ്പാട്ടായിട്ടും കാണുന്നു- അതിൽ ഒരു ഭാഗം താഴെ ചെൎത്തിരിക്കുന്നു-

ശ്രീമഹാ ഗണേശനും വാണിയും ഗിരീശനും
ശ്രീമന്നാഥനും മഹാലക്ഷ്മിയും ഭവാനിയും
ശ്രീമതി ജനനിയും ശ്രീഗുരുപാദങ്ങളും
ശ്രീമതാം ബ്രാഹ്മണരും സുരശ്രേഷ്ഠന്മാരും
നാലുവേദങ്ങൾക്കെല്ലാമാശ്രയമായുള്ളൊരു
നാന്മുഖഭഗവാനും നാരദവ്യാസന്മാരും
ബാലഗോപാലകൃഷ്ണസ്വാമിയും സദാനമ്മെ
പാലനം ചെയ്തീടണം ഞാനിതാവണങ്ങുന്നേൻ
വില്വാമാമലതന്നിൽ വിശ്രമിച്ചരുളുന്ന
വീരരാഘവസ്വാമിദൈവത്തെ ധ്യാനം ചെയ്തു
ചൊല്ലെടൊ കിളിപ്പൈതലേ വിഷ്ണുദേവന്റെ ലോകെ
ചെല്ലുവാനെളുപ്പമായുള്ളൊരു പെരുവഴി
ചൊല്ലിനാളതു കേട്ടെല്ലാവെ കിളിപ്പെണ്ണും

൧൭൬- കാവേരിമാഹാത്മ്യം മുതലായും നല്ല കവിതകളാണ- അച്ചടിപ്പിച്ചിട്ടില്ല- താളിയോല ഗ്രന്ഥമായി കണ്ടിട്ടുണ്ട- കവിതയുടെ സ്വഭാവം ഒക്കെയും മെൽ കാണിച്ച മാതിരിയാകയാൽ അവയിൽ നിന്നും ചില ഭാഗങ്ങളെ എടുത്തു ചെൎക്കുന്നില്ല-

൧൭൭- ഒന്നാം വകുപ്പിൽ പറഞ്ഞിരിക്കുന്ന ഗ്രന്ഥങ്ങളുടെ കൎത്താക്കന്മാരുടെയും മററും വിവരങ്ങൾ അറിയാമെന്നുള്ളവർ ആ ഗ്രന്ഥകൎത്താവിന്റെ പെർ എഴുതി അയക്കുന്നതായിരുന്നാൽ അതിനെ ഈ പുസ്തകത്തിന്റെ രണ്ടാം പതിപ്പിൽ കൂടി സന്തൊഷത്തൊടുകൂടെ ചെൎക്കുന്നതാകുന്നു-

## ൨ാം അദ്ധ്യായം

### കാൎത്തികതിരുനാൾതമ്പുരാനും അശ്വതി തിരുനാൾതമ്പുരാനും

൧൭൮- കാൎത്തികതിരുനാൾ തിരുഅവതാരം ചെയ്തു തങ്ങളിയ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട ൭ ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ട- അവയൊക്കെ ഭാരതം കഥയിൽ സ്ഥാപിച്ചതാക

ന്നു- തിരുമനസ്സിലെ തിരുനാമം രാമവൎമ്മമഹാരാജാ അവൎകളെന്നാകു ന്നു- ഇൻഡ്യാമുഴുവനും ധൎമ്മരാജാ എന്നു അവിടത്തെ പേർ പ്ര സിദ്ധമായിരിക്കുന്നു- തിരുമനസ്സുകൊണ്ടു കൊല്ലവൎഷം ൮൯൯ മാണ്ടു ജനിച്ചു- ൯൩൩ മാണ്ടു ൩൪-ാം തിരുവയസ്സിൽ പട്ടംകെ ട്ടി രാജ്യഭാരം തുടങ്ങി- ൯൭൩ മാണ്ടു നാടുനീങ്ങി- ഈ മഹാരാജാ വിന്റെ രാജ്യരക്ഷണകാലത്തിലെ വിശേഷങ്ങൾ തിരുവിതാം കൂർ ചരിത്രത്തിൽ ഉൾപ്പെട്ടിട്ടുള്ളതാകയാൽ ഇവിടെ ചുരുക്കു ന്നു-

൧൯൯- അവിടത്തെ രാജ്യഭാരത്തിൽ രാജ്യസമൃദ്ധി യോടുകൂടി ഇരുന്നതുകൂടാതെ തിരുമനസ്സിലെ മാധുൎയ്യവാക്കും ആശ്രിതവാത്സല്യവും സാഹിത്യം സംഗീതം മുതലായ എല്ലാ വിദ്യകളിൽ ഉള്ള നിപുണതയും മറ്റു അനേകഗുണങ്ങളും ഹേ തുവായിട്ടു അനേക വിദ്വാന്മാർ വന്നു തിരുമനസ്സിലെ ആശ്രയിച്ചു തിരുവനന്തപുരത്തു സ്ഥിരമായി പാൎപ്പായി- മലയാളത്തിൽ അ ന്നുണ്ടായ മഹമ്മദീയരുടെ ആക്രമംകൊണ്ടു തിരുവിതാംകൊ ട്ടെക്കു ഓടിപ്പോന്ന മലയാള ബ്രാഹ്മണർ പ്രഭുക്കന്മാർ രാജാക്ക ന്മാർ മുതലായവരെ എല്ലാവരെയും യഥായോഗ്യം സംരക്ഷണം ചെയ്യുന്നതിലെക്കു തിരുമനസ്സിലെ സഹായിയായിട്ടു കുന്നത്തൂ ർ രായകേശവദാസ്സ ദിവാൻജി അവൎകളും ഉണ്ടായിരുന്നു-

൨൦൦- അന്നു മഹാരാജാവു ഈ സംരക്ഷണ ചെയ്യാ തെ ഇരുന്നുവെങ്കിൽ മലയാളികൾ അശേഷം മഹമ്മദ മത ക്കാരാകുന്നതിനും മലയാളഭാഷ അശേഷം നശിച്ചു ഹി ന്തുസ്ഥാനി മുതലായ ഭാഷകൾ മലയാളത്തിൽ നടപ്പു വരുന്ന തിനും ഇടയായി തീൎന്നേനെ- തിരുമനസ്സിലെ രാജ്യഭാരത്തി ലുള്ള മറ്റു എല്ലാ വിശേഷസംഗതികളും ഗണിക്കാതെ ഇതു ഒരു സംഗതികൊണ്ടു മലയാളത്തിന്റെ രക്ഷകൎത്താവു എ ന്നുള്ള പേരു തിരുമനസ്സിലെക്കു ലഭിക്കാവുന്നതാകുന്നു-

൨൦൧- വീണ്ടും ഈ രാജ്യഭാരത്തിൽ മലയാളഭാഷയു ടെയും മലയാളത്തിന്റെയും വൎദ്ധനക്കു ഹേതുവായിതീൎന്നതാ യ ഒരു സംഗതികൂടി ഉണ്ടു- അതു ഇംഗ്ലീഷ്കാരുമായി ഉണ്ടാ യിട്ടുള്ള ഉടമ്പടിയാകുന്നു- ഇവരുടെ ആഗമനത്തിൽ നിന്നും ഉണ്ടായിട്ടുള്ള ഗുണം മേൽ പ്രസ്താവിക്കുന്നതാകുന്നു- അതി ലെക്കു ആദ്യമൊരവസരം അന്നുതന്നെ ഉണ്ടായിട്ടുള്ളതു ഈ സമ യം ഒരു ബലമായി ഉറപ്പിച്ചു ഇളകാതെയാക്കിതീൎത്തു-

൧൫൨- ആ കാലത്തു മലയാളത്തിൽ പ്രസിദ്ധകവിക ളായിരുന്ന കുഞ്ചൻനമ്പ്യാര ഉണ്ണായിവാരിയര ചെലപ്രത്തു നമ്പൂരി മുതലായ വിദ്വാന്മാര തിരുവനന്തപുരത്തുവന്നു തി രുമനസ്സിലെ മുഖംകാണിച്ചു അനെകനാൾ ആശ്രയിച്ചുപാ ൎക്കയും അവൎക്കു യഥായൊഗ്യം സമ്മാനാദി മുതലായതു കല്പി ച്ചുകൊടുക്കയുംചെയ്തിട്ടുണ്ടു-

൧൫൩- താഴെ പറയുന്ന ആട്ടക്കഥകൾകല്പിച്ചുണ്ടാക്കി ട്ടുള്ളതാകുന്നു ഒരൊ കവിതകൾ സാമാന്യം നന്നാണ- ഇവ കൂടാതെഅനെകം ഭാഷാ ശ്ലൊകങ്ങളും ഉണ്ടാക്കീട്ടുണ്ടു-

൧- രാജസൂയം
൨- നരകാസുരവധം-
൩- സുഭദ്രാഹരണം
൪- ബകവധം
൫- ഗന്ധൎവ്വവിജയം
൬- പാഞ്ചാലിസ്വയംവരം
൭- കല്യാണസൌഗന്ധികം

൧൫൪- തിരുമനസ്സിലെകാലത്തു കഥകളിയും തുള്ളലും പരിഷ്കാരപ്പെടുത്തപ്പെട്ടു- ഇപ്പൊൾ നടപ്പുള്ള കെട്ടിഉടുപ്പുമുത ലായതുംമറ്റും ആ കാലത്തുണ്ടാക്കപ്പെട്ടിട്ടുള്ളതാകുന്നു- കൊ ട്ടാരത്തിൽപതിവായിട്ടു ഉത്സവം നവരാത്രിപൂജമുതലായ അ ടിയന്തരങ്ങൾക്കു ആട്ടത്തിനും തുള്ളലിനും അമ്പലപ്പുഴ രാജ്യം പിടിക്കുന്നതിനു ൯൨൫മാണ്ടെ നാടുനീങ്ങിയതിരുമനസ്സിലെക്കു സഹായിച്ച മാത്തൂർപണിക്കരെ ചുമതലയായിട്ടു ഏല്പിച്ചതി നാൽഇന്നുംനടന്നുവരുന്നു-

൧൫൫- തിരുമനസ്സിലെകവനങ്ങളിൽ ശ്ലൊകങ്ങൾ മി ക്കവാറും പൂൎണ്ണസംസ്കൃതവുംപദങ്ങൾ അധികവും മണിപ്രവാള വുമാകുന്നു- ഭാഷാശ്ലൊകങ്ങൾ വളരെ അപൂൎവ്വം- രാജസൂ യംകഥയിലുള്ള ഒരു ഭാഷാശ്ലൊകം താഴെചെൎത്തിരിക്കുന്നു-

ശ്രീവാസുദെവനൊടു രാജവിസൃഷ്ടദൂതൻ
എവംപറഞ്ഞളവുനാരദമൌനീന്ദ്രം-
കാൎയ്യാന്തരസമുപാഗതമന്തികെതം
പ്രാവൊചതാംബുജഭവസ്യസുതംസമൊദം-

നരകാസുരവധത്തിൽനിന്നു കുറെ താഴെ ചെൎത്തി രിക്കുന്നു-

(൧) ജയജയലൊകാധിനാഥവിഭൊ
ജയജയപാകനിഷൂദനഭൊ
ജയജയരൂപവിനിന്ദിതമന്മഥ
ജയസുരനായകവന്ദ്യമതെ

(൨) നാകനിതംബിനിമാരെനാം
നവരസനടനങ്ങൾചെയ്തീടെണം
പാകാരിതന്നുടെമാനസതാരിങ്കൽ
പരിചിനൊടാനന്ദമുണ്ടാക്കെണം-

(൩) ഇന്ദുലെഖെസഖിയാടുകനീ
ഇന്ദ്രസഭാതലിദിവ്യമിലെ
സുന്ദരിമാർകുലമൌലിമാലെ
സഖിസുമധുരഗാനംനീചെയ്യണമെ

(൪) ചിത്രമനൊഹരവനടനമിദം
ചിത്തമൊഹനമിപ്പൂഴിലെ
ചിത്രലെഖെതവലാസ്യമിതുപൊലെ
യിത്രിലൊകത്തിങ്കലില്ലധന്യെ

(൫) മെനകെതൊഴിനീഗാനംചെയ്യൂ
മാനിനിമാർകുലമൌലിമാലെ
ഞാനിന്നിനിന്നുടെഗാനാനുകൂലമായി
മാനിച്ചുനർത്തനംചെയ്തീടുന്നെൻ-

൧൦൩- ൯൭൩-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ മരുമകൻ അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടു ഒരു വലിയ വിദ്വാനും പ്രസിദ്ധനുമായിരുന്നു- കൊല്ലം ൯൩൧-ാമാണ്ടു ജനിച്ചു ൯൬൩-ാമാണ്ടു നാടുനീങ്ങി- ഈ തിരുമനസ്സുകൊണ്ടു നാലു ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ടു- കവിത അതിശയമായിരിക്കുന്നു-

| | | | |
|---|---|---|---|
| ൧- | അംബരീഷചരിതം | ൩- | രുഗ്മിണീസ്വയംവരം |
| ൨- | പൂതനാമൊക്ഷം | ൪- | പൌണ്ഡ്രകവധം |

ഇതുകൂടാതെ അനെകം കീർത്തനങ്ങളും പദങ്ങളും ശ്ലൊകങ്ങളും ഉണ്ടാക്കീട്ടുണ്ടു- അവയിൽമിക്കതും ഇപ്പൊൾ അച്ചടിപ്പിച്ചു കാണുന്നു-

൧൦൪- അംബരീഷചരിതത്തിൽനിന്നു ചില ശ്ലൊകങ്ങളും പദങ്ങളും താഴെ ചെർത്തിരിക്കുന്നു-

ത്രൈലൊക്യാംകണ്ടകാനാംഛിദകതതതുംഗജ്ഞാതൊപെനയെനാമനി
സാധ്വീസ്വീകാരചക്രംവിതരണചതുരാ വൈകുണ്ഠനികൊവാസവഃ
സൊയംഭാനുകുലാബ്ധികൌസ്തുഭമണിന്നാഭാഗഭാഗ്യൊദയ
സ്സൌജന്യാംബുധിരംബരീഷനൃപതിശ്ശ്രീമാനഭൂദ്വിശ്രുതഃ

ഗാഢോൽക്കണ്ഠാവിലാസിജാലവിവിധക്രീഡാനിരാമേമിനേ
സമുല്ലസിതവിക്രിയാനലവനെവാസന്തികെസന്തികെ
ഇത്യാലാപിനികൊകിലാരവമിഷാൽ കെളീവനെ ജാതുചിൽ
രാജാനിർജ്ജിത രാജരാജ വിഭവഃ പ്രൊചെവചഃപ്രെയസീം

കനകരുചിരുചിരാംഗിമാരെ
കനിവൊടുകണ്ടിതൊകാനനവിലാസം—
മല്ലികാമുകുളകളികൾകാൺകമധുപരവശാലിവിലസുന്നു
മല്ലശരജയ ശംഖംഎന്നതൊന്നുന്നു
രജനിയുടെ മുകളിതാനകൻ ഇന്ദുരതികൃതികൾപൊലെ
വിലസുന്നുവിജയായ മദനനുംവിതുളുന്നു
ചന്ദ്രമണിശയനമതികാന്തം മൃദുലചാരു കിസലയതല്പാ-
ന്തം മന്ദതരംവന്നു മന്ദയ നിതാന്തം

നരവരശിഖാമണെ നിശമയഗിരംമെ
വിരവിനൊടുകാൺനീ വിപിനമതിവിജനം
മല്ലികാക്ഷാവലിവല്ലികളൊടു മിത
കൽഹാരകാനനെ കാൺകവിലസുന്നു
കമലാകരം ചാരുകാനനമഹീതന്റെ വിമലമുകുരം പൊലെവി
ലസുന്നുപാരം
ചൂതശാഖിൽമധുപപൊതങ്ങൾവാഴുന്നു
ചൂതശരനാമലിപിജാതങ്ങൾപൊലെ
കളകണ്ഠിഗീതമിതു കാമന്റെചാപഗുണ
കളശിഞ്ജിതം പൊലെകാനനെ കെൾക്കുന്നു
മഞ്ജുതരകുഞ്ജമിതു മദനകെളിചെയ്യുതിനു
അഞ്ജസാപൊകനാം അംബുജവിലൊചനാ—

**ഹവ്യ പൂതനാമൊക്ഷത്തിൽ നിന്നും ഒരുഭാഗം താഴെ ചെർത്തിരിക്കുന്നു**

ഏവമിതിശുവസുദെവൻമുദാ തനമാവംതെളിഞ്ഞു സുകുമാരം തനുവിജിതമാരം നിശിനിജകുമാരം കരമതിലെടുത്തന്നതിചിരമെ ഗമിച്ചു ബഹിരുതസുകൃതങ്ങളുമഹിമാരം

മഞ്ഞുമുന്നാരവ്വരണമാതാനെ ഷണ്ണവണ്ടൽ വഴി പൊഴിഞ്ഞു പ്രുമെനമറിഞ്ഞു ഫണിപതിയണഞ്ഞു ഫണപടലകുടകളുടെ നടുവിലതിചപലമണിഘൃണികകളാൽ വഴിതെളിഞ്ഞു

ശൂരാത്മജൻ തനതുഭക്തിയൊടു സൂര്യാത്മജാമപി കടന്നിത്തുകലൻറ നികടമുവിചെൻറ നന്ദന്റെസദനമതിൽ മരുതയകന്നു നിജനന്ദനനെ വച്ചുസുഖമാൻ

ശയ്യാസഹീനമവനാമയ തനസുതയെ ആയാതവാന്മുനിരിച്ചു പ്രിയയൊടൊരുമിച്ചു തനയനെത്തന്നു കെട്ടു ശിശുരൊദമെ ക്രൂരരാക്ഷസ്രുടികൾപെട്ടന്നു ഭൂപനൊടറിയിച്ചു

ഭക്തിസ്വയംവരത്തിൽ നിന്നു ഒരു ശ്ലോകം താഴെ ചേൎത്തിരിക്കുന്നു-

സോൽക്കണ്ഠം കള കണ്ഠകണ്ഠമുരളീനാളീഗളൽപഞ്ചമെ
കിഞ്ചിൽ കിഞ്ചിദുദഞ്ചിതാഞ്ചിതലതാസൌധേന്ദുകാന്താന്തരെ
പ്രാചീനാചലമൌലിമണ്ഡനവിധിം പ്രാപ്തേ വിധൌ മണ്ഡലം
ദ്രഷ്ടാ ദ്രഷ്ടുമനാ ജഗാമ നൃപതിഃ പ്രേമാകുലഃ പ്രേയസീഃ

൮൮൯- ടി തിരുമനസ്സിലെ കീൎത്തനങ്ങളിൽ ചിലതു താഴെ ചേൎത്തിരിക്കുന്നു-

കളങ്കഹീനമംബുജങ്ങളിന്നെൽപൂണ്ടകമ്പിട്ടും
നിലിംപവൃന്ദവന്ദിതം മുകുന്ദനിൻ പദം ഭജേ
പുലംപുകമ്പിലിന്നവണ്ടുകൈവിരൽക്രമങ്ങളാം
പൊൽചിലമ്പുരന്റെമേം കലാശ്രുപാമനാപോഹിമാം

൮൯൦- ടി തിരുമനസ്സിലെ കവിതാചാതുൎയ്യം നോക്കുമ്പോൾ അവിടുന്നു ബാല്യവയസ്സായ ൨൨ൽ നാടുനീങ്ങാതിരിക്കുന്നപക്ഷം ഒരു ശ്രേഷ്ഠമലയാളഗ്രന്ഥകൎത്താവായി തീരുന്നതിനു സംഗതിവന്നേനെ- ടി ശ്ലോകരെക്കൂ മരിച്ചുപോയിരുന്നു ൨൨ തിരുവയസ്സിനകം ചെയ്തിട്ടുള്ള സാഹിത്യത്തിൽവച്ചു അദ്ദേഹം നിതരാം ശോഭിക്കുന്നു-

---

## ൭ാം അദ്ധ്യായം

൮൯൧- കുഞ്ചൻനമ്പിയാരു ഉദ്ദേശം ൯൭൦ മാണ്ടിടക്കു കൊട്ടയംമണ്ടപത്തുംവാതുക്കൽ കിടങ്ങൂര എന്ന സ്ഥലത്തു ജനിച്ചു- സ്വദേശം കിള്ളിക്കുറിച്ചിമംഗലത്തിനു സമീപം കലക്കത്താകയാൽ ഇപ്പോഴും കലക്കത്തു കുഞ്ചൻ നമ്പിയാരെന്നു പറയുന്നു- അദ്ദേഹത്തിന്റെ അച്ഛൻ കിടങ്ങൂർ എന്നൊരു പണിക്കരായിരുന്നു കിടങ്ങൂർനിന്നും കൊട്ടയത്തു ഒരു ഭവനത്തിൽ പാൎത്തിരുന്നതായും വിദ്യാഭ്യാസവും മററും അവിടെവച്ചായിരുന്നു എന്നും കേട്ടിരിക്കുന്നു-

൮൯൨- ബാല്യത്തിലെതന്നെ കവിതയിൽവാസന ഉണ്ടായിരുന്നു- അദ്ദേഹം ആദ്യം കവിതആരംഭിച്ചതു എതാമത്തെവയസ്സിലാണെന്നറിയുന്നു- ആദ്യത്തെകവിത ശീലാവതിപാട്ടും അതു ഉദ്ദേശം ൯൨൪ മാണ്ടിടക്കകൊട്ടയത്തു വച്ചു

ണ്ടാക്കിയതും ആകുന്നു- ൯൩൭ മാണ്ടുമുതൽ അദ്ദേഹം അമ്പലപ്പുഴവന്നു താമസിച്ചു ആ സമയം അവിടെ വെച്ചു ചിലനമ്പൂരിമാരുടെ അപേക്ഷപ്രകാരം അകായിലുള്ളവരുടെ ഉപയോഗത്തിനായി പത്തുവൃത്തം തിരുവാതിരപ്പാട്ടുണ്ടാക്കി-

൯൪൨- അമ്പലപ്പുഴെ വെച്ചുതന്നെ ൯൩൧ മാണ്ടു ശ്രീകൃഷ്ണവിലാസം സംസ്കൃതകാവ്യത്തിൽനിന്നും മണിപ്രവാളശ്ലോകങ്ങളായിട്ടു ശ്രീകൃഷ്ണചരിതം ചമച്ചു- ൯൩൯- ൯൪൦ മാണ്ടു ഭാഗവതം കഥതുടങ്ങിയിരിക്കുന്നതായി എഴുത്തച്ഛന്റെ രാമായണം ൰ വൃത്തരീതി അനുസരിച്ചു ഭാഗവതം ൰ വൃത്തവും ഭാരതം കഥതുടങ്ങിയതായി ൰ വൃത്തവും ചിലനമ്പൂരിമാരുടെ അപേക്ഷപ്രകാരം ഉണ്ടാക്കി-

൯൪൫- ഇങ്ങിനെ ഉണ്ടാക്കീട്ടുള്ള കവിതകളാൽ പ്രസിദ്ധനായി അമ്പലപ്പുഴെ താമസിക്കുന്ന സമയം ഒരുദിവസം ഒരു ചാക്യാരുമായിട്ടു അല്പം കലശലിനു ഇടവന്നു- അതിന്റെ കാരണം കൃത്യം വിഷയമായിരുന്നു- ആ കലശലിൽനിന്നാം മലയാളഭാഷക്കു ഒരു നൂതനകവിതാരീതി സിദ്ധിക്കയും അതിൽ വളരെ പദ്യങ്ങൾ ഉണ്ടാകയും ചെയ്തു- ഇങ്ങിനെ നൂതനമായി സൃഷ്ടിച്ച കവിത തുള്ളൽ കഥയാകുന്നു- അതിനു മുമ്പിൽ മലയാളഭാഷയിൽ ഈ വിധം കവിത ഇല്ലായിരുന്നു- കിളിപ്പാട്ട് എഴുത്തച്ഛനും ആട്ടക്കഥ കൊട്ടാരക്കര തമ്പുരാനും ആദ്യം സൃഷ്ടിച്ചതുപോലെ തുള്ളൽ കഥ എന്ന മാതിരി കവിതയുടെ ആദ്യകർത്താവു നമ്പിയാരാകുന്നു ഉദ്ദേശം ൬൦ ചില്വാനം തുള്ളൽ കഥ ഉണ്ടാക്കീട്ടുണ്ട്- അന്നു അദ്ദേഹം വളരെ ദരിദ്രനായിരുന്നതിനാൽ അവകളെയും അമ്പലപ്പുഴെ മാത്തൂപ്പണിക്കരെക്കൊണ്ടു പണം കൊടുത്തു വാങ്ങിച്ചു തുള്ളൽ കോലം കെട്ടിച്ചു നടപ്പാക്കി അതിനു ഗുരുസ്ഥാനം നമ്പിയാരു തന്നെ വഹിച്ചു-

൯൪൬- കുഞ്ചൻനമ്പിയാരുടെ വാസസ്ഥലം തുള്ളൽപ്പാട്ടുണ്ടാക്കുന്ന സമയം അമ്പലപ്പുഴ ആകുന്നു എന്നും പുരാധീന തറവാടു കിള്ളിക്കുറിശ്ശിമംഗലത്തു ആയിരുന്നു എന്നും താഴെ പറയുന്ന കല്യാണസൌഗന്ധികം തുള്ളൽ കഥയിൽ നിന്നും എടുത്തിരിക്കുന്ന ഭാഗം കൊണ്ടു നിശ്ചയിക്കാം-

ചെമ്പകനാട്ടിന്നലങ്കാരരത്നം
തമ്പുരാൻ ദേവനാരായണസ്വാമിയും

൯൮. നമ്പിയാരും ഉണ്ണായിവാരരും തിരുവനന്തപുരത്തു താമസിക്കുന്നസമയം ഒരുദിവസം മുഖംകാണിക്കാൻ പൊയപ്പൊൾ എവിടെയായിരുന്നു കുളിച്ചതെന്നു രണ്ടുപെരൊടും കല്പിച്ചു ചൊദിച്ചു- നമ്പിയാര ശ്രീവരാഹത്തു കുളത്തിൽ കളഭംകലക്കിയ സ്ഥലത്തായിരുന്നുഎന്നും വാൎയ്യര കരികലക്കിയ സ്ഥലത്തായിരുന്നുഎന്നും അറിയിച്ചുതായും ഇതിൽനിന്നും രണ്ടുപെരുടെയും യൊഗ്യത നിശ്ചയിക്കാമെന്നു ൯൭൩ മാണ്ടു നാടുനീങ്ങിയ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു അവിടത്തെ മരുമകൻ അശ്വതി തിരുനാൾ തമ്പുരാനൊടു കല്പിച്ചതായും കെട്ടിരിക്കുന്നു

൯൯. നമ്പിയാര തിരുവനന്തപുരത്തുനിന്നും യാത്രഅറിയിച്ചുപൊകുന്നതിനുമുൻപു താഴെ എഴുതിയിരിക്കുന്ന ശ്ലൊകം എഴുതിതൃക്കൈയ്യിൽ കൊടുത്തതായി കെട്ടിരിക്കുന്നു

നാലഞ്ചക്ഷരവും പഠിച്ചു ഗുരുവിൻപാദം തലൊടീചിരം
പാലഞ്ചും മൊഴി തന്നപാംഗവലയിൽ ചാടീട്ടുഴന്നെൻ ചിരം
കൊലംകെട്ടുക കൊലകങ്ങളിൽ നടക്കെന്നുള്ള വെലക്കിനി
കാലം വാൎദ്ധകമാകകൊണ്ടടിയനെ ച്ചാടിക്കൊലാ ഭൂപതെ

൧൦൦ തിരുമനസ്സുകൊണ്ടു വളരെസന്തൊഷിച്ചു വീരശൃങ്ഖലസമ്മാനിച്ചതുകൂടാതെ അമ്പലപ്പുഴെ ക്ഷെത്രത്തിൽനിന്നും ചൊറുംപാൽപായസവും കല്പനപ്രകാരം പതിച്ചുകൊടുത്തു

൧൦൧ അദ്ദെഹംപിന്നിടു പതിവായിട്ടു അമ്പലപ്പുഴെ തന്നെപാൎത്തുവന്നു- അന്നുപാൎത്തിരുന്നമഠംഇപ്പഴും ഉണ്ടെന്നുംകല്പിച്ചു പതിച്ചു കൊടുത്തിട്ടുള്ള പാല്പായസവും ചൊറും ഇപ്പഴും ശെഷക്കാറര വാങ്ങിവരുന്നതായും അറിയുന്നു

൧൦൨ ൬൧ാമത്തെ വയസ്സായ ൯൬൬മാണ്ടു അമ്പലപ്പുഴെ വച്ചു ഒരുപട്ടികടിച്ചകാരണത്താൽ മൃത്യുഭവിച്ചതായി അമ്പലപ്പുഴെക്കാറരു ചിലർപറഞ്ഞുകെട്ടിരിക്കുന്നു

൧൦൩ ൟവിദ്വാന്റെ യൊഗ്യതമുഴുവനും തുള്ളക്കഥകൾ കൊണ്ടറിയാം- നെരംപൊക്കിനും വീരശൃംഗാരാദി

രസ വർണ്ണനകൾക്കും തത്തുല്യനായി ഇതരകവികളെ അറിയുന്നില്ല-

൨൪ ഇക്കണ്ടകൃതികൾ കൂടാതെ നമ്പിയാരുടെ കവിതകളിൽ മുഖ്യമായിട്ടുള്ളതു താഴെ ചേർത്തിരിക്കുന്നവയാകുന്നു-

൧ ശീലാവതി
൨ പത്തുവൃത്തം
൩ പതിനാലുവൃത്തം
൪ ഭാഗവതം ദശവൃത്തം
൫ ശ്രീകൃഷ്ണചരിതം
൬ ശംബരവധം ആട്ടക്കഥ
൭ പാലാഴിമഥനം ആട്ടക്കഥ
൮ ഉത്തരരാമായണം കിളിപ്പാട്ടു
൯ നളചരിതം കിളിപ്പാട്ടു
൧൦ ചാണക്യസൂത്രം കിളിപ്പാട്ടു
൧൧ പഞ്ചതന്ത്രം കിളിപ്പാട്ടു

൨൫ ഇതിൽ ൧ മുതൽ ൭ വരെ ഉള്ള കവിതകൾ ഇന്ന സ്ഥലത്തുവച്ചു ഉണ്ടാക്കിയതെന്നും ഉദ്ദേശം ഇത്രാമാണ്ടെന്നും ഇതിനുമുൻപിൽ പ്രസ്താവിച്ചിട്ടുണ്ടു- ൮ മുതൽ ൧൧ വരെ ഉള്ള കിളിപ്പാട്ടുകൾ ഇത്രാമാണ്ടു ഇന്നേടത്തുവച്ചുണ്ടാക്കിയതെന്നു നല്ല നിശ്ചയമില്ലാ- ചിലരുടെ അഭിപ്രായത്തിൽ തിരുവനന്തപുരത്തുനിന്നും തിരിച്ചുപോയതിന്റെ ശേഷം ഉദ്ദേശം ൯ മാണ്ടുമുതൽ ൭൭ മാണ്ടിനകം അമ്പലപ്പുഴയും വടക്കു കിള്ളിക്കുറിശ്ശിമംഗലത്തുമായിട്ടു താമസിക്കുന്ന സമയം കൃതിച്ചതാണെന്നു കാണുന്നു

൨൬- കൊല്ലവും സ്ഥലവും നിശ്ചയമില്ലെങ്കിലും ഇവ നമ്പിയാരുടെ കവിതകൾ തന്നെ എന്നു നിശ്ചയമാണ- ചില വിദ്വാന്മാരുടെ അഭിപ്രായത്തിൽ ചാണക്യസൂത്രവും പഞ്ചതന്ത്രവും രാവണോത്ഭവം ആട്ടക്കഥ ഉണ്ടാക്കിയ കല്ലെക്കുളങ്ങര പിഷാരടിയുടെ കവിതയാണെന്നു കാണുന്നു. ആ അഭിപ്രായം തെറ്റാണെന്നു ആ പുസ്തകങ്ങളിലുള്ള അനേകം പ്രബലമായ തെളിവുകൊണ്ടു നിശ്ചയിക്കാം-

൨൭- തുഞ്ചത്തെഴുത്തച്ഛന്റെ കവിത കഴിഞ്ഞാൽ അധികം മലയാളർ ഉപയോഗിച്ചുവരുന്നതു കുഞ്ചൻനമ്പി

൨ മിന്നുംപൊന്നിൻകിരീടംതരിവള കടകം കാഞ്ചിപൂഞ്ചേലമാലാ
ധന്യശ്രീവത്സസൽകൌസ്തുഭമിടകലരുന്നോരുദാരസ്ഥലം
ശംഖംചക്രം ഗദാപങ്കജമിതിവിലസുന്നാലുതൃക്കൈകളോടെ
സങ്കീൎണ്ണശ്യാമവൎണ്ണംഹരിവപുരമലംപൂരയേന്മംഗലംവഃ

൨൫൬- കൃഷ്ണചരിതത്തിൽനിന്നും ചിലവാക്യങ്ങൾതാഴെചേൎത്തിരിക്കുന്നു-

൧ ആകാതകാൎയ്യം തുനിയായ്കവേണം
൨ അപേക്ഷയുള്ളോരുജനത്തിനെല്ലാം
ഉപേക്ഷകൂടാതെകൊടുക്കമീശൻ
൩ കണ്ടാലിരക്കുന്നജനങ്ങളുണ്ടോ
കല്പാന്തമിക്കുന്നതരംവരുമ്പോൾ
൪ തനിക്കുതാൻപോന്നമഹാത്മകൾക്കും
ധനത്തിലുള്ളാഗ്രഹമല്പമല്ലാ-

൨൫൭- നളചരിതംകിളിപ്പാട്ട ശ്രീഹൎഷന്റെസംസ്കൃതകാവ്യമായനൈഷധം അല്ലെങ്കിൽ നൈഷധീയത്തിന്റെപരിഭാഷയാകുന്നു-ആകാവ്യത്തിന്റെ മൂലംമഹാഭാരതത്തിൽ വനപൎവ്വത്തിൽ പറഞ്ഞിരിക്കുന്ന നളോപാഖ്യാനമായ നളന്റെയുംദമയന്തിയുടെയും കഥയിൽനിന്നും എടുത്തതത്രെ- ഇതിൽനിന്നുംതന്നെയാകുന്നു കാളിദാസന്റെ ചെറിയകാവ്യമായനളോദയം ഉണ്ടാക്കിയിരിക്കുന്നത-അതിൽ ൨൨൦ ശ്ലോകം മാത്രമെയുള്ളു- ശ്രീഹൎഷന്റെനൈഷധം ൨൨ കാണ്ഡം ഉണ്ട- അതിന്റെചുരുക്കമായപരിഭാഷയാകുന്നു നമ്മുടെനളചരിതംകിളിപ്പാട്ട ഈഗ്രന്ഥത്തെ നാലുപാദമായിട്ടുഭാഗിച്ചിരിക്കുന്നു അതിൽഒന്നാംപാദത്തിൽനളന്റെദൂതുവരെയും രണ്ടാംപാദത്തിൽദമയന്തിസ്വയംവരംവരെയും മൂന്നാംപാദത്തിൽ ദമയന്തിചേദിരാജ്യത്തുചെന്നുചേൎന്നതുവരെയുംനാലാംപാദത്തിൽ ൨-ാം സ്വയംവരംവരെയുംഅടങ്ങിയിരിക്കുന്നു- ഓരോ പാദത്തിൽ ഓരോ മാതിരി അക്ഷരനിൎണ്ണയവൃത്തമാകുന്നു-

൨൫൮- നളചരിതത്തിൽ നിന്നും എടുത്തിട്ടുള്ള ചിലസദാചാരവാക്യങ്ങൾ താഴെചേൎത്തിരിക്കുന്നു-

൧ തന്നുടെസൌഖ്യംവരുവതിന്നാഗ്രഹി
ച്ചന്യോപകാരംപരിത്യജിച്ചീടൊലാ
൨ മുഖ്യമാംവിക്രമയോഗ്യമല്ലൊട്ടുമെ
ധൈൎയ്യംപ്രധാനംശരീരികൾക്കോൎക്കവെ
൩ വേണ്ടുന്നുപരോപകാരാഗ്രഹംശരീരിണാം
൪ ശോകംഎന്നതുവരുംനേരത്തുകൂട്ടത്തോടെ

൨൧൩- ചാണക്യസൂത്രം അല്ലെങ്കിൽ മുദ്രാരാക്ഷസം കിളിപ്പാട്ട നമ്പിയാര ഉദ്ദേശം ൧൦൦൦ വൎഷത്തിനമുമ്പുണ്ടായിരുന്ന വിശാഖദത്തൻ എന്നകവിയാൽ സംസ്കൃതത്തിൽ ഉണ്ടാക്കീട്ടുള്ള മുദ്രാരാക്ഷസ നാടകം പരിഭാഷപ്പെടുത്തീട്ടുള്ളതാകുന്നു- നാടകത്തിന്റെ പേര അതിൽ ഒരു പ്രധാനനായകനായ രാക്ഷസന്റെ മുദ്രമോതിരം കൊണ്ടു അടയാളപ്പെട്ടിട്ടുള്ള ഒരു കത്തിൽ നിന്നാം മുദ്രാരാക്ഷസം എന്ന സംസ്കൃതത്തിലും അതിലെ പ്രധാനനായകനായ ചാണക്യന്റെ സംപ്രദായവും ബുദ്ധികൌശലവും നിമിത്തം ചാണക്യസൂത്രമെന്നാ മലയാളത്തിലും ഉത്ഭവിച്ചിരിക്കുന്നു- നാടകത്തിന്ന ൭ അംഗം ഉണ്ടു- കിളിപ്പാട്ടിൽ എട്ടുപാദം ഉണ്ടു- അതിൽ ഓരൊ പാദത്തിൽ അക്ഷര നിൎണ്ണയമായ വൃത്തഭേദവും ഉണ്ടു-

൨൧൪- ചാണക്യസൂത്രത്തിൽനിന്നു ചില സദാചാരവാക്യങ്ങൾ താഴെ ചേൎത്തിരിക്കുന്നു-

൧ വ്യാജത്താൽ എന്നാകിലും ആശ്രയിച്ചവർകളെ
രാജാക്കന്മാർ പരിപാലിച്ചേമതിയാവൂ
൨ താന്താൻ ഒട്ടൊഴിഞ്ഞീട്ടും ബന്ധുവാം ജനങ്ങളെ
സന്തോഷിപ്പിക്കയെല്ലൊ കാൎയ്യമാകുന്നതെടൊ
൩ ബന്ധുനിമിത്തം വരുന്ന വിപത്തുകൾ
സന്തതം ഒക്കെ സഹിക്കേണ്ടതെ വരു
൪ ആശ്രയമില്ലാതവൎക്കീശ്വരൻ തന്നെ പുനർ
ആശ്രയമാകുന്നതും എന്നല്ലൊ പറയുന്നു
ആപത്തുവരുംന്നേരം ഈശ്വരനുണ്ടായുള്ളോം
താപത്തെ കളവാൻ എന്നുള്ളത കേട്ടിട്ടില്ലെ-

൨൧൫ ചാണക്യസൂത്രത്തിൽ നിന്നാം രാക്ഷസാമാത്യന്റെ സന്താപമനോവിചാരം താഴെ ചേൎത്തിരിക്കുന്നു-

ദൈവത്താലുപഹതനായവനൊരിക്കലും
കൈവന്നീടുകയില്ലൊ ഹാഹന്ത നിരൂപിച്ചാൽ
മാനക്ഷതിക്കുളുന്ന ദോഷങ്ങളെല്ലാനാളും
കാണുന്നിതൊരൊരൊ കാലമൊരൊരൊ തരമെല്ലൊ
നന്ദഭൂപതി രാജ്യം വാണുകൊണ്ടിരിക്കുമ്പോൾ
ഞാനവൻതന്റെ മന്ത്രിസത്തമനായീടിനേൻ
ഞാൻ മെയ്യും ഗൃഹത്തിങ്കൽ ഭൂപന്മാർ കാൎയ്യവശാൽ
കാണ്മാനായിവന്നു കെട്ടിക്കിടക്കുന്നവരൊട്ടും
കൂടിഞാനൊന്നിച്ചു രാജധാനിക്കപോംപോൾ
വീഥിതിലിരുന്നുള്ള പൌരന്മാരെല്ലാവരും
രാക്ഷസാമാത്യനിതാ പോകുന്നുവെന്നു ചൂണ്ടി

പ്രേക്ഷകന്മാർക്കാട്ടിക്കൊടുക്കപ്പെട്ടൊപുരാ
രാജാവിനൊളമുള്ളപദവിയൊടു കൂടി
രാജാജ്ഞാകരനായിവാണുകൊണ്ടിരുന്നതാൻ
അശ്ശോകാൺവിധിബലംകള്ളനെപ്പോലെയിപ്പോൾ
പശ്ചിമെജീറ്റ്രാദ്യാനംപുക്കൊളിച്ചിരിക്കുന്നു
ഇക്കാലം നിനക്കിതെ നീശ്വരൻ നിയോഗിച്ചാ
ലക്കാലമതുമനുഭവിക്കേണ്ടതെവരൂ-

൧൧൯- പഞ്ചതന്ത്രംസംസ്കൃതത്തിലുള്ള പഞ്ചതന്ത്രം അ ല്ലെങ്കിൽപഞ്ചോപാഖ്യാനംഗ്രന്ഥത്തിന്റെതർജ്ജമയാകുന്നു-മ റ്റദ്രാവിഡഭാഷകളിൽഎല്ലാററിലും ഇത തർജ്ജമചെയ്തിട്ടുണ്ടു ന്നുവരികിലുംമലയാളത്തിന്റെഅത്രനന്നായിട്ടില്ലാ-ഇതിനെ നെരു തർജ്ജമഎന്നു പറവാൻപാടില്ല- മൂലത്തിനുംഇതിനും ത ങ്ങളിൽവളരെവ്യത്യാസംഉണ്ടു ചിലകഥകൾഇതിൽ വിട്ടുകള കയും ചിലതസ്ഥലംമാററിഇടുകയും ചെയ്തിട്ടുണ്ട- അഞ്ചാംത ന്ത്രത്തിനുവളരെ വ്യത്യാസംഉണ്ട- എന്നാൽ ആദ്യപ്പാടെ എ കദെശം മൂലത്തിനൊത്തതാകുന്നു കഥകൾമലയാളസമ്പ്രദാ യമാക്കീട്ടുണ്ട-

൧൨൦- കവിതയിലെവാചകരീതി ഭംഗിയായിരിക്കുന്നു നെരെവാക്കുകളാൽ മൂലത്തിനെക്കാൾ വളരെ നന്നായിട്ടു ണ്ട- അതിൽ ഉപയോഗിച്ചിരിക്കുന്ന ചമ്പകവൃത്തം മുത ലായവൃത്തങ്ങൾ വളരെലാഘവമായും അക്ഷര നിർണ്ണയവും മാത്രനിർണ്ണയവും ഉള്ളതായിട്ടും കാണുന്നു-

൧൨൧ കഥയുടെഉദ്ദേശംകവിതാഴെപറയുന്നു

ഗ്രന്ഥവിസ്താരത്തെയുംഉള്ളബാലകന്മാർക്കും
അന്തരംഗത്തിൽബോധം ഉല്പത്തജനങ്ങൾക്കും
ചന്തമൊടറിവാനായിപഞ്ചതന്ത്രാഖ്യംനീതി
ഗ്രന്ഥതാല്പര്യംകിഞ്ചിൽഭാഷയായിചൊല്ലീടുന്നേൻ

അഞ്ചു തന്ത്രങ്ങളുടെയും പെരുകൾ

മിത്രഭേദം- സുഹൃല്ലാഭം- സന്ധിവിഗ്രഹം ലബ്ധനാ ശം- അസംപ്രെക്ഷ്യകാരിത്വം- ഇവയാകുന്നു-

൧ അഞ്ജനപ്രിയംകരനവലപ്പുഴകുട്ടിൻ
ഇങ്ങനെകൊള്ളപരമാശ്രയംപരമാകാന്തൻ

൨ അംബരാപഗാപുരെ വാണരുളീടും ദേവൻ
അംബുജവിലോചനൻ പാൎത്ഥസാരഥിക്കുന്നൻ
൩ അമരവരതടിനിയിലമന്നരുളുംപര
മാനന്ദവിഗ്രഹം പാൎത്ഥസൂതംഭജെ

൧൧൧. മേലെഴുതിയ മൂന്നു സ്തുതികൾകൊണ്ടു പഞ്ചതന്ത്രം ഉണ്ടാക്കിയതു നംപിയാരുതന്നെ എന്നു നിശ്ചയിക്കാം

൧൧൨. പഞ്ചതന്ത്രത്തിൽനിന്നും എടുത്തിട്ടുള്ള ചില സദാചാരവാക്യങ്ങൾ താഴെ ചേൎത്തിരിക്കുന്നു

൧ അൎത്ഥം ഉണ്ടായാൽ അതുകൊണ്ടനുഭവിക്കാഞ്ഞാൽ
അൎത്ഥം ഉള്ളോരും ദുരപ്പാളിയും ഒരുപോലെ
൨ സൽക്കൎമ്മവ്യയം തന്നെ രക്ഷണം ദ്രവ്യത്തിന
൩ തങ്ങൾക്കു ഫലമില്ലാതുള്ളതു പ്രവൃത്തിച്ചാൽ
ഭംഗമെ വരും എന്നു സൎവ്വരും ബോധിക്കേണം
൪ ഭക്തിമാത്രമെയല്ലു മാനികൾക്കഭിപ്രായം
ശക്തികാട്ടേണം എന്നെ ധൈൎയ്യവാൎക്കു തൃപ്തിയുള്ളു

൧൧൩. ഉത്തരരാമായണം നമ്പിയാരുടെ ഒരു പ്രധാന കവിതയും അത വാത്മീകി രാമായണത്തിൽ ഉത്തര കാണ്ഡത്തിന്റെ പരിഭാഷയും ആകുന്നു- അതിനെ മൂന്നു അദ്ധ്യായമായിട്ടു ഭാഗിച്ചിരിക്കുന്നു ഓരോ അദ്ധ്യായത്തിലെ വൃത്തഭേദവും കവിതാരീതിയും താഴെ ചേൎത്തിരിക്കുന്ന ഭാഗങ്ങൾ കൊണ്ടറിയാം

൧ പിന്നെനീ ദശാസ്യനെ കൊന്നുകൊണ്ടു ലോകർ
നന്നുനന്നെന്നു പുകഴ്ത്തുന്നതിന്നുമത്രെ
സൎവ്വലോകവും ജയിക്കാമെല്ലോ ഭവാനിഹ
കേവലം ദശാസ്യനെ കൊന്നതെന്തൊരു ചിത്രം
൨ ഇന്നിവൻതന്നിപ്പുരെ ഏററമധികനായി
വന്നുകൂട്ടും ഞാനതിനില്ല സംശയം
എല്ലാം തപോബലം കൊണ്ടെ മനോരഥം
എല്ലാവരും സാദ്ധ്യമായ്വരുന്നുണ്ടിയം
൩ അച്യുതനോടു സമനായ രാഘവൻ പുന
രിപ്പെട്ടു കൎമ്മമെന്നു മററുള്ളോൎക്കറിയാവു

൧൧൪. നമ്പിയാരുടെ ആട്ടക്കഥ രണ്ടും അത്ര നന്നായിട്ടു വിദ്വാന്മാർ വിചാരിക്കുന്നില്ല- അത്രഅധികം ഉപയോഗപ്പെടുത്തിയും വരുന്നില്ല- ശംബരവധത്തിൽ നിന്നും വഞ്ചിപ്പാട്ടു താഴെ ചേൎത്തിരിക്കുന്നു

ആശയത്തിൽ കനിവുള്ള ദാശരാജൻ ജയിക്കേണം
പാശപാണിഗോപാനും പ്രസാദിക്കേണം

മീനരൂപംധരിച്ചോരു മാനവാരിജലേക്ഷണം
ദീനമെല്ലാംകളഞ്ഞെന്നെകാത്തുകൊള്ളേണം
തോണിയെല്ലാംജലന്തന്നിൽ താണുപോകാതിരിപ്പാനും
ക്ഷീണഭാവംശമിപ്പാനും കടാക്ഷിക്കേണം
മത്സ്യഗന്ധിയൊരുകാലംമാനമോടെയിരുന്നനാൾ
വിസ്മയിച്ചുപരാശരൻ കണ്ടുകാമിച്ചു
മങ്കമാരിൽമണിയാളെ കൊങ്കരണ്ടും പുണരുവാൻ
ശങ്കകൂടാതരികത്തുവരികബാലെ
ഇത്തരമൎത്ഥംചെയ്തു ഉത്തമതാപസനോട
ഉത്തരത്തെയുരക്കാതെകന്യകാനിന്നാൾ
മാമുനീന്ദ്രനണഞ്ഞാശു കാമലീലാതുടൎന്നപ്പോൾ
ശ്യാമളാംഗനൊരുബാലൻ പിറന്നാനെല്ലൊ
ഭാസുരനാമവൻതന്നെ വ്യാസനെന്നുപറയുന്നു
ഭൂസുരന്മാൎക്കൊരുനാഥൻ താപസശ്രേഷ്ഠൻ
കൎമ്മദോഷങ്ങളെനീക്കി ധൎമ്മമെകംനടത്തേണം
നിൎമ്മലാംഗമുനിവ്യാസാ കൈതൊഴുതീടാം

൮൩ പാലാഴിമഥനംകഥസംസ്കൃതനാടകമായസമുദ്രമഥനത്തിൽനിന്നു എടുത്തിട്ടുള്ളതാകുന്നു- ഇതു ഭാഷയാക്കിയതു ഇന്നാരെന്നറിവാൻപാടില്ലെന്നാണപുസ്തകങ്ങളിൽ കാണുന്നതു- എന്നാൽ "നന്ദനന്ദനനയനാനന്ദസുന്ദരാനനവന്ദെവനെ" എന്നപദം ഭേകകഥയിലും ശംബരവധത്തിലും ഒരുപൊലെകാണുന്നതിനാൽ നമ്പിയാരുടെകവിത തന്നെന്നു നിശ്ചയിച്ചിരിക്കുന്നു

൮൪ നമ്പിയാരുടെ തുള്ളൽകഥകളിൽ അന്വേഷിച്ചതിൽ അറിവുകിട്ടിയേടത്തോളം ഉള്ളവയും അവയിൽചില ഭാഗങ്ങളും താഴെചെൎത്തിരിക്കുന്നു

൧ കല്യാണസൌഗന്ധികം ശീതങ്കൻതുള്ളൽ

എങ്കിലൊപണ്ടു യുധിഷ്ഠിരൻഭീമനും
മങ്കമാർമൌലിയാം പാഞ്ചാലപുത്രിയും
മാദ്രീസുതന്മാരിരുവരുമെല്ലാരും
അടവീവനാന്തെ നടക്കുംദശാന്തരെ
ഗന്ധവാഹത്താൽ സമാഹൃതമായസൌ
ഗന്ധികത്തെക്കണ്ടു കൌതുകാൽപാൎഷതി
ഗന്ധവാഹാത്മജൻ തന്നോടുചൊല്ലിനാൾ
ഗന്ധമിപ്രൌഢമനസഞ്ചാരിണി
കണ്ടാലുമാശ്ചൎയ്യപുഷ്പമെൻവല്ലഭാ
കണ്ടാൽമനോഹരം കാഞ്ചനാഭംശുഭം
പണ്ടുഞാനിവ്വണ്ണമുള്ളൊരുവസ്തുവെ
കണ്ടറിയുന്നില്ലകാന്താധരിക്കെടൊ

തണ്ടാർമധുരസം തേടിപ്പറക്കുന്ന
വണ്ടുകളെല്ലാം മുരണ്ടു കുതൂഹലം
പൂണ്ടുവനങ്ങളിൽ പണ്ടുള്ള പുഷ്പങ്ങൾ
കൊണ്ടുള്ളൊരുത്സവം തേടുന്നതല്ലുന്നു
കണ്ടുടനുല്ലാസവുംകൊണ്ടു പുറപ്പെട്ടു
മണ്ടിവരുന്നതു കണ്ടിലയോ ഭവാൻ

*　　　*　　　*

ദ്രുപദനന്ദിനീതന്റെ വചനമിങ്ങനെ കേട്ടു
നൃപതിമാരുതിവീരൻ ചിരിച്ചുകൊണ്ടുരചെയ്തു
ചപലസ്ത്രീകളെപ്പോലെ കഥിക്കുന്നെന്തെടോ ബാലെ
സഫലം നിന്നുടെ കാര്യം സപദി സംഭവിച്ചീടും

*　　　*　　　*

ഇത്ഥം പറഞ്ഞു ഗദയും വഹിച്ചുകൊ
ണ്ടഥ ധ്യാനവും ചെയ്തു ഗന്ധവാഹാത്മജൻ
ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹങ്കാരഗംഭീരപൂരുഷൻ

*　　　*　　　*

പുഷ്പങ്ങളെല്ലാമിറുത്തു സംഭരിച്ചു
കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു
ഗന്ധവാഹാത്മജൻ മോദേന സാദരം

## ൨. നളചരിതം ഓട്ടൻതുള്ളൽ

ചഞ്ചൽപ്പുരികുഴൽ തഞ്ചും നളനുടെ
കാഞ്ചൽപ്പൂമെയ്യോടഞ്ചിതമാകിന
പുഞ്ചിരികണ്ടുടനഞ്ചിമയങ്ങിന
ചഞ്ചലമിഴികടെ നെഞ്ചിൽപ്പരിചൊടു
പഞ്ചായുധനുടെ ചഞ്ചൽക്കണകള
ഞ്ചുംകൊണ്ടുടനഞ്ചും വിഷരസ
സഞ്ചിതതാപവകാച്ചുട്ടതിപൊരി
വാഞ്ഛിതമും ചിലർ വാഞ്ഛിക്കുന്നു

## ൩. പാഞ്ചാലിസ്വയംവരം പറയൻതുള്ളൽ

ദ്രുപദന്റെ ഗിരം കേട്ടു പറഞ്ഞു ധർമ്മനപ്പോൾ
നൃപതേ! നീ പറഞ്ഞർത്ഥം ഗ്രഹിച്ചാലും വഴിപോലെ
പനിമതികുലംതന്നിൽ ജനിച്ചപാണ്ഡുഭൂപന്റെ
തനയന്മാരറിയണം അവനിവല്ലഭാ സത്യം

## ൪. പാത്രചരിതം ഓട്ടൻതുള്ളൽ

ധർമ്മപരായണ മാനസനാകിന
ധർമ്മാത്മജനും പവനാത്മജനും
അർജ്ജുനനും നകുലൻ സഹദേവനു
മിങ്ങനെയൈവരുമവരുടെ ഭാര്യയും

സമ്പത്തുംകല്യമാപത്തുംകല്പ
ഒൽമ്പൊട്ടുകൂടിവസിച്ചീടുന്നൊ
രമ്പത്തെട്ടുസഹസ്രംവിപ്രന്മാ
രിമ്പമിയന്നവനത്തിൽപ്പണ്ടു

## ൫ രുഗ്മിണീസ്വയംവരം ഓട്ടൻതുള്ളൽ

ഭീഷ്മകനെന്നുള്ളൊരുഭൂമിപാലേന്ദ്രൻപാരം
ഉൎവ്വിയുള്ളൊരുവീരൻഉൎവ്വിവാഴുന്നകാലം
രുഗ്മനെന്നൊരുപുത്രനുണ്ടായിഭീഷ്മകന്ന
രുഗ്മിതന്നനുജന്മാരായി നാലുപെരുണ്ടായിവന്നു
രുഗ്മിണിയെന്നുപെരായുള്ളൊരുകന്യകയും
രമാപ്രകാശംപൊലെ രൂപപ്രകാശത്തൊടെ
ഉണ്ടായിതവൾപിന്നെ കണ്ടാലെത്രയുംസുഖം

## ൬ കാളിയമർദ്ദനം ശീതങ്കൻ തുള്ളൽ

ഗരളനായകകെൾക്ക വിരവൊടുഗിരംനിന്റെ
ഗരളംകൊണ്ടൊരുവൻ പൊറുതിയില്ലറിഞ്ഞാലും
പ്രാണികൾക്കുപ്രാണനെല്ലൊ ജലമെന്നുധരിച്ചാലും
പ്രാണനാശംവരുത്തുന്ന കഷ്ടമെന്നെപറയാവൂ

## ൭ നിവാതകവചകാലകേയവധം ശീതങ്കൻ തുള്ളൽ-

ക്ഷീണപ്രഭാവംവെടിഞ്ഞുവിജയനും
പ്രാണിപ്രവരരാം ദാനവക്കൊക്കയും
പ്രാണപ്രയാണം ഭവിക്കുമാറിങ്ങനെ
ബാണപ്രയോഗം തകൎത്തുതുടങ്ങിനാൻ

## ൮ ബാലിവിജയം ശീതങ്കൻതുള്ളൽ

സൂൎയ്യന്റെതെൎത്തടം തന്നിൽവിളങ്ങുന്ന
സാരഥിയായൊരരുണന്മഹാബലൻ
വീൎയ്യമെറുന്നഗരുഡന്റെപൂൎവ്വജൻ
സൂൎയ്യനെതാണുതൊഴുതൊന്നുണൎത്തിച്ചു

## ൯ ഐരാവതപൂജ ഓട്ടൻതുള്ളൽ

ഹാടകനിൎമ്മിത നാടകശാലകളൊട്ടനല്പ്പര കൂത്തമ്പലവും
ഘൊടകശാലകൾ പാഠകശാലകൾ പാടാവുകൾ ചിലചാ
വടിമാടം

## ൧൦ ഗജേന്ദ്രമോക്ഷം പറയൻതുള്ളൽ

ഇന്ദ്രശ്രീപദംപൊലെ വിളങ്ങുംപാണ്ഡ്യരാജ്യത്ത
ഇന്ദ്രദ്യുമ്നനെന്നൊരും പ്രസിദ്ധംഭൂമിപാലേന്ദ്രൻ
ചന്ദ്രശ്രീമഹാകീൎത്തി പ്രകാശംകൊണ്ടഹൊരാത്രൌ
സാന്ദ്രശ്രേയമഹാഭാഗം വസിച്ചുവാണിരുന്നു

## ൧൧ ധ്രുവചരിതം ശീതങ്കൻ തുള്ളൽ

ഇമ്പംകലൎന്നുള്ള വിഷ്ണുഭക്തന്മാരിൽ
മുമ്പനായുള്ള ധ്രുവന്റെ ചരിതത്തെ
വൎണ്ണിച്ചുവിളമ്പുന്നതങ്ങളെല്ലാവരും
അമ്പോടുകേട്ടിന്നനുഗ്രഹിക്കേണമെ

## ൧൨ അഹല്യാമോക്ഷം ഓട്ടൻതുള്ളൽ

അതികുടിലഘനസദൃശ നിറമുടയവേണിയും
അത്ഭുതമാകുംനിടിലപ്രദേശവും
അതിരമണകരകമല ചാപത്തിനേററവും
അതങ്കളേറുന്നചില്ലിവില്ലാട്ടവും

## ൧൩ ഹിഡുംബവധം ഓട്ടൻതുള്ളൽ

ഹസ്തിരഥാദി സമൃദ്ധതപെരുകം
ഹസ്തിനപുരമതിലതിമതി സുഖമൊടു
നിസ്തുലധൃതിധൃത രാജ്യമഹീപതി
നിസ്തുലഭൂപതിവാഴുംകാലം

## ൧൪ കിരാതം ഓട്ടൻതുള്ളൽ

ശ്രീമധുസൂദന ഭക്തശിരോമണി
സോമകുലാംബുധി പൂൎണ്ണശശാങ്കൻ
ഭൂമിപുരന്ദരനായ യുധിഷ്ഠിര
ഭൂമിപനവനിയിൽ വാഴുംകാലം

## ൧൫ പ്രദോഷമാഹാത്മ്യം ഓട്ടൻതുള്ളൽ

ഭൂതനായുള്ളവിലോകാധിപനുടെ
പതിനെട്ടുംഗണനാരവരെല്ലാം
കലശലുകൂട്ടിയ സമയെശിവശിവ
പലവഴിയാടിക്കൊട്ടുകരേറി.

## ൧൬ ദുൎയ്യോധനവധം ശീതങ്കൻതുള്ളൽ

ഉപ്പുംപുളിയുംകുടിച്ചുള്ള നീയെങ്കിൽ
ഉല്പതിച്ചീടെടൊ വെള്ളത്തിൽനിന്നുടൻ
നീററിൽമുഴുകിക്കിടക്കുന്ന നിന്നെയി
ന്നൊററിയകൻഞാൻവിളിക്കുന്നകേട്ടില്ലെ

## ൧൭ രാമാനുകരണം ഓട്ടൻതുള്ളൽ

ഉദധിൽനിന്നുച്ചിരു തരുണിദേവി
കുഞ്ജിലഹംസതി യുണ്ടിഹകിങ്ങിൽ
ഉല്ലസതാംഗി മനങ്ങളിലതിശയ
മുള്ളവളാമൊരു നാരായണിയാം

ശീതങ്കൻ ഇതതുമ്പൻപാട്ടിൽ കാകളിഎന്നു പറഞ്ഞതുതന്നെ- ഇതചൊല്ലുന്ന ഗാനരീതിമാത്രം മാറിവരും"

൧൦൯. നമ്പിയാരെക്കുറിച്ചും തുള്ളക്കഥയെക്കുറിച്ചും ബി-എ രാമമേനവൻ താഴെപറയുന്ന പ്രകാരം അഭിപ്രായപ്പെടുന്നു-

"മലയാളത്തിൽ തുള്ളൽഎന്നൊരുജാതി പദ്യങ്ങൾകണ്ടു ഇതിലുള്ളവൃത്തങ്ങളും തുമ്പൻപാട്ടിലുള്ള വൃത്തങ്ങൾ തന്നെയാണ- എന്നാൽഗാനരീതിക്കു വ്യത്യാസംകണ്ടു- ഇതിൽഅക്ഷരക്രമമല്ലാ- താളവട്ടപ്രകാരം ഇത്രമാത്രയെന്നും ഒരടിക്കു ഇത്രമാത്രയെന്നും തന്നെയാണ- തുള്ളൽഎന്നുപറയുന്നഒരുജാതി മലയാളഭാഷയിലേക്കു പ്രത്യേകമായിട്ടുള്ളതാണ- ഇതിന്റെഛായ സംസ്കൃതത്തിലല്ലാതെ തമിഴിൽ കാണുന്നില്ലാ- കല്ലക്കുറത്തിൽ എഴുതീട്ടുള്ള തുള്ളലുകൾ ശിഷ്യനായിരുന്ന കുഞ്ഞുപ്പണിക്കരുടെ വീട്ടിൽഇരിക്കുന്നുണ്ടെന്നു കേൾപ്പാനുണ്ടു തുള്ളൽ ആദ്യംതന്നെ ഉണ്ടാകുവാൻ ഉള്ളകാരണം ഒരു ചാക്യാരൊടു തമ്മിൽതല്ലിയതിനാലാണെന്നു ജനശ്രുതി

തുള്ളൽ ഓട്ടൻ ശീതങ്കൻ പറയൻ എന്നിങ്ങനെ മൂന്നുവകയായിട്ടാണ- തുള്ളലിൽഅധികവും ഓട്ടന്റെമട്ടിലാണ അധികംവൃത്തങ്ങൾ അടങ്ങിയിരിക്കുന്നത- ഇതിൽതന്നെ ഇടയിൽ ശ്ലോകങ്ങളാകട്ടെ പദങ്ങളാകട്ടെ ശീതങ്കനിലും പറയനിലും പ്രയോഗിക്കുവാൻവഹ്യാ- ഓട്ടൻശീതങ്കനെക്കാൾ അധികം മുറുകിയതാകുന്നു- ഇവമൂന്നിലും അധികം പതിഞ്ഞത പറയൻതന്നെ- ഓട്ടത്തിൽ പ്രധാനമായത നളചരിതം- കിരാതംമുതലായതും ശീതങ്കനിൽ കല്യാണസൌഗന്ധികം ധ്രുവചരിതം മുതലായതും പറയനിൽ ദക്ഷയാഗം ത്രിപുരദഹനം മുതലായവയുംതന്നെ ആകുന്നു"

൧൧൦. സംസ്കൃതത്തിൽ നമ്പിയാര വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെപേര ശ്രീധ്രുവചരിതത്തിൽ കാണുന്നതിനെ താഴെ ചേർത്തിരിക്കുന്നു

മാലതിമാധവം ശാകുന്തളംപിന്നെ
ബാലരാമായണം കർപ്പൂരമഞ്ജരി
മാളവികാഗ്നിമിത്രം വൈരാഗ്യശതകം
മൈലംകെലന്നൊരു മുദ്രാരാക്ഷസം
മല്ലികാമാരുതം നല്ലധനഞ്ജയം
കല്യാണസൌഗന്ധികം പ്രിയദർശികാ

വെണീസംഹാര പ്രബോധചന്ദ്രോദയം
ബാണംപ്രഹസനം പിന്നെരത്നാവലീ
ഉത്തരരാമചരിതം നളോദയം
മാഘംകിരാതാൎജ്ജുനീകവുംതദ്വയം
മെഘസന്ദെശം രഘുവംശവുംപിന്നെ
ചൊൽക്കൊണ്ട നൈഷധംനീലകണ്ഠോദയം
സൽകൃതമാം ബാലഭാരതമെന്നിവ
കൌൎമ്മപുരാണവും വിഷ്ണുപുരാണവും
വാത്മീകിരാമായണം മഹാഭാരതം
അദ്ധ്യാത്മരാമായണം ഹരിവംശവും
ശുദ്ധമാംശ്രീഭാഗവതം വിശെഷിച്ചു
സ്കാന്ദപുരാണവും വായുപുരാണവും
എന്നിതുടങ്ങിപ്പുരാണം പഠിക്കയും
പ്രക്രിയാകൌമുദി സിദ്ധാന്തകൌമുദി
പ്രക്രിയാമഞ്ജരികാശികാവൃത്തിയും
പ്രക്രിയാസാരവും നല്ലമനോരമ
പ്രക്രിയാസൎവ്വസ്വവും പദമഞ്ജരീ
ധാതുവൃത്തിശബ്ദകൌസ്തുഭം ലക്ഷണം
ധാതുപാഠംനല്ലശുദ്ധധാതുവൃത്തിയും

———:o:———

## ൯ാം അദ്ധ്യായം

൨൩൮- ഉണ്ണായിവാൎയ്യരുടെദെശംകൊല്ലം ൯൨൭ മാണ്ടിടക്കെ കൊച്ചിസംസ്ഥാനത്തു മുകുന്ദപുരം കൊവിലകത്തുംവാതുക്കൽ ഇരിങ്ങാലക്കുട അംശത്തിൽ ഇരിങ്ങാലക്കുടെക്ഷെത്രത്തിനു സമീപം ഒരെടത്തു ജനിച്ചു- ബാല്യകാലത്തിലെ താമസവും വിദ്യാഭ്യാസം ചെയ്തതും ഇരിങ്ങാലക്കുടെ ആകുന്നു- ഏകദെശം പ്രാപ്തിയായ സമയം തൃശ്ശിവപെരൂർ പൊയി താമസിച്ചുവിദ്യ അഭ്യസിച്ചു ൨൫- വയസ്സു പ്രായമായപ്പൊൾ സംസ്കൃതത്തിൽ കാവ്യ നാടകാലങ്കാരാദികളിൽ നല്ലപണ്ഡിതനായിതീൎന്നു എന്നും അവിടെനിന്നും ൯൩൭മാണ്ടിടക്കു തിരുവനന്തപുരത്തുവന്നു മുഖംകാണിച്ചു താമസിച്ചിരുന്നതായും പറയുന്നു- ആ സമയം കുഞ്ചൻനമ്പിയാരു തിരുവനന്തപുരത്തു ഉണ്ടായിരുന്നു- രണ്ടുവിദ്വാന്മാരും തമ്മിൽ ആദ്യപരിചയം ഉണ്ടായതിനു കാരണമായി ഒരുകഥപറയുന്നുണ്ട്- ഒരു

ഏകദേശംസൂക്ഷ്മമായിട്ടിരിക്കുമെന്ന വിചാരിച്ചു താഴെചെ
ൎത്തിരിക്കുന്നു-

൨൩൨- ഒരുദിവസം യദൃഛയായി രണ്ടുപെരുംഒന്നിച്ചു പത്മതീൎത്ഥത്തിൽ കുളിച്ചുകൊണ്ടുനില്ക്കുന്നസമയം ഒരു ശൂദ്രസ്ത്രീയും ശിഷ്യത്തിയുംകൂടി പൊകുന്നതുകണ്ടു വാൎയ്യർകാതിലൊലഎന്നുപറഞ്ഞുഎന്നും അതിനുത്തരമായിട്ടു അടുത്തുനിന്ന പരിചയം ഇല്ലാത്ത നമ്പിയാര നല്ലതാളി എന്നു പറഞ്ഞു എന്നും അന്നുമുതൽ രണ്ടുപെരും തങ്ങളിൽ ഇഷ്ടമായി എന്നും കെട്ടിരിക്കുന്നു- കാ- അതിലൊല- എന്നും നല്ലത- ആളിഎന്നുംഅൎത്ഥം-

൨൩൩- ഉണ്ണായിവാൎയ്യർ തിരുവനന്തപുരത്ത താമസിക്കുന്നസമയമാണ ടിപ്പുവിന്റെയുദ്ധം ഉണ്ടായിട്ടുള്ളത- അതിനെക്കുറിച്ചുംവെറെപലകാൎയ്യങ്ങളെസംബന്ധിച്ചും അനെകംമണിപ്രവാളശ്ലോകങ്ങളും അതുകൂടാതെ പലമാതിരി കീൎത്തനങ്ങളും ഉണ്ടാക്കീട്ടുണ്ട- ഇവഒന്നും ഇപ്പൊഴും അച്ചടിച്ചുകാണുന്നില്ലാ- അന്വെഷിച്ചതിൽ കിട്ടുന്നുമില്ലാ-വാൎയ്യരുടെ പ്രധാനകവിതനളചരിതം നാലുദിവസത്തെ ആട്ടക്കഥയും ഗിരിജാകല്യാണം പാട്ടുമാകുന്നു-

൨൩൪- ഈകവിതയെക്കുറിച്ചുവിദ്വാന്മാര ഒക്കയും വളരെശ്ലാഘിച്ചുപറയുന്നതുകൂടാതെ അതിൽനിന്നും അദ്ദെഹത്തിനമലയാളഭാഷയിലെപ്രധാനകവികളുടെ ഗണത്തിൽഒരുസ്ഥാനം ലഭിച്ചു- നാലുദിവസത്തെയുംകഥയിലെ എല്ലാ പദങ്ങളും ശ്ലോകങ്ങളും മനൊഹരങ്ങളായുള്ളതാകയാൽ അതിൽനിന്നും ഏറ്റവുംനന്നായിട്ടുള്ളത തിരിഞ്ഞെടുക്കുന്നതിനപ്രയാസമാകുന്നു- എങ്കിലും ചിലശ്ലോകങ്ങളും പദങ്ങളും താഴെചെൎക്കുന്നതാകുന്നു-

൨൩൫- അദ്ദെഹം ഒരുകൃതി തിരുവനന്തപുരത്തുവച്ചു ഉണ്ടാക്കിയതായിചിലര പറയുന്നുണ്ട- അതിന്റെനല്ല സൂക്ഷ്മം അറിവാൻപാടില്ലാ- ഉദ്ദെശം ൬൦-ാമത്തെ വയസ്സിൽ [illegible] ഇരിങ്ങാലക്കുടെവച്ചുമരിച്ചിരിക്കുന്നതായിട്ടും കെൾക്കുന്നു- അദ്ദെഹത്തിന്റെവംശം അദ്ദെഹത്തൊടു അവതി വന്നതായിനളചരിതംകഥയിലുള്ള ഒരുശ്ലൊകംകൊണ്ടു നിശ്ചയിച്ചിരിക്കുന്നു-

അപിചമമദയിതാ
കളിയല്ലന്നതിചിരസ്മൃതാ
പ്രാണനുകളയുമതിവിധുരാ
എന്നാൽകലമിതഖിലവുമറുതിവന്നിതു

൨൩൭- തിരുവനന്തപുരത്തുനിന്നും പൊകുന്നസമയം തിരുമനസ്സുകൊണ്ടു വീരശങ്ഖലമുതലായ്ക്കു സമ്മാനംകൊടുത്തിട്ടുണ്ടു- ഇത്രാമാണ്ടാണപൊയതെന്നാം എത്രകൊല്ലംതിരുവനന്തപുരത്തുതാമസിച്ചുഎന്നുംനല്ലനിശ്ചയമില്ലാ- എങ്കിലും ഉദ്ദെശം ടിപ്പുവിന്റെ തിരുവിതാംകൊട്ടആക്രമംകഴിഞ്ഞ രണ്ടുവൎഷത്തിനിപ്പുറമാണെന്നു ചിലർപറയുന്നു- ഈഭാഗങ്ങളെക്കുറിച്ചുരെഖാമൂലമായതെളിവുകൾ ഇല്ലാത്തതിനാൽ വാക്കിനെമാത്രം വിശ്വസിച്ചുഎഴുതിയിരിക്കുന്നതാകകൊണ്ടു തെററായികണ്ടാൽ അറിവുള്ളവർ ക്ഷമിക്കണമെന്നു അപെക്ഷിക്കുന്നു-

൨൩൮- ശൃംഗാരവാരിനിധിയായ ഇദ്ദെഹത്തിന്റെ നളചരിതംകഥകൾ നാലുംതരമാണെന്നുഇതിനുമുൻപിൽ പറഞ്ഞിട്ടുണ്ടല്ലൊ- പ്രാസംആദിയിലുംഅന്ത്യത്തിലും ഓരൊവരി ഈരണ്ടുഅക്ഷരത്തിലുംഉണ്ടു- പാട്ടിനെവിചാരിക്കുംപൊൾ ശ്ലൊകങ്ങൾ അത്രവെടിപ്പായിട്ടുള്ളതെന്നുപറവാനില്ലാ- മലയാളത്തിൽ മിക്കസ്ഥലങ്ങളിലും സ്ത്രീകളുംപുരുഷന്മാരും ഇതിലുള്ള പദങ്ങൾ പാട്ടിനുനല്ലതാകയാൽ അതിലെക്കായിപഠിച്ചുഉപയൊഗിച്ചുവരുന്നു- കവിക്കു ഈകഥ ഉണ്ടാകുന്നതിനു മൂലമായിഉപയൊഗപ്പെട്ടത ശ്രീഹൎഷൻഉണ്ടാക്കീട്ടുള്ള നൈഷധം കാവ്യംതന്നെ ഈകഥയിൽ ചിലഭാഗങ്ങളുടെഭാവങ്ങൾനൈഷധത്തിൽകാണുന്നുണ്ടു-

൨൩൯- വാൎയ്യരെക്കുറിച്ചു ഒരുവിദ്വാന്റെഅഭിപ്രായം താഴെചെൎത്തിരിക്കുന്നു-

"മണിപ്രവാളം ഇത്രനന്നായി മററാരുവനും പ്രയൊഗിച്ചിട്ടില്ലെന്നു നിശ്ചയംതന്നെ- പദങ്ങളുടെമട്ടു അല്പംദെശികമാകയാൽ ജനങ്ങൾക്കുവളരെഇഷ്ടമാണ- പ്രാസംപ്രയൊഗിക്കഎന്നുവച്ചാൽ ഇത്രത്തൊളം മനുഷ്യനാൽസാദ്ധ്യമാകുമൊ എന്നുതൊന്നും- മിക്കപദങ്ങൾക്കും ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും പ്രാസംഉണ്ടു"-

൨൪൦- നളചരിതം ആട്ടക്കഥയിൽനിന്നും ചിലഭാഗം താഴെചെൎത്തിരിക്കുന്നു-

പൂത്തൻതേൻമൊഴിമാർകുലത്തിനറിയൊരുത്തംസമംദൈമിതൻ
ചിത്തംതാനഥപത്തിനഞ്ചവനറിഞ്ഞിതഥംകൃശാംഗ്യാഗിരാ
അത്യന്തംബതമുഗ്ദ്ധയൊടനുസരിച്ചെല്ലാമറിഞ്ഞീടുവാൻ
ഉദ്യോഗിച്ചുവിശേഷനാംഖഗവരൻവൈദർഭിയോടുക്തവാൻ

൧ പ്രീതിപൂണ്ടരുളുകയെ ചിന്തിതമെല്ലാം
ഭീമനൃപതിതനയെ
വീതശംകംസഖി മാരിലൊന്നെന്നകമെ
ഉറച്ചുനീലജ്ജാഭാരം കുറച്ചുനിരാകുലം-

൨ കാതരമിഴിമാർമൌലിമാലികെ- മമ
സോദരിനിനക്കുമാലികെ
ഏതൊരുപുരുഷനിലുള്ളിൽകൌതുകംപാരി-
ലാദരണീയംതസ്യജാതകം
ഏണമിഴിപറവാൻമടിക്കരുതെ
നാണംകൊണ്ടിനിയെതുംമറക്കരുതെ
ഞാനതിനൊരുത്തനെതവസൂതനൊ
മാനഹാനിതവവരുത്തുവനൊ
ഹന്തഗതാന്തവിധിമനീഷിത
മുക്തമിദമ്മമസത്യമിതോൎം-

൩ ഉള്ളതുചൊന്നതിതെന്നാലെന്നും- തവ
പല്ലവതുല്യാംഗിതവകല്യാണം
നല്ലതുനല്ലതിനോടെചെരേണം- തവ
വല്ലഭനൊരുവൻതുല്യൻനഹിനൂനം
മോഹവാഹനനെക്കാൾബലവാൻ
മോഹനാംഗനവനതിഗുണവാൻ
കമനീരത്നകനകങ്ങളുടെ
ഘടനയെഘടനങ്ങളുടെ
വിസ്തരമെന്തു- നിശമ്യശശാംകന
മസ്തു ഹരൻനളനോക്കിതനിനക്കാ-

൪ ചെന്നിതുപറവൻനൃപനോടഭിലാഷം- എന്നാൽ
നിന്നിലുമുണ്ടാമവനും പരിതോഷം
അന്യനിലയിതെവരുമൊസന്തോഷം- എന്നാൽ
മന്നവനുണ്ടാമെന്നിൽബഹുരോഷം
താതനൊരുവനുകൊടുക്കുന്നിന്നെ,
പ്രീതിനിനക്കുണ്ടാമവനിൽതന്നെ
വിഫലമിനിപ്പറയുന്നതെല്ലാം
ചപലനെന്നുപുനരെന്നെചൊല്ലാം
ഉത്തമനർമ്മരുചിഭാരമാമതി
നത്തരമൊഴുകസതാരമിപ്പൊൾ-

൫ നൈഷധനിവനൊരീഷലില്ലെന്നിട്ടുയം
വെണ്ടിവന്നതാകിൽദോഷമെന്തിനിക്കിപ്പൊൾ
എന്നതിനെന്തുന്നൊരംമൊഴിയെ

നളനിതെന്നുതന്നെ ഉറപ്പുതുടങ്ങിൽവഴിയെ
വെഷം കാണുമ്പൊൾ വന്നീടാതൊഷം നിന്നാലൊഴിയെ
വന്നതെൻപ്രാണസ്നെഹമാപത്സിന്ധുച്ചുഴിയെ
തൊന്നുന്നതെല്ലാമൂഢതയൊ
നെരാണുചൊല്ലുവതത്രയൊ
ഉവനൊടുചെന്നാൽനന്മയൊ
ചാരിത്രത്തിന്റെ വെണ്മയൊ
അറിയാവതല്ലെ-

൩ മാതാവെച്ചെന്നുകാണണമിന്നെ
ത്രൈലൊക്യത്തിന്റെമാതാവെചിന്തിച്ചുഞാൻതന്നെ
നന്ദകലൊകനാഥാനുഗ്രഹം പൊതുമൊന്നെ
ധർമ്മസംകടമെമാതാവിനിക്കനല്ലതന്നെ
അതിലൊകരമ്യചെഷ്ടിതൻ
ഹതദൈവപാശവെഷ്ടിതൻ
ഖലനാശയാഗദീക്ഷിതൻ
അനപെക്ഷണീയൻവീക്ഷിതൻ
വെഷപ്രഛന്നൻ

൪ എൻകാന്തനെന്നെ ഓടൊണ്ടൊരുവെരം
ഞ്ഞല്ലനിരിക്കിൽഎന്തെതുടങ്ങിഇപ്രകാരം
ഇനിക്കവെഘാരവെ കാട്ടിൽ ആരപൊൽപരിവാരം
ഏതുചെയ്താലുംവന്നിപ്പതിനിങ്ങധികാരം
പാപമെതാപകാരണം
അതെല്ലാമിന്നുതീരണം
വിരഹംമെമഞ്ഞമാരണം
അതിലെറെനല്ലുമാരണം
അതിമാരണം-

൨൪൩- പാർവ്വതീസ്വയംബരം അല്ലംകിൽഗിരിജാകല്യാണം എന്നപെരൊടുകൂടിമലയാളപദ്യം ഉണ്ണായിവാര്യരുടെ കവിതയാകുന്നു- അതുകിളിപ്പാട്ടിന്റെ രീതിയിൽതന്നെ ചമച്ചിരിക്കുന്നു- എന്നാൽ അതിലും കിളിയില്ലാ കവിതന്നെയാണു ഉരചെയ്യുന്നത- ചിലരുടെ അഭിപ്രായത്തിൽ ഇതുവാര്യരുടെ കവനമല്ലന്നുവന്നെക്കാം- തന്നെനിശ്ചയിക്കുന്നതിന്ന അകവിതയിൽപ്രത്യക്ഷ ലക്ഷ്യങ്ങൾ ഒന്നും ഇല്ലന്നുവരുകിലും അകപ്പാടെഅതിലെശബ്ദപ്രയോഗങ്ങളും നളചരിതം ആട്ടക്കഥയിലുള്ളതും കൂട്ടിനൊക്കുംപൊൾ ഊഹിക്കാം- വിദ്വാന്മാരായിട്ടുള്ള ചിലമദ്ധ്യകെരളവാസികൾ ഈഅഭിപ്രായം ശരിയെന്നസമ്മതിച്ചും ഇരിക്കുന്നു-

൨൪൪- അതിനെ മൂന്നുഅദ്ധ്യായമായിട്ട ഭാഗിച്ചിരിക്കുന്നു-

൧ാം അദ്ധ്യായം സംഭവകാണ്ഡം- പരമീശ്വരൻ അംഗനാനാശംകൊണ്ടുവിഷാദത്തൊടും വിരക്തിയൊടും കൈലാസത്തിൽതപൊനിഷ്ഠയായിരുന്നവൃത്താന്തംമുതൽപാൎവ്വതിയുടെജനനംവരെ-

൨ാംഅദ്ധ്യായം- തപസ്യകാണ്ഡം- പാൎവ്വതിയുടെ തപസ്സും പരമീശ്വരൻ പ്രത്യക്ഷമായവിവരവും

൩ാംഅദ്ധ്യായം വിവാഹകാണ്ഡം- സ്വയംവരം

൨൪൨- ഈകവിത വളരെ നന്നായിട്ടുള്ളതും സാമാന്യം വലുതുംആകുന്നു- എന്നാൽഅത്രനടപ്പുള്ളതായി കാണുന്നില്ല- അൎത്ഥം ചിലസ്ഥലങ്ങളിൽസ്വല്പംപ്രയാസം- പ്രാസംമുതലായപ്രയൊഗങ്ങളാംവെണ്ടുവൊളംഉണ്ടു- അതിൽ ചിലഭാഗംതാഴെചെൎത്തിരിക്കുന്നു-

൧ ഏകാകിലൊകൈകംപണ്ടുശംകരൻതിരുവടി
ആകിലൊചനനൻപുംഗവകെതുപുരാൻ
അംഗനാനാശംകൊണ്ടു തിങ്ങിന വിഷാദത്താൽ
മങ്ങിനമനസ്സിങ്കൽപൊങ്ങിനവിരക്തിയാൽ
തുംഗമാംഹിമാദ്രിമെലെതൊരുഭാഗത്തിങ്കൽ
തൻകലെതന്നെ കണ്ടുതിങ്കൾമൌലിയുംവാണു
നന്ദികെശാദ്യംഗിപുംഗവാദികളൊത്ത
വൃന്ദവുംതപസ്സിന്നുതന്നെയങ്ങൊരുംപെട്ടു
തന്നുടെതത്വംകണ്ടങ്ങുചിന്തയുംവിട്ടു
സന്തതമിരുന്നിതങ്ങന്തകാന്തകൻചിരം
൨ യൊഗികൾക്കൊക്കെയുംയൊഗവിത്തമെന്നാ
ലൊകസ്ഥിതിക്കിളക്കംവരികയാൽ
ലൊകെശവാചാ ശതമഖസെവിത
ലൊകമാതാവായമായാഭഗവതി
ശൈരപൂൎവ്വകാന്താഗതമറിഞ്ഞു
ഭൂയിലൊകത്തിന്നവന്നുദിക്കുവാൻ
ഭൂധരരാജൻപുത്രിയായിങ്ങനെ
ഭൂതലത്തിങ്കൽ പുനരവതാരം-

൨൪൩- കലക്കത്തുരാഘവൻനമ്പിയാരു ഉദ്ദെശംകൊല്ലവൎഷം ൯൨൫ാമാണ്ടിടക്കു കിള്ളിക്കുറിശ്ശിമംഗലത്തു ജനിച്ചു കുഞ്ചൻ നമ്പിയാരുടെ തറവാട്ടുപെർ ഉപയൊഗപ്പെടുത്തിയിരിക്കുന്നതിനാൽ ആ തറവാട്ടിൽജനിച്ചആളുംതന്നെഎന്നു ചിലരും ചിലർഅദ്ദെഹംകുഞ്ചന്റെഉടപ്പിറന്നവളുടെമകനാണെന്നുംപറയുന്നു- അദ്ദെഹത്തിന്റെ താമസവും വിദ്യാഭ്യാ

൨൪൬- കല്ലെക്കുളങ്ങരെ രാഘവപിഷാരടിയുടെഭവനം പാലക്കാട്ടശെരിയിൽ ആകുന്നു- ൯൨൦മാണ്ടിടെക്കു ജീവിച്ചിരുന്നതായും രാഘവൻനമ്പിയാർ മുതലായവരുടെസഹജീവിയായിരുന്നുവെന്നും പാലക്കാട്ടരാജാവിനെ ആശ്രയിച്ചു പാൎത്തിരുന്നുവെന്നും കെട്ടിരിക്കുന്നു- ഇദ്ദെഹം ബഹുവിദ്വാനും കവിതയിൽ സമൎത്ഥനും ആയിരുന്നു- അദ്ദെഹത്തിന്റെകവനങ്ങളിൽ രാവണൊത്ഭവം ആട്ടക്കഥമാത്രംഇപ്പൊൾ അച്ചടിച്ചുകാണുന്നു- ആ കവിത വളരെ നന്നും പദപ്രയൊഗങ്ങൾ മാധുൎയ്യമായിട്ടുള്ളതും വിദ്വാന്മാർ കെട്ട ആനന്ദിക്കത്തക്കതുമാകുന്നു-

൨൪൭- പഞ്ചതന്ത്രവും ചാണക്യസൂത്രവും ഇദ്ദെഹംഉണ്ടാക്കിയതാണെന്നു ചിലരുടെ അഭിപ്രായം- അവയിൽപഞ്ചതന്ത്രം കുഞ്ചൻനമ്പിയാരുടെ കൃതിയാണെന്നുവളരെ വിദ്വാന്മാർ അഭിപ്രായപ്പെടുകയും വളരെലക്ഷ്യങ്ങൾ കാണുകയും ചെയ്യുകൊണ്ട രാഘവപിഷാരടിയുടെ കവിത അല്ലെന്നു നിശ്ചയിച്ചിരിക്കുന്നു- ചാണക്യസൂത്രത്തിന്റെ കൎത്തൃത്വം സംശയംതന്നെ- ഒരുവെള്ള പിഷാരടിതന്നെഎന്നും വന്നെക്കാം- കാളെജിൽ മുൻഷിയായിരുന്ന ശൂലപാണിവാൎയ്യരുടെ അഭിപ്രായത്തിൽ കുഞ്ചൻനമ്പിയാരുടെ കവിത എന്നാണ കാണുന്നത- രാവണൊത്ഭവം ഒരുകഥമാത്രംകൊണ്ടു പിഷാരടിയുടെയൊഗ്യതനിശ്ചയിക്കാം- ഇതുകൂടാതെഅനെകംകവിതകൾഅദ്ദെഹംഉണ്ടാക്കിയത ഇപ്പൊഴും വെളിപ്പെടാതിരിക്കാം-

൨൪൮- രാവണൊത്ഭവംകഥയിൽനിന്നും ചിലശ്ലൊകങ്ങളും പദങ്ങളും താഴെചെൎത്തിരിക്കുന്നു-

കാലെകാചിൽസുമാലിമാല്യവദതിപ്രഖ്യാതരക്ഷൊവരൈഃ
പ്രധ്വസ്താഖിലതാപസെന്ദ്രനിവഹാംസ്ത്യക്ത്വാൻസമാധീശ്വരഃ
പ്രാപ്യാപായമയൊകവെനമനസാദുഃഖാചനമ്രാൻപ്രതാൻ
നത്വാതാപസപുംഗവാനഥഗിരംസൂത്രാതിരിത്ഥംചിവാൻ-

പ കെൾക്കമെ മുനീശ്വരഗിരം-
ഉൾക്കൊണ്ടിലെപ്പൊഴുമെകനാമീശനെ
മിക്കവാറുംചെൎത്തുമെവുന്നനിങ്ങടെ
നൽക്കാരുണ്യലെശമുണ്ടായ്വരികിൽ
സാധിക്കാമെന്നാശുപുരക്കാൎയ്യംകൊണ്ടവെ-
സജ്ജനങ്ങളെക്കണ്ടാൽതാപമകന്നിടും

൧൭൯- ചെലപ്പറമ്പനമ്പൂരി മെലെഴുതിയ കവിശ്രെഷ്ഠന്മാരുടെ ഒരു സഹജീവിയായ ശൃംഗാരകവിയായിരുന്നു- ആളെഹത്തിന്റെ ഇല്ലം കൊഴിക്കൊട്ടു ചാലിയത്തിനു സമീപമായിരുന്നു- ജനനസ്ഥലവും വിദ്യാഭ്യാസം ചെയ്തതും അവിടെതന്നെ ആയിരുന്നു- ബാല്യത്തിലെതന്നെ കവിതയിൽ നല്ലവാസനയുണ്ടായിരുന്നു- ആകാലത്തു വിദ്യപഠിച്ചുകൊണ്ടിരിക്കുന്ന സമയം താഴെ ചെർത്തിരിക്കുന്ന ശ്ലൊകം ഉണ്ടാക്കി അതിനെ ഓതിക്കൻ കെട്ടു എന്താണെന്നു ചൊദിച്ചപ്പൊൾ ഭയപ്പെട്ടു ആ നിമിഷത്തിൽ അതിന്നു പകരം വെറെ ഒരു ശ്ലൊകം ആക്കി കെൾപ്പിച്ചു- അതും താഴെ ചെർത്തിരിക്കുന്നു- ഓതിക്കൻ അതിനെ കെട്ടു വളരെ ആശ്ചര്യത്തൊടും സന്തൊഷത്തൊടും ഇനി വിദ്യാഭ്യാസം മതിയാക്കാമെന്നു പറഞ്ഞു അന്നു മുതൽ മതിയാക്കി-

ആദ്യം പറഞ്ഞ ശ്ലൊകം

ക്ഷുത്ക്ഷാന്താനെതിരെ കളിച്ചു ഭഗവൽപാദാരവിന്ദങ്ങളെ
ചിത്തെ ചെന്താരകക്ഷണം മിഴിയടച്ചുംകൊണ്ടു വാഴുംവിധൌ
അപ്പൊൾതൊന്നിയിനിക്കു കാരവിന്ദത്തെ മന്ദസ്മിതം പ്രൗഢിയും

* * *

മാറിപ്പറഞ്ഞ ശ്ലൊകം

ക്ഷുത്ക്ഷാന്താനെതിരെ കളിച്ചു ഭഗവൽപാദാരവിന്ദങ്ങളെ
ചിത്തെ ചെന്താരകക്ഷണം മിഴിയടച്ചുംകൊണ്ടു വാഴുംവിധൌ
അപ്പൊൾതൊന്നിയെനിക്കു ബാലശശിയുംകൊടീരവും ഗംഗയും
ബ്രഹ്മന്റെ തലയും കറുത്തഗളവുംമറ്റുള്ളതൊക്കെയും

൧൮൦- ആളെഹം പിന്നീടു കൊഴിക്കൊട്ടു- തൃപ്പൂണിത്തുറ- തിരുവനന്തപുരം- ഈരാജസ്ഥലങ്ങളിൽവന്നു മഹാരാജാക്കന്മാരെ ആശ്രയിച്ചു വളരെനാൾ പാർക്കയും അവരുടെ പക്കൽനിന്നു വളരെ സമ്മാനങ്ങൾ വാങ്ങുകയും ചെയ്തിട്ടുണ്ടു- നിമിഷകവനത്തിൽ വളരെയൊഗ്യനാകയാൽ നിമിഷകവി എന്നു പെർ ലഭിച്ചു- ഇങ്ങനെ താമസിക്കുന്ന സമയത്തും യൌവനകാലത്തു ചാലിയത്തുവച്ചും ഉണ്ടായിട്ടുള്ളതായി ആളെഹത്തിനെക്കുറിച്ചു അനെകം കഥകൾ ഉണ്ടു- അവ വിശ്വാസയൊഗ്യമല്ലെന്നു വിചാരിച്ചു ഇവിടെ ചെർക്കുന്നില്ല-

൧൮൧- ആളെഹം അനെകം ശൃംഗാരശ്ലൊകങ്ങൾ ഉണ്ടാക്കീട്ടുണ്ടു- അതുകൂടാതെ ഭാഷാനൈഷധപ്രബന്ധം എ

ന്നൊരുകവിതകൂടി ഇദ്ദേഹം ഉണ്ടാക്കിയതല്ലയൊ എന്നു സം
ശയിച്ചുകൊണ്ടിരിക്കുന്നു ഒരുസ്നേഹിതന്റെപക്കൽവച്ചു ഒരു
ഗ്രന്ഥം ഞാൻകണ്ടു- അതിൽ ആദ്യം ചെൎത്തിരിക്കുന്ന ശ്ലൊകം
നമ്പൂരിയുടെതാകുന്നു എന്നു നിശ്ചയമുള്ളതുകൊണ്ടും കവിത
സാമാന്യത്തിലധികം നന്നായിരിക്കുന്നതുകൊണ്ടും ഇതുവെളു
നമ്പൂരിയുടെതായിരിക്കാമെന്നു വിചാരിക്കുന്നു- ഈ സം
ശയം വിദ്വാന്മാർ തീൎക്കട്ടെ-

## ശ്ലൊകം

ഐൻപത്തൊന്നക്ഷരാളീകലിതതനുലതെ വെദമാകുന്ന ശാഖി
കൊമ്പത്തൻപൊടുപൂക്കുംകുസുമതതിയിലെത്തുന്നപൂന്തെൻകുഴമ്പെ-
ചെമ്പൊൽത്താർബാണഡംഭപ്രശമനസുകൃതൊപാത്തസൌഭാഗ്യലക്ഷ്മീ
സമ്പത്തെകുമ്പിടുന്നെൻകഴലിണവലയാധീശിവിശ്വൈകനാഥെ-

൨൭- നമ്പൂരിയുടെ ശൃംഗാര ശ്ലൊകങ്ങൾ എഴുതുന്നതു നീതിക്കു അനുസരണമായിട്ടുള്ളതല്ലാത്തതും ദുസ്സഹങ്ങളും ആണ- അങ്ങിനെയുള്ള ശ്ലൊകങ്ങൾ കാവ്യസാമൎത്ഥ്യത്തിനെ ഉദ്ദെശിച്ചു ചിലർ ഉണ്ടാക്കുന്നത സഹജമാണെന്നു വിചാരിക്കാം- എന്നാൽ യാതൊരു ഉപയൊഗവുമില്ലാത്തതും കെവലം നൎമ്മത്തിനെ ഉദ്ദെശിച്ചു മാത്രവുമായിട്ടു ചില അവസരങ്ങളിൽ ചൊല്ലിയിട്ടുള്ള ശ്ലൊകങ്ങളെ നൊക്കുമ്പൊൾ കവിതയിൽ നല്ലവാസനയുള്ള ആളും നിമിഷകവി എന്നുള്ള പെരു യഥാൎത്ഥവും ആകുന്നു എന്നു നിശ്ചയിക്കാം-

൨൮- ഒരുദിവസം ഒന്നുരണ്ടു സ്നേഹിതന്മാരുമായിട്ടു തൊട്ടത്തിൽ ഇറങ്ങിനില്ക്കുന്നസമയം വെലിയിൽപടൎന്നു കിടക്കുന്നപാവലിൽകായുള്ളതുകണ്ടു പറിക്കാനായി കൈനീട്ടി അടുത്തപ്പൊൾ ആകാം പറിക്കുന്നത അതിനെക്കൊണ്ടു ഒരു ശ്ലൊകം പറഞ്ഞതിന്നുമെലെ ആവു എന്നു സ്നേഹിതന്മാർ പറകയാൽ കൈ തിരിച്ചു എടുക്കുന്നതുപൊരാ എന്നുവിചാരിച്ചു ഉടൻതന്നെ ഒരുശ്ലൊകംപറകയും ആകാംപറിക്കയും ചെയ്തതായി കെട്ടിട്ടുണ്ട- അതായത-

പാടത്തിൻകരെനീലനീലനിറമായുള്ളൊരുവല്ലിക്കൊരാറാംഫലം
ഞാടീത്തുങ്ങിയപൊണ്ണുപൊണ്ണുസുകൃതംകൈക്കൊണ്ടിരിക്കും വിധൌ-
പാരാതെവരികെന്റെ കയ്യിലയിതാ പിന്നാലെ വെണ്ണായിനിന്നാഴും
ഞെട്ടിപ്പൂണ്ണുകളൂവല്ലിസരസ്യാകപറവുള്ള ചെപതണ്ടാമെ-

## ൯-ാം അദ്ധ്യായം

---

൨൩൭- മലയാളത്തിൽ തെക്കും പടിഞ്ഞാറും സമുദ്രവും കിഴക്ക ഉന്നതങ്ങളായ പൎവ്വതങ്ങളും ഉണ്ടായിരുന്നതിനാൽ മറ്റരാജ്യങ്ങളിൽ ഉണ്ടായിട്ടുള്ളതുപൊലെ അതിൽ മഹമ്മദന്മാരുടെയും മഹാരാഷ്ട്രന്മാരുടെയും ആക്രമണങ്ങൾ ആദ്യകാലങ്ങളിൽ ഉണ്ടായില്ല- എന്നാൽ മലയാളത്തിൽ അടങ്ങിയിരിക്കുന്നദെശങ്ങൾ കൂടിയും കുറഞ്ഞും ശക്തിഉള്ളതായ അനെകം രാജാക്കന്മാരാലും ഇടപ്രഭുക്കന്മാരാലും ഭരിക്കപ്പെട്ടുവന്നതുകൊണ്ടും ഈ രാജാക്കന്മാര സദാ കലഹിച്ചുകൊണ്ടിരുന്നതിനാലും ഭാഷയിൽ ഗ്രന്ഥങ്ങൾ വൎദ്ധിക്കുന്നതിനിടവന്നില്ല- എങ്കിലും കൊല്ലം ൯൦൦ാമാണ്ടെക്കിപ്പുറം അവരുടെ പ്രജകൾ ഗ്രന്ഥക്രിയ ആരംഭിച്ചുതുടങ്ങി ഇംഗ്ലീഷുകാരുടെ വരവൊടുകൂടി അഭിവൃദ്ധിയായി-

൨൩൮- ഇംഗ്ലീഷുകാർ ആദിയിങ്കൽ കെവലം കച്ചവടക്കാരായിരുന്നു- അവൎക്കമലയാളത്തിൽ അഞ്ചുതെങ്ങിൽ മാത്രമെ കച്ചവടസ്ഥലം ഉണ്ടായിരുന്നുള്ളു- ഇതുആരംഭിച്ചതു കൊല്ലവൎഷം ൮൬൦ാമാണ്ടു മുതൽക്കാകുന്നു- ക്രമെണ അവർ പ്രബലന്മാരായിതീരുകയും ഇവരുടെ പ്രബലത്വം മലയാളത്തിന ഈ കാലങ്ങളിൽ വളരെഗുണപ്രദമായിതീരുകയും ചെയ്തു-

൨൩൯- കൊല്ലം ൯൩൦ാമാണ്ടിടയ്ക്കു പാലക്കാട്ടു രാജാവു തന്റെ രാജ്യത്തിൽ ചില ഭാഗങ്ങളെ സാമൂതിരി അപഹരിച്ചെടുത്തിരുന്നതിനാൽ ആശത്രുവിനൊടു യുദ്ധം ചെയ്യുന്നതിനായി അപ്പൊൾ മൈസൂരിൽ ഉൽക്കൎഷം പ്രാപിച്ചുതുടങ്ങിയ ഭയങ്കരനായ ഹൈദരാലിയൊടു അപെക്ഷിച്ചു- ഇങ്ങിനെ ആദ്യം മഹമ്മദസൈന്യം മലയാളത്തിൽ കടന്നു- വീണ്ടും ഹൈദർ തന്നെ മലയാളത്തെ ആക്രമിച്ചു കണ്ണൂർ മുതൽ കൊച്ചിയിലെ അതൃത്തിവരെയുള്ള കൊലസ്വരൂപം നെടിയിരിപ്പുസ്വരൂപം ഈ ദെശങ്ങളെ സ്വാധീനപ്പെടുത്തി- ഈ സമയം സാമൂതിരികൊവിലകം തീ വച്ചുകളഞ്ഞതായി കെട്ടിരിക്കുന്നു- മൂന്നാമത പിന്നെയും ഒരു ആക്രമണം ഉണ്ടായി പിന്നീടു ഹൈദരിടെമരണാനന്തരം ടിപ്പു അതുപൊലെ ആരംഭിച്ചു- അതിന്റെ വിവരം താഴെപറയുന്നു-

൧൩൪- ൧൭൮൯-ാമാണ്ടു ടിപ്പു മലയാളത്തെ ആക്രമിച്ചു- തനിക്കു വിരൊധികളായിരുന്ന ഹിന്തുക്കളൊടും മാപ്പിളമാരൊടും പ്രതികാരം ചെയ്യുന്നതിനാഗ്രഹിച്ച നിർദ്ദയന്മാരും അപരിഷ്കൃതന്മാരുമായ ജനങ്ങളുടെ ഒരു സംഘത്തൊടുകൂടി വന്നു തന്റെ മതത്തിൽ എത്രയും പ്രതിപത്തിയുണ്ടായിരുന്ന ടിപ്പു വളരെ തലമുറയാൽ ആദരിക്കപ്പെട്ടിട്ടുള്ള അനവധി ദ്രവ്യങ്ങളുടെ നിധാനങ്ങളായ അനെകം പ്രാചീന ക്ഷെത്രങ്ങളെയും അനെകം നാളായിട്ടു വളരെ പ്രയാസപ്പെട്ടു താളിയൊലയിലെഴുതിയ മലയാളഗ്രന്ഥങ്ങൾ ഇരിപ്പുള്ള പാഠകശാലകളെയും അനെകം ഗ്രഹസ്ഥന്മാരായ നമ്പൂരിമാരുടെ ഇല്ലങ്ങളെയും നശിപ്പിക്കയും അവരെ പിടിച്ചു മരണത്തെക്കാൾ ഭയങ്കരമായിരിക്കുന്ന മതത്തിൽ ചെർക്കയും ചെയ്തു- അപ്പൊൾ വടക്കുനിന്നും ഓടിപ്പൊവാനിടയുണ്ടായ നമ്പൂരിമാർ ഗ്രഹസ്ഥന്മാർ നായന്മാർ മുതലായവര സകലരും ഉപെക്ഷിച്ചു തിരുവിതാംകൂർ സംസ്ഥാനത്തെക്ക ഓടിപ്പൊകുന്നതിന ഇടയാകയും ചെയ്തു-

൧൩൫- ഇങ്ങനെ അതുവരെ വർദ്ധിച്ചുവന്നിരുന്ന മലയാളഭാഷക്കു വലുതായ ഒരു കുറച്ചിലുണ്ടായി- ശുദ്ധമലയാളം മഞ്ചെശ്വരം മുതൽ തെക്ക കൊല്ലംവരെ ആകുന്നു- ഇവിടെയാണ അധികം വിദ്വാന്മാരുടെ വാസസ്ഥലം- അതിൽ വരാപ്പുഴ വരെയുള്ള സ്ഥലം ഒക്കെയും അതിക്രൂരനായ മൈസൂർ ശാർദ്ദൂലത്തിനാൽ അവരുടെ അനെകനാളത്തെ അദ്ധ്വാനം അത്രയും നിഷ്ഫലമാക്കിത്തീർത്തു എന്നു മാത്രമല്ല അതിൽവെച്ചു മലയാളഭാഷക്ക വളരെ നഷ്ടവും സംഭവിച്ചു-

൧൩൬- വീണ്ടും മലയാളഭാഷ സാവധാനത്തിൽ പുഷ്ടിയെ പ്രാപിച്ചുതുടങ്ങി- ഇതിന്നു മുഖ്യമായിട്ടുള്ള കാരണം മലയാളരാജ്യം ഇംഗ്ലീഷുകാരുടെ കൈവശം വന്നതാകുന്നു- യുദ്ധം രൊഗങ്ങൾ മുതലായിട്ടുള്ളവ കുറഞ്ഞും സമ്പത്തു വർദ്ധിച്ചും വരികയാൽ വിദ്യാഭ്യാസം നാൾക്കുനാൾ കൂടിവന്നു-

൧൩൭- മലയാളത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന പലവക മിഷ്യൻ സഭക്കാരിൽനിന്ന മലയാളഭാഷക്കുണ്ടായിരിക്കുന്ന സഹായം അപരിമിതമായിട്ടുള്ളതാകുന്നു- അവർ ഒന്നാമതിൽ അച്ചുക്കൂടങ്ങളും പാഠശാലകളും ഏർപ്പെടുത്തി നമ്മുടെ ഭാഷയിൽ പുസ്തകങ്ങൾ അച്ചടിപ്പിച്ചു വ്യാപിപ്പിച്ചതുകൂടാതെ മതസം

ബന്ധമായും ശാസ്ത്രസംബന്ധമായും മറ്റും അനെകം പുസ്തകങ്ങൾഇംഗ്ലീഷിൽനിന്നും മലയാളത്തിൽ തൎജ്ജിമ ചെയ്തു മലയാളികളെ അഭ്യസിപ്പിച്ചുംതുടങ്ങി- അവരുടെ ആഗമനവും വൃത്താന്തവും ചുരുക്കമായിതാഴെവിവരിക്കുന്നു-

൨൬൪- ൧൮൩൪മത മംഗലപുരത്ത സ്ഥാപിക്കപ്പെട്ടിരിക്കുന്ന ബെസൽജൎമ്മൻമിഷ്യൻ ആകുന്നു- ഇതിൽ ചെന്നപാതിരിമാർ മലയാളത്തിൽപദ്യഗദ്യങ്ങളായിട്ട എന്താനൊരു [illegible] അവകളെയുംവായിച്ചുഗ്രഹിച്ചു അജ്ഞാനികളുടെജ്ഞാനാഭിവൃദ്ധിക്കായി വെദപുസ്തകങ്ങളുംമറ്റും മലയാളത്തിൽ തൎജ്ജിമചെയ്തു അച്ചടിപ്പിച്ചുതുടങ്ങി-

൨൬൫- ൧൮൧൬മത കൊട്ടയത്തു സ്ഥാപിക്കപ്പെട്ടിരിക്കുന്ന ചൎച്ചമിഷ്യൻ സഭക്കാരു- ഈ സഭക്കാരു മലയാളത്തിൽ വരുന്നതിന്റെകാരണംതാഴെപറയുന്നു- ക്രിസ്തുവൎഷം ൧൮൦൬മാണ്ടു ഡാക്ടർ ബുക്കാനൻസായ്പു മലയാളത്തിൽവന്നിരുന്നസമയം സുറിയാനി ഭാഷയിൽനിന്നും വെദപുസ്തകംമലയാളത്തിൽ തൎജ്ജിമചെയ്യിപ്പിച്ചു- ഈ പുസ്തകങ്ങൾമലയാളഭാഷയിൽ അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യുന്നതിനായി തിരുവിതാംകൊട്ടിന്നും സുറിയാനികൾക്ക ഇനാമായിട്ട അപ്പൊൾ അവിടെ റസിഡണ്ടായിരുന്ന മെസ്തർമൺറൊസായ്പിന്റെ ഉത്സാഹത്തിനാലും ശിവാൎശയിനാലും ദ്രവ്യംകൊടുത്തു- തൎജ്ജിമചെയ്യുന്നവകക്കും മറ്റും സുറിയാനിക്കാൎക്ക ത്രാണി പൊരാഴികയാൽ മൺറൊസായ്പുമുഖാന്തരം ചൎച്ചമിഷ്യൻപാതിരിമാരുടെ സഹായത്തെഅപെക്ഷിച്ചു ൧൮൧൬-ൽ നൊൎട്ടൻ എന്നപാതിരി ആലപ്പുഴെ വന്നിറങ്ങി- ഈ പാതിരിയുടെതാമസം പതിവായിട്ട ആലപ്പുഴെആയിപ്പൊയതിനാൽ റവറണ്ടമെസ്തർബെയിലി- മെസ്തർഫെൻ- മെസ്തർ ബെക്കർ ഈമൂന്നുപാതിരിമാരും വന്നു കൊട്ടയത്ത താമസിച്ചു-

൨൬൬- വെദപുസ്തകം പെരുതിരിച്ചു അച്ചടിപ്പിക്കുന്നതിന്നും സിറിയൻമെത്രാപ്പൊലിത്തായൊടകൂടിസിമ്മിനാറി വകമുതലിടപെട്ട കാൎയ്യങ്ങൾ അന്വെഷിക്കുന്നതിന്നും മറ്റും ബെയിലി സായ്പും- സമിനാറിയിലെപഠിത്വംനടത്തുന്നതിന്ന ഫെൻസായ്പും- വടക്കകുന്നൻകുളങ്ങരെമുതൽ തെക്കതിരുവനന്തപുരംവരെ സുറിയാനിഇടവകയിൽ പള്ളിക്കൂടങ്ങൾ

എപ്പെട്ടത്തുന്നതിനും ചൎച്ചുമിഷ്യൻവക മുതൽ കൊണ്ടു അവരെ പഠിപ്പിക്കുന്നതിനും ബെക്കർസായ്പും ആയിരുന്നു-

൨൯൭- കോട്ടയംസിമ്മിനാരിയിൽ സംസ്കൃതം-മലയാളം മുതലായ ഭാഷകൾ കൂടി പഠിപ്പിച്ചു- ഒടുവിൽസിറിയൻസഭക്കാരും ചൎച്ചുമിഷ്യൻസഭക്കാരും തങ്ങളിൽ രസമല്ലാതാകയാൽവെർപെട്ട ചൎച്ചുമിഷ്യൻവകക്കാരെ കൊട്ടയത്തുപ്രത്യെകം ഒരുസിമ്മിനാരിയും കൊച്ചി തിരുവിതാംകൂർ വടക്കൻ പ്രദെശങ്ങൾ ഇവിടങ്ങളിൽ പള്ളിക്കൂടങ്ങളുംകെട്ടിച്ചു അഭ്യസിപ്പിച്ചുതുടങ്ങി- കൊട്ടയത്ത ഒരുഅച്ചുക്കൂടവും എപ്പെട്ടത്തി-

൨൯൮- ഇതിനും അല്പം മുൻപു നാഗരുകൊവിലിൽ ലണ്ടൻമിഷ്യൻ സഭക്കാർ വന്നുചെൎന്നു- അവർ കന്യാകുമാരിമുതൽതിരുവനന്തപുരംവരെയുള്ള പ്രദെശങ്ങളിൽ വിദ്യാഭിവൃദ്ധിക്കുവഴിനൊക്കി-

---

## ൧൦-ാം അദ്ധ്യായം

൨൯൯- ചൊതിതിരുനാൾ കുലശെഖരപ്പെരുമാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു ൯൮൯-ാമാണ്ടുമെടമാസത്തിൽ അവതരിച്ചു- അപ്പൊൾമുതൽക്കുതന്നെ രാജ്യത്തെക്കു അധിപതിയായിരുന്നു- എങ്കിലും ൧൬ തിരുവയസ്സുതികയുന്നതിരുമാടമ്പ കഴിയുന്നതുവരെ ആ തിരുമനസ്സിലെമാതാവിന്റെ സഹൊദരി ഉത്രട്ടാതിതിരുനാൾ റാണിപാൎവതിഭായിഅവർകൾ ആൾപ്പെരായി രാജ്യംഭരിച്ചു- ൧൦൦൬-ാമാണ്ടു തിരുമനസ്സിലെക്കു പട്ടംകെട്ടി രാജ്യഭാരംതുടങ്ങി- ആയാണ്ടിൽതന്നെ തുലാപുരുഷദാനവും ൧൦൦൯-ൽ പത്മഗൎഭദാനവും കഴിച്ചു-

൩൦൦- ഈ തിരുമനസ്സുകൊണ്ടു രാജ്യകാൎയ്യങ്ങളിൽസ്വബുദ്ധികൊണ്ടുതന്നെ ന്യായമായ തീൎച്ചയുംവലിയ അധികാരികൾ കുററംചെയ്താലും ദാക്ഷിണ്യംകൂടാതെ നീക്കുകയും വളരെ ദാനധൎമ്മങ്ങൾചെയ്കയുംചെയ്യുഉകൂടാതെ പുത്തൻമാളിക രഥം മുതലായവിശെഷസാധനങ്ങളെ ഉണ്ടാക്കി അനുഭവിക്കയുംചെയ്തു- ൧൦൨൨-ാമാണ്ടു ധനുമാസത്തിൽ നാടുനീങ്ങി വൈകുണ്ഠലൊകത്തെപ്രാപിച്ചു-

൧൧൩- ഈ തിരുമനസ്സിലെ ഖ്യാതി കേട്ടു ദൂരദേശങ്ങളിൽനിന്നും വളരെ വിദ്വാന്മാർ തിരുവനന്തപുരത്തു വരികയും കല്പനപ്രകാരം ഇവിടെ പാർക്കയും ചെയ്തിട്ടുണ്ടു- ഈ തിരുമനസ്സുകൊണ്ടു വളരെ ബുദ്ധിമാനും സാഹിത്യത്തിലും സംഗീതത്തിലും പലഭാഷകളിലും നല്ല പണ്ഡിതനുമായിരുന്നു-

൧൧൪- തിരുമനസ്സുകൊണ്ടു അനേകം കീർത്തനങ്ങളും പദങ്ങളും വർണ്ണങ്ങളും പ്രബന്ധങ്ങളും സംസ്കൃതം തെലുങ്കു മലയാളം മണിപ്രവാളം മുതലായ ഭാഷകളിൽ ഉണ്ടാക്കീട്ടുണ്ടു- അവയെല്ലാം മലയാളത്തിലും പരദേശങ്ങളിലും ഭാഗവതന്മാർ ഇപ്പോഴും പാടിവരുന്നു- മിക്കതും അച്ചടിച്ചിട്ടുള്ളതായും കാണുന്നു-

൧൧൫- പ്രബന്ധങ്ങളിൽ മുഖ്യമായിട്ടുള്ളതു ഉത്സവവർണ്ണനം മണിപ്രവാളപ്രബന്ധവും സംസ്കൃതത്തിൽ അജാമിളോപാഖ്യാനവും കുചേലോപാഖ്യാനവും മണിപ്രവാള പദങ്ങളും സംസ്കൃതകീർത്തനങ്ങളും പദങ്ങളും ആകുന്നു- തിരുമനസ്സുകൊണ്ടുണ്ടാക്കീട്ടുള്ള ഉത്സവവർണ്ണനം മണിപ്രവാളം പ്രബന്ധത്തിൽ മൂന്നു ശ്ലോകം താഴെ ചേർത്തിരിക്കുന്നു-

൧ ദ്വിരദവദനനാകും ദേവനെയും പ്രമോദാൽ
സരസിജഭവജായാം ശാരദാദേവിയെയും
ഗുരുവരനെയുമന്പിൽ ഗോത്രജന്മാരെയും ഞാൻ
പരിചിനൊടു മനക്കാമ്പിൽ സതതം കൈതൊഴുന്നേൻ-

൨ ഫണിപതിതല്പെ യോഗനിദ്രാവിമുക്ത
പ്രണയിനികളുതാകും ശ്രീധരാഭ്യാം ലസിക്കും
പ്രണതജനസമൂഹത്തിന്നു കല്പദ്രുകല്പൻ
ഗുണമഹകവിതായാം ചെയ്യണം പത്മനാഭൻ.

൩ ശ്രീമാധവന്റെ ചരിതങ്ങൾ കഥിപ്പതിന്നു
കാമം സമർത്ഥനഹമെന്നിരുന്നതെല്ലാം
സീമാവിഹീനചരിതങ്ങളതെന്നറിയ
നാമാനുകീർത്തനമതേ പരമെന്നുപായം-

൧൧൬- ഇരവിവർമ്മൻ തമ്പി- ഇദ്ദേഹത്തിങ്കൽനിന്നും മലയാളഭാഷക്കു വളരെ ഗുണങ്ങൾ സിദ്ധിച്ചിട്ടുണ്ടു- ൯൫൮ാമാണ്ടു തുലാമാസത്തിൽ പൂരുരുട്ടാതി നക്ഷത്രത്തിൽ തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു കിഴക്കെമഠത്തിൽ പിറന്നുണ്ടായി- ഇദ്ദേഹം ൯൮൧ാമാണ്ടു നാടുനീങ്ങിയ വലിയതമ്പുരാൻ തിരുമനസ്സിലെ അനുജൻ വടക്കെ കൊട്ടാരത്തിൽ ഇളയ തമ്പുരാ

ൻറമകളുടെയും വിദ്വാനാകയാൽ ശാസ്ത്രിതമ്പാൻഎന്നുപ
റയുന്ന നടുവിലെകൊവിലകത്തു കെരളവൎമ്മൻതമ്പുരാൻറ
യുംമകനാകുന്നു-

൧൦൪൦- ൻ൩ാമാണ്ടുമുതൽ വിദ്യാഭ്യാസം ആരംഭിച്ചു-
ഗുരു മൂത്താട്ടു ശങ്കരൻഇളയതായിരുന്നു- വളരെബുദ്ധിമാനാ
യിരുന്നതിനാൽ സ്വല്പകാലംകൊണ്ടു സംസ്കൃതത്തിൽ തൎക്ക
വ്യാകരണ പുരാണ നാടകാലംകാരങ്ങളിൽ അനെകംഗ്രന്ഥ
ങ്ങൾ നൊക്കി വലിയവിദ്വാനായി സംപന്നനായിതീൎന്നു- ആ
ദ്യമെതന്നെ രാജവംശത്തൊടുള്ള സംബന്ധംകൊണ്ടു ഇവി
ടെ കുലശെഖരപ്പെരുമാളെ ആശ്രയിച്ചുതന്നെ പാൎത്തു- ഇ
ങ്ങനെ ൯൭൭- ൯൭൯- ൯൮൦- ൧൦൦൨- ൧൦൧൧- ൧൦൧൭ ഈ
ആണ്ടുകളിൽ നാടുനീങ്ങീട്ടുള്ള മഹാരാജാക്കന്മാരെ ആ
ശ്രയിച്ചുസെവിച്ചു-

൧൦൨൦- ൧൦൧൭ാമാണ്ടു കൎക്കടകമാസത്തിൽ ൭൩ാം വ
യസ്സിൽ മരിച്ചിരിക്കുന്നു- ഇദ്ദെഹത്തിൻറകൃതികളിൽ അറി
വുകിട്ടിയെടത്തൊളം താഴെകാണിക്കുന്നു-

ആട്ടക്കഥ ൩- കീചകവധം- ൨- ദക്ഷയാഗം- ൩.
ഉത്തരാസ്വയംബരം- തിരുവാതിരപ്പാട്ടു ൨- സുഭദ്രാഹരണം
രാസക്രീഡ- വാസിഷ്ഠംകിളിപ്പാട്ടു- മുറജപപ്പാന- അനെ
കംമണിപ്രവാളശ്ലോകങ്ങൾ-കീൎത്തനങ്ങൾ- പദങ്ങൾ- വൎണ്ണ
ങ്ങൾമുതലായതു- അനെകം വാതൎത്തറപ്പാട്ടും താരാട്ടു- കുമ്മി
ഊഞ്ഞാൽപാട്ടു- നവരാത്രിപ്രബന്ധം- ഇതുകൂടാതെ അ
നെകംസംസ്കൃതശ്ലോകങ്ങൾ പദങ്ങൾ കീൎത്തനങ്ങൾ മുതലാ
യതും ഉണ്ടാക്കീട്ടുണ്ടു-

൧൦൨൧- ഇതിൽമിക്കതും ഇപ്പൊൾഅച്ചടിപ്പിച്ചു കാണു
ന്നുണ്ടു- ആദ്യം കവിതആരംഭിച്ചത ൧൨ാം മത്തെവയസ്സിലാ
കുന്നു- ൧൨ാമത്തെവയസ്സിൽ ഒരുശ്ലൊകംഉണ്ടാക്കി- ൯൭൭-
ൽ നാടുനീങ്ങിയതിരുമനസ്സിലെതിരുമുമ്പാകെ അതുവെച്ചതി
ൻറശെഷം അതിനെക്കണ്ടുതൽക്കാലം സന്തൊഷിച്ചുകല്പി
ക്കാതെഇപ്പൊൾകവിതകൾ ഉണ്ടാക്കാറായിട്ടില്ലന്നും ഇനിയും
കുറെക്കൂടെപഠിച്ചതിനു മെൽ മതിയെന്നുംതിരുവുള്ളക്കെടുപൊ
ലെ ഭാവിച്ചു അദ്ദെഹത്തിനൊടും പിന്നീടു സെവകന്മാരി
ൽചിലരൊടു ഞാൻ ഇപ്പൊൾ ശ്ലൊകത്തിനെ കണ്ടു സ

പുണ്യക്ഷേത്രങ്ങളിന്നുള്ളതിൽനടെ
ഗണ്യമായതനന്തപുരമത്രെ
ചെമ്മതെധർമ്മരക്ഷണംചെയ്യും
വഞ്ചിഭൂപന്മാരത്രെധരിത്രിയിൽ
കലിനാലായിരത്തിത്തൊള്ളായിരം
നലമൊടിരുപത്തൊമ്പതാണ്ടായി

* * *

എന്നുമാർത്തിളക്കരുതാതെ
ജ്ഞാനദാനാദിധർമ്മം പ്രതിഷ്ഠിച്ചു
മുടങ്ങീടാതെ ലക്ഷദീപോത്സവം
തുടങ്ങിച്ചിന്നീമെ മഹാമതി
മകരകർക്കിരണ്ടിലും ഭാസ്കരൻ
പകരുന്നതിനെഴുദിനംമുമ്പെ
അഞ്ചിതമായഭദ്രദീപോത്സവം
വഞ്ചിരാജ്യത്തിൽ മാത്രംനടക്കുന്നു
വിപ്രഭോജനം ദാനവിധികളും
ഇപ്രകാരമെന്നാവതല്ലോതുവാൻ
അയനാന്തങ്ങളിരണ്ടിലുംനാഗേന്ദ്ര
ശയനസ്വാമി ശീവേലിഘോഷവും
ആറാണ്ടേവംകഴിഞ്ഞാലൊട്ടുക്കെന്നു
മാറാതെകണ്ടുലക്ഷദീപോത്സവം
അമ്പത്തൊന്നാം ലക്ഷദീപത്തിനു
മുമ്പതന്നെതുടങ്ങുംമുറജപം
ഇതുപോലുള്ള ധർമ്മകർമ്മക്രമം
ക്ഷിതിമണ്ഡലം തന്നിലില്ലെങ്ങുമെ

**൨൫൧ സുഭദ്രാഹരണം തിരുവാതിരപ്പാട്ടിൽനിന്നും ഒരു ഭാഗംതാഴെചേർത്തിരിക്കുന്നു**

കൃഷ്ണരാമമുകുന്ദമാധവ ദേവദേവദയാനിധേ
വിഷ്ണുദേവവിരിഞ്ചവന്ദിത വിശ്വരൂപനമോസ്തുതേ
വൃഷ്ണിവംശപയോധി ചന്ദ്രവിചിത്രവൈഭവ വാരിധേ
ജിഷ്ണുമുഖ്യ സുരേശവന്ദിത ദേവദേവജഗൽപതേ
ത്വൽപ്രസാദമെനിക്കുണ്ണം വഴിപോലെ ഞങ്ങളിലെപ്പൊഴും
ചിൽപ്രകാശവിലാസരൂപ ഭവൽപദാരുണപങ്കജെ
അപ്രമേയഭവിക്കണം ഭക്തിഞാനതിനർത്ഥയെ
വിപ്രിയംതവചെയ്തുപോകിലുമായതിന്നുസഹിക്കണം
മീനകൂർമ്മവരാഹനരഹരി രൂപവാമനഭാർഗ്ഗവാ
ഭാനുവംശമണിപ്രദീപ മഹാനുഭാവരഘൂത്തമാ
ദീനവത്സലദേവദേവ കളായ കോമളവിഗ്രഹാ
ദാനവാന്തകപാഹിമാം ജയപാർത്ഥനാഥനമോസ്തുതേ

൯൯൦-ാമാണ്ടു ചിങ്ങമാസത്തിൽ ഉത്രം തിരുനാൾ കുലശെഖരപ്പെരുമാൾ വലിയതമ്പുരാൻ അവതരിച്ചു- ൧൦൨൨ാമാണ്ടു പട്ടംകെട്ടി- ഈ തിരുമനസ്സിലെക്ക ചൊതിതിരുനാൾ തിരുമനസ്സിലെ ഗുണങ്ങൾ മിക്കതും ഉണ്ടായിരുന്നത കൂടാതെ വിശെഷമായി ഇംഗ്ലീഷുവൈദ്യത്തിൽ അഭ്യാസവും ചികിത്സയെകൊണ്ടു പ്രസിദ്ധിയും ജനങ്ങളിൽ ദയാവിശെഷവും ആശ്രിതവാത്സല്യത്തിന ആധിക്യവും ഉണ്ടായിരുന്നു ൧൦൨൯ാമാണ്ടു തുലാഭാരവും ൧൦൩൦ൽ പത്മഗർഭവും അടിയന്തിരങ്ങൾ കഴിച്ചു വഴിപൊലെ രാജ്യം ഭരിച്ചു ൧൦൩൬ാമാണ്ടു നാടുനീങ്ങി-

൨൭൮- ഈ തിരുമനസ്സുകൊണ്ടു സിംഹധ്വജചരിതം എന്നൊരു ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ടു- തിരുമനസ്സുകൊണ്ടു യുവരാജാവായി ഭജനപ്പുരയിൽ എഴുന്നള്ളിയിരുന്ന സമയം മുതൽ വിദ്വാന്മാൎക്ക ഒരു താരകമായും അവിടത്തെക്ക കഥകളിയിൽ വളരെ പ്രിയമായും ഇരുന്നു- അന്നു അവിടത്തെ കല്പനപ്രകാരം വളരെ പെർ ആട്ടക്കഥകൾ ഉണ്ടാക്കീട്ടുണ്ടു-

൨൭൯- കഥകളിയിൽ ഇതുവരെ നടപ്പുണ്ടായിരുന്ന കെട്ടി ഉടുപ്പുമുതലായതിലും കിരീടമാദിയായ കൊപ്പുകളിലും വളരെ പരിഷ്കാരങ്ങൾ ചെയ്കയും ചിലതൊക്കെ നൂതനമായിട്ടു ഉണ്ടാക്കുകയും ചെയ്തു- തിരുമനസ്സുകൊണ്ടു ഭജനപ്പുരയിൽ എഴുന്നള്ളിയിരുന്ന സമയം ഭജനപ്പുരവകയായി പ്രത്യെകം ഒരു കൂട്ടം കഥകളികൊപ്പുകളും ആട്ടക്കാരെയും ഉണ്ടാക്കി- വലിയകൊട്ടാരത്തിൽ എഴുന്നള്ളിയതിന്റെശെഷം കളി കൊട്ടാരത്തിൽ ആയി എന്നു വരികിലും ആ ആട്ടത്തിനെ ഇപ്പൊഴും ഭജനപ്പുര ആട്ടം എന്നു തന്നെ പറയുന്നു- വിദ്വാന്മാരായിട്ടുള്ള പാട്ടുകാരരു ചെണ്ടക്കാരരു മുതലായിട്ടുള്ളവരെ വടക്കനിന്നും വരുത്തി ഇവിടെ ശമ്പളം പതിപ്പാക്കി- ഈ ആട്ടത്തിന പ്രധാനിയായിരുന്നത തിരുമനസ്സിലെ പള്ളിയറവിചാരിപ്പുകാരൻ ഈശ്വരൻ ആയിരുന്നു-

൨൮൦- തിരുമനസ്സിലെ കല്പനപ്രകാരം മെലെഴുതിയ ഈശ്വരപിള്ള വിചാരിപ്പുകാരരുടെ വകയായി കെരളവിലാസം എന്ന പെരൊടുകൂടി ഒരു അച്ചുക്കൂടം കൊട്ടയ്ക്കകത്ത ഏൎപ്പെടുത്തി അവിടെ അന്നു കീൎത്തിപ്പെട്ടിട്ടുള്ള ഒരു ദിവസത്തെ ആ

കനകാദ്രിസമാനരുചാ
ഘനകാന്തിവിധ്വംസയൻ.

ഏവരെ ഉത്തരാൎദ്ധം പറഞ്ഞു- കല്പിച്ചു വളരെ സന്തോഷിച്ചു കൊട്ടാരത്തിൽ എഴുന്നള്ളിയ ഉടനെ ൧൦൦൦ രൂപാവില പിടിക്കുന്ന വൈരക്കടുക്കൻ സമ്മാനിച്ചുവെന്നു കേട്ടിരിക്കുന്നു- ഇദ്ദേഹം വളരെ വിദ്വാനാണ- കംസവധം- രാവണവിജയം- എന്നിങ്ങനെ രണ്ടു ആട്ടക്കഥയും സന്താനഗോപാലം തുള്ളക്കഥയും മററു അനെകം ശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ട- സന്താനഗോപാലം തുള്ളപ്പാട്ടിൽ

൧ അന്തമില്ലാതുള്ള ശബ്ദാഗമത്തിന്റെ
ഗന്ധങ്ങൾപൊലും ഗ്രഹിക്കാത്തപൂരുഷൻ
ഗ്രന്ഥം ചമെപ്പാൻ തുടങ്ങുന്നതുന്നല്ല
ഭക്തിയാമെന്നതൊന്നന്നില്ലെനിക്കെടൊ
൨ നെററിപ്പുഴപ്രഥമൻ വിരൊധംനമ്മ
കാററുകഴപ്പെന്നുമററൊരു സൂരൻ

ഒരം അറങ്ങൾവരികയാൽ ആ കഥ കറതീൎത്തിട്ടില്ലാത്തതായും ൩൫ാമത്തെ വയസ്സിൽ തീപ്പെട്ടുപൊയതായിട്ടും കേട്ടിരിക്കുന്നു-

൨൯൩- അരിപ്പാട്ടുവാഴുന്നവർ പുരാതനമായിട്ടുള്ള സംസ്കൃതപണ്ഡിതന്മാരാകുന്നു- ആ വാഴ്ചയിൽ ജനിച്ചകൊച്ചുപിള്ള വാഴുന്നവർ ഉൎവ്വശീസ്വയംവരവും രാമവാഴുന്നവർ ഇന്ദുമതിസ്വയംവരവും ആട്ടക്കഥകൾ ഉണ്ടാക്കീട്ടുണ്ട- കൊച്ചുപിള്ള വാഴുന്നവരെ ൧൦൦൦ മാണ്ടിടക്ക ചങ്ങനാശ്ശെരി രാജരാജവൎമ്മൻ വലിയകൊയിത്തമ്പുരാന്റെ കല്പനപ്രകാരം ഇരവിവൎമ്മൻതമ്പി എഴുതി അയച്ചു തിരുവനന്തപുരത്തുവരുത്തി ൧൦൨ാമാണ്ടും ൧൬ാമാണ്ടും നാടുനീങ്ങിയ മഹാരാജാക്കന്മാരുടെ പള്ളിവായനക്കായിട്ടു നിശ്ചിച്ചില വിൽ ൩൦ രൂപാശമ്പളം വച്ചാക്കി- ൧൦൨൪ാമാണ്ടുവരെ തിരുവനന്തപുരത്തുതാമസിച്ചിരുന്നു- ജ്യൊതിഷത്തിൽ നല്ലസമൎത്ഥനാണ-

൨൯൪- ഉൎവ്വശീസ്വയംവരംകഥ ൧൦൧൩ാമാണ്ടു നാടുനീങ്ങിയവലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ജനപ്പുരയിൽ ഉദകസ്നാനം വഹിച്ചിരുന്നസമയം അവിടത്തെ കല്പനപ്രകാരം ഉണ്ടാക്കിയതാണ- അത താഴെ ചെൎത്തിരിക്കുന്ന ശ്ലോകംകൊണ്ടു ബൊധപ്പെടും- എങ്കിലോ കാളിദാസരുടെ വി

ക്രമൊൎവ്വശീയം തൎജ്ജമചെയ്തുതന്നെ- എന്നാൽ വൈദഗ്ദ്ധ്യം നന്നായിപ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും മാധുൎയ്യംഅത്ര അധികം അനുഭവത്തിനില്ലാ-

ഗൌപെന്ദ്രകലശെഖരക്ഷിതിപസൊദരസ്സ്വാജ്ഞയാ
പ്രശാന്തഗുണശാലിനൊയുവമഹീപതെരാജ്ഞയാ
കൃതാംകിമപികെനചിൽതദിഹനയൊചിതാമുൎവ്വശീ
സ്വയംബരകഥാംബുധാശ്രവണഗൊചരീകുൎവ്വതാം

ഉദാ- അതിൽനിന്നും ഒരുകുമ്മി താഴെ ചെൎത്തിരിക്കുന്നു-

മൈക്കഴലിമാൎക്കരഞ്ജിതെ സഖി
ചൊൽക്കൊണ്ടുവാഴുന്നകല്പലതെ
ഭിക്കരികുംഭം തനിക്കുള്ളൊ
രുൽക്കടദൎപ്പം ശമിപ്പിക്കും
പൊൽക്കുചകുംഭം കലൎന്നവെ
സൽക്കലാരംഭം കണ്ടീടവെ
ഴിക്കണ്ണൊത്തമെക്കുന്നു കൂട്ടംകൊണ്ടുകൂൎമ്മംപടി
തക്കത്തിൽകുമ്മിയടിക്കമ്പൊലെ
അതിനാൎക്കുമവൈഭവംനിനക്കുള്ളപ്പൊലെ.
കാഞ്ചനമാലെവരികമ്പെ ചാരു
സഞ്ചിതസൌരഭ്യപ്പൂൽക്കുഴമ്പെ
കിഞ്ചനകാലം കളയാതെ
വാഞ്ചമാനത്തിലും കരങ്ങളി
ലഞ്ചാതെതാളം പിടിച്ചുംകൊ
ണ്ടഞ്ചിതലീലം പരിചിനൊ
ടഞ്ചാറുവിധംചെൎത്തുവിപഞ്ചിസമഞ്ചമാനി
പഞ്ചമരാഗംനീ പാടിടെണം നല്ല
പുഞ്ചിരിതൂകിക്കളിച്ചീടെണം.
വിദ്യുല്ലതെസഖികെൾക്കണമെ നല്ല
വിദ്യുൽപ്രകാശസമസ്ഥമെ
ഹൃദ്യമാംവൎണ്ണം പലതര
വാദ്യസംകീൎണ്ണം പ്രയൊഗമവെ
ശുദ്ധസംപൂൎണ്ണം തുടരണ
മദ്ധ്യവൎണ്ണം മടിയാതെ
പദ്യംനിരവദ്യംപലതുള്ളവസമുദ്യദ്രസ
മുദ്യോഗമൊടിഹചൊല്ലീടെണം നിന്റെ
വിദ്യാവിശെഷമറിഞ്ഞിടെണം.
സംഗീതമഞ്ജരികെൾക്കുമ്പോലെ നല്ല
ശൃംഗാരലാസ്യപ്രയൊഗശീലെ
ഭംഗികലൎന്ന വിരവിനൊ
ടിംഗിതമാൎന്ന നാമെല്ലാരു

മിണ്ടിടചൊന്ന രസവിധ
മെത്തുംസ്തുടന്ന സുഖമിഹ
ഗംഗപ്പെട്ടുംഗദ്ധനിമണ്ടാതഴെഴുതുംപടി
ഞങ്ങടെമുഖിലിറങ്ങിടെണം ജന
മിണ്ടാതപൊലെരസിച്ചീടെണം

൫൯ൻ താഴെഎഴുതിയിരിക്കുന്ന ആട്ടക്കഥകൾ ഉണ്ടാക്കീട്ടുള്ള ആളുകളുടെ പെരുവിവരം മാത്രമല്ലാതെ മററയാതൊരു അറിവുംകിട്ടീട്ടില്ലാ- അവരുടെശെഷക്കാറരും അയൽക്കാററിൽ പഴമപരിചയം ഉള്ളവരും ഇപ്പൊഠഉണ്ടെംകിൽ അറിഞ്ഞിട്ടുള്ളടത്തൊളം വിവരംഎഴുതി അയക്കുന്നതായിരുന്നാൽ സന്തൊഷത്തൊടുകൂടി സ്വീകരിച്ചു ഒരുപുസ്തകത്തിന്റെ ൨ാം പതിപ്പിൽ ചെൎക്കുന്നതാകുന്നു

൧ പുതിയിക്കൽതമ്പാൻ- സ്വദെശം ചെൎത്തലമണപ്പത്തുംവാതുക്കൽ വയലാററിൽ കൃഷ്ണൻകൊവിലിന്നു സമീപമാണെന്നു കെട്ടിരിക്കുന്നു- ഉദ്ദെശംജീവിച്ചിരുന്നകാലം ൯൭൦ മുതൽ ൧൦൧൫ാമാണ്ടുവരെ ആകുന്നു- കാൎത്തവീൎയ്യവിജയം- രാമാനുകരണം- ഇങ്ങനെരണ്ടു ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ട- വളരെവായിച്ചുവ്യുല്പത്തിയുള്ള ആളും അലംകാരികനുംആണ-

കാൎത്തവീൎയ്യവിജയം കഥയിൽനിന്നു ഒരുശ്ലൊകം താഴെചെൎത്തിരിക്കുന്നു

ശ്രുത്വാകീൎത്തിംദശാസ്യൻപറയുമളവിലെ യാത്രയുംചൊല്ലിവെഗാൽ
ഗച്ഛന്നെതൊ താപസന്മാരിതുവരെ മകളൈവാസ്സുമാനങ്ങളൊടെ
വൃത്താന്തംതാനമാത്യാന കഥയതഖിലം ചിത്രയൊധിപ്രധാനാ
നല്ലൊരാ തൊടതുങ്ങുടെ ശെഷവണൊട്ടുചിരെകെചിദെവം

൨ ബാലകവി രാമശാസ്ത്രികൾഇന്നാരികുകാരനെന്നുംഎന്നപ്പൊഠ ജീവിച്ചിരുന്നുഎന്നും നിശ്ചയമില്ലാ- ബാണയുദ്ധം ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ട- കവിതസാമാന്യം നന്നാകുന്നു

അതിൽആദ്യത്തെ ശ്ലൊകം താഴെചെൎത്തിരിക്കുന്നു

ജ്യൊതിഃഷിപ്രതി ബിംബിതാന്നിശശെട്ടൽകാന്തൊപലപ്രാംകണെ
ചക്രൊല്ലസിത മസൃണീകൃതമഹതീം പുഷ്പൊപഹാരശ്രിയം
സെനാഭിസെനാരതികൊമളൈൎന്നിൎഭരൈശബ്ദസംസെവി
സൂൎയ്യൻവാരിധി മദ്ധ്യവൎത്തിനി പുരെ രെമെരമാനായകഃ (ത

൩. മണ്ണൂടത്തനമ്പൂരിപ്പാട വടക്കൻസുഭദ്രാഹരണം കഥ ഉണ്ടാക്കീട്ടുണ്ട- വിവരംഒന്നും അറിഞ്ഞിട്ടില്ലാ-

൪. പല്ലാക്കരെനമ്പൂരിപ്പാട വ്യാമാസുരവധം കഥ ഉണ്ടാക്കീട്ടുണ്ട-

൫. പാലക്കാട്ടുശെരി അമൃതശാസ്ത്രികൾ ലവണാസുരവധം കഥ ഉണ്ടാക്കീട്ടുണ്ട-

൬. മണ്ടവപ്പള്ളി ഇട്ടിരാരിച്ചമെനവൻ-ഇദ്ദേഹംജീവിച്ചിരുന്നകാലംഉദ്ദേശം ൯൦൦മാണ്ടക്കുമുമ്പാകുന്നു കൊച്ചിസംസ്ഥാനത്തൊ വടക്കൻതിരുവിതാംകൊട്ടൊ ചെന്നത്തുള്ളാണ

സന്താനഗോപാലം- രുഗ്മാംഗചരിതം- ഇങ്ങനെ രണ്ട ആട്ടക്കഥ ഉണ്ടാക്കീട്ടുണ്ട- കവിതസാമാന്യം നന്നാകുന്നു- സന്താനഗോപാലംകഥയിൽ അൎജ്ജുനന്റെ വാക്കുകെൾക്ക

സൽഗുണശീലരെ വിജ്ഞന്മാർ ഗിരംകെൾക്കമുദാ
സൎവ്വവാസികൾക്കും സുഖവിതരണം ചെയ്യും
ഫൽഗുനനെ കെട്ടറിയുന്നില്ലയൊ ഭവാൻ
കൃഷ്ണനല്ലഹംബല ഭദ്രനല്ലറികനീ
വൃഷ്ണിവീരന്മാരിൽ ഏകനല്ല
ജിഷ്ണുഞാൻദിവ്യാസ്ത്ര പൂൎണ്ണവിജയൻ വീരൻ
ജിഷ്ണുതനയൻ രാജജിഷ്ണുസുതനയൻ സ്വയൻ

൭. ൧൦൦ കൊച്ചീശ്ശീമ ചിറമത ഏഴുപത്തുനാൺകുട്ടിമെനവൻ ൯൭൭ മാണ്ടജനിച്ചു- കാവ്യാ അലംകാര നാടകങ്ങളിലും ജ്യൊതിഷശാസ്ത്രത്തിലും അതി നിപുണനായിരുന്നു ൩൦ാം വയസ്സിൽ മരണമുണ്ടെന്നു മുമ്പിൽകൂട്ടി അറികയാൽ കാശിമുതലായ മഹാപുണ്യസ്ഥലങ്ങളിൽചെന്നു തീൎത്ഥസ്നാനം കഴിച്ചു ൯൯൭ാമാണ്ടു സ്വദെശത്തുവന്നു ൩൦ാം വയസ്സിൽമരിച്ചിരിക്കുന്നു

൮. ൧൦൧ ഇദ്ദേഹംശ്രീമൽഭാഗവതം പ്രഥമംമുതൽ ദശമംവരെസകലകഥകളും സംഗ്രഹമായിട്ടും-ദശമത്തിൽശ്രുതിഗീതാദ്ധ്യായവും ഏകാദശവും ദ്വാദശവും ശ്രീധരീയവ്യാഖ്യാനപ്രകാരംഅവതാരികാഭാവസഹിതം മൂലശ്ലൊകത്തിനു നെരുതൎജ്ജിമയായി കിളിപ്പാട്ടായിട്ടുണ്ടാക്കീട്ടുണ്ടു-താതകൊഴിക്കൊട്ടു ചിദ്രാവിലാസം അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിട്ടുള്ളതായി കാണുന്നു-

൩൦൨- നാണുക്കുട്ടിമെനവന്റെ ഗ്രന്ഥകൎത്താക്കന്മാരുടെയും മറ്റും പെരുകൾ താഴെ ചെൎത്തിരിക്കുന്നതുകൊണ്ടു അറിയാം_

ക്ലെശപാശങ്ങളൊരൊന്നാശയത്തെശിട്ടാളാൻ
കരുത്തിന്നജ്ഞാനത്തെ ഉരത്തി ചിത്തശുദ്ധി
വരുത്തിചിദാത്മമായിരുത്തികാത്തുകൊണ്ടു
പരമകാരുണികൻപരിതാപപൊഴ്ത്തലന്നൻ
ഗുരുവായൊരാമൊദരചരണാംബുജങ്ങളും
അക്ഷമാനസനായൊരച്യുതഗുരുവിന്റെ
സ്വക്ഷരപാദാബ്ജങ്ങളുന്നിബദ്ധമുറപ്പിച്ചു-

൩൦൩- നാണുക്കുട്ടിമെനവന്റെ ഭാഗവതം ദശമം വരെയുള്ള സംഗ്രഹവും ഏകാദശവും ദ്വാദശവും ദശമത്തിൽ ശ്രുതിഗീതയും വരുമെ രംഗികകളിൽ ഉപയൊഗിച്ചു വരുന്നു മുഖ്യമായിട്ടു ജനങ്ങൾവായിച്ചുവരുന്നത ഏകാദശഗ്രന്ഥമാണ- എഴുത്തച്ഛന്റെ ഏകാദശം ഇപ്പൊൾ അത്രനടപ്പില്ലാ മെനവന്റെ ഏകാദശം ൩൧- അദ്ധ്യായമായി ഭാഗിച്ചിരിക്കുന്നു- ഇതുമൂലത്തിന്റെ നെരുതൎജ്ജിമ ആകയാൽ അതിലെ രഹസ്യങ്ങൾ ൟകെരളവാസികൾ ഗ്രഹിക്കെണ്ടത എത്രയും ആവശ്യമാണ-

---

## ൧൭ാം- അദ്ധ്യായം

---

൩൦൪- റവറണ്ട ബെൻ ജമിൻ ബെയിലി സായ്പു ആദ്യം ക്രിസ്തുവൎഷം ൧൮൧൬ൽ സെപ്തംബർമാസത്തിൽ ശീമയിൽ നിന്നും മദ്രാസിൽവന്നിറങ്ങി- ആസമയത്തുകൎന്നൽ മണ്രൊ സായ്പു മിഷ്യണറിമാരെ തിരുവിതാംകൊട്ടു സംസ്ഥാനത്തിലെക്കുവരുന്നതിനക്ഷണിച്ചു- ആയെഴുത്തിൽകൂടി ൟസാല്ലും കൊട്ടയത്തെക്കുവന്നു- വെഗത്തിൽമലയാളഭാഷാഭ്യസിച്ചുബൈബിൾ മലയാളത്തിൽ തൎജ്ജമചെയ്യുന്നതിൽ അദ്ദെഹം സുപ്രധാനായിരുന്നു- ൧൮൧൭ാമാണ്ട സെപ്തംബർമാസത്തിൽ സിറിയൻകാളെജിന്നസമീപത്തുള്ള പള്ളിയിൽവച്ചു ആദ്യം മലയാളഭാഷയിൽശുശ്രൂഷചെയ്തു- കാലക്രമം കൊണ്ടു അദ്ദെഹം മലയാളഭാഷയിൽ ഒരുപണ്ഡിതനായി തീൎന്നു-

൧൮൧൯ാമാണ്ട ശരീരസുഖം ഇല്ലാതിരുന്നു- ആ ആണ്ട ഒടുവിൽ സൌഖ്യമായി- ൧൮൨൦ാമാണ്ട മുഴവൻ തൎജ്ജമജൊലിയായിരുന്നു- അവൻ തൎജ്ജമ ചെയ്തിട്ടുള്ളതിൽ മുഖ്യമായിട്ടുള്ളത-

൧ പള്ളിയുടെ ഉപയൊഗത്തെ പററി ഒരു സംവാദം
൨ ഡാക്തർ വാട്ടിസിന്റെ ഒന്നും രണ്ടും കാട്ടിക്കിസം
൩ മറെസായ്പിന്റെ വ്യാകരണ ചുരുക്കം
൪ രണ്ടു ആട്ടുകുട്ടികൾ എന്ന ഒരു ചെറിയ പുസ്തകം
൫ രാമൻ റായിയുടെ ഉപനിഷദ്വ്യാഖ്യാനം
൬ മിസ്രസ്സ ഷെർവുഡിന്റെ ഇൻഫ്യൻപിൽഗ്രീം-
ഇതു കൂടാതെ അനെകം ചെറിയ പുസ്തകങ്ങളും ഉണ്ടു

൩൦൫- ദിവസം പ്രതികാലത്താൻ മണിമുതൽ രാത്രി ൧൦ മണിവരെ ഠംവക ജൊലികളിൽ അദ്ധ്വാനിച്ചുകൊണ്ടിരിക്കയാണ പതിവു- ഇതു മുഷിഞ്ഞ വെല ചെയ്യുന്ന ശുശ്രൂഷക്കാരരിൽ ഇല്ലെന്നു തന്നെ പറയാം-

൩൦൬- ൧൮൨൪ാം വൎഷത്തിൽ അദ്ദെഹം കൊട്ടയത്ത ഒരു അച്ചുക്കൂടം ഏറ്റെടുത്തി അദ്ദെഹം തന്നെ ഉണ്ടാക്കിയ എഴുത്ത അക്ഷരം കൊത്തിച്ചു മലയാളത്തിൽ വെദപുസ്തകം അടിപ്പിച്ചു- ആ വൎഷത്തിൽ അദ്ദെഹത്തിന്റെ മൂത്ത പുത്രി മരിച്ചുപൊകയും അദ്ദെഹം കൂടക്കൂടെ കഠിനമായ തലവെദനകൊണ്ടു കഷ്ടപ്പെടുകയും ചെയ്തു എന്നിട്ടും അപ്പൊൾ ശീമയിലെക്ക പൊകുന്നതിന മനസ്സില്ലായിരുന്നു- ൧൮൩൪ാം വൎഷത്തിൽ ശീമയിൽ പൊയി അക്തൊബർ മാസത്തിൽ തിരിച്ചുവന്നു- ൧൮൪൦ൽ കൊട്ടയത്ത പള്ളിക്ക അടിസ്ഥാനം ഇട്ടു- ൧൮൫൦ൽ ൩൪ വൎഷത്തെ സാവീസത്തിന്റെ ശെഷം വെലരാജികൊടുത്തു ശീമയിൽ പൊയി അഞ്ചൊ ആറു വൎഷത്തിനു മുൻപു ശീമയിൽ വച്ചു മരിച്ചു-

൩൦൭- റവറണ്ടു മെസ്സർ ബെയിലിസായിപ്പിന്റെ മലയാളം ഇംഗ്ലീഷ നിഘണ്ടു ക്രിസ്തുവൎഷം ൧൮൪൬- കൊല്ലവൎഷം ൧൦൨൧ാമാണ്ടു ജൂലായിമാസത്തിൽ കൊട്ടയത്തുവച്ചു പ്രസിദ്ധപ്പെടുത്തി- ഇതിനു മുൻപിൽ മലയാളഭാഷക്കു നിഘണ്ടു ഇല്ലാതിരുന്നതിനാൽ അന്യജാതിക്കാൎക്കും സ്വദെശക്കാൎക്കും മലയാളം പഠിക്കുന്നതിന വളരെ ബുദ്ധിമുട്ടും പ്രയാസവും ഉണ്ടായിരുന്നു- ആ ആവശ്യം ഠം സായ്പിന്റെ പ്രയ

ന്നത്താൽ നിൎമ്മിക്കപ്പെട്ട– ഇംഗ്ലീഷുവാക്കും മലയാളഅൎത്ഥവു
മായിട്ടൊരുപുസ്തകം കൂടി ബെലിസായിപ്പ ഉണ്ടാക്കിയിട്ടുണ്ടു– ഇ
തു ശിഷ്യൎക്ക വളരെ ഉപയൊഗപ്പെടുന്നു– ബെലിസായിപ്പി
ന്റെ നിഘണ്ടുവിൽ സംസ്കൃതവാക്കുകൾ അധികമുണ്ടു– അ
തുവിൽസ്സൺസായിപ്പിന്റെസംസ്കൃതനിഘണ്ടുവിന്റെ രീതി
അനുസരിച്ചാകുന്നു– ആകപ്പാടെ ഈ ഗ്രന്ഥം വളരെവിശെ
ഷമായും ഉപയുക്തമായും ഇരിക്കുന്നു–

൧൦൭– മംഗലപുരം പ്രധാനമാക്കി സ്ഥാപിക്കപ്പെട്ട ജ
ൎമ്മൻ മിശ്യൻസഭക്കാരും മലയാളത്തിൽവളരെ പുസ്തക
ങ്ങൾ ഉണ്ടാക്കിയിട്ടുണ്ടു അതിൽപ്രധാന പാതിരിആയ ഡാ
ക്തർ ഗുണ്ടൎട്ടസായിപ്പ വളരെ കൊല്ലംവരെ മലയാളഭാഷ അഭ്യ
സിച്ചും പലഗ്രന്ഥങ്ങളും നൊക്കിയും ഒരു നിഘണ്ടു ചമച്ചു
പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു– റെവറെണ്ട ബെയിലിസായിപ്പി
ന്റെ നിഘണ്ടുവിൽ സംസ്കൃതവാക്കുകൾ അധികമെടുത്തു
ചെൎക്കയും നാടൊടി ആയിട്ടുള്ള അനെകവാക്കുകളെ വി
ട്ടുകളകയുംചെയ്തിട്ടുണ്ടു– ഗുണ്ടൎട്ടസായിപ്പ മലയാളത്തിൽ സാ
ധാരണമായി നടപ്പുള്ള സംസ്കൃതവാക്കുകളെമാത്രം സ്വീകരി
ച്ചുംമലയാളവാക്കുകൾഒന്നുംപൊലുംവിടാതെപലഗ്ര
ന്ഥങ്ങൾഎഴുത്തുകൾമുതലായതുപരിശൊധിച്ചും നമ്പൂരിആ
ഢ്യന്മാർമുതൽവളരെതാണജാതിവരെയുള്ളവർ സംസാരിക്കു
ന്നവാക്കുകൾഅറിഞ്ഞുംഈപുസ്തകംചമച്ചിരിക്കുന്നു– മലയാള
ത്തിൽഅനെകവൎഗ്ഗത്തെസംസൎഗ്ഗം കൊണ്ടുചെൎന്നിട്ടുള്ള പാ
ൎസി–അറബി–ഹിന്തുസ്ഥാനി–പൊൎത്തുഗീസ്സു–തുളു–കന്നടം– തെലു
ങ്കു– മഹാരാഷ്ട്രം– ഇംഗ്ലീഷു– മുതലായഭാഷകളിലെവാക്കുക
ൾകൂടി കൈക്കൊണ്ടു അവക്കും അൎത്ഥം പറഞ്ഞിട്ടുണ്ടു– പദ
ങ്ങളുടെആഗമം കാണിക്കാൻ വളരെശ്രമിച്ചിരിക്കുന്നു– സ
ൎവ്വത്ര അതു ശരിതന്നെയൊഎന്നു ആലൊചിക്കെണ്ടതും ആ
കുന്നു–

൧൦൮– മലയാളഭാഷക്കു വ്യാകരണം ഒന്നും ഇതുവ
രെയും ഉണ്ടാക്കിട്ടില്ലായിരുന്നു– ഭാഷഉണ്ടായിട്ടു വെണ
മെല്ലൊ വ്യാകരണം ഉണ്ടാവാൻ ഇപ്പൊൾഭാഷപുഷ്ടമായി
തെളിഞ്ഞിരിക്കയും അതിൽവളരെ പുസ്തകങ്ങൾ അച്ചടിപ്പി
ക്കയും ചെയ്തിരിക്കുന്നതിനാൽ ബാലന്മാൎക്ക വിദ്യ അഭ്യസി

ക്കുന്നതിന്നായി ആദ്യം ഗുണ്ടൎട്ട്സായ്പു മംഗലപുരത്തു വെച്ചു ചെറുതായി ഒരു വ്യാകരണം ഉണ്ടാക്കി- പിന്നീടു ഗിവഗ്ഗിസ്സും മാത്തനും പിറവം അതിനെഅനുസരിച്ചു വ്യാകരണങ്ങൾ ഉണ്ടാക്കി എന്നാവരികിലും ഗുണ്ടൎട്ട്സായ്പിന്റെ പുസ്തകം തന്നെ എല്ലാപാഠകശാലകളിലും പഠിപ്പിച്ചുവരികയാൽ അദ്ദെഹത്തിന്റെ ചെറിയപുസ്തകത്തെ മെസ്സർ ഗാൎത്തുവൈറ്റുസായിപ്പിനാൽ ഉപരികലനം ചെയ്യപ്പെട്ടു ആ പുസ്തകം ഇപ്പൊൾ എല്ലാപാഠകശാലകളിലും ഉപയൊഗിച്ചുവരുന്നു- ഇതുകൂടാതെ ഗുണ്ടൎട്ടസായിപ്പ ഒരു വലിയവ്യാകരണപുസ്തകവും ഉണ്ടാക്കീട്ടുണ്ട- നാട്ടുകാരർ ഇതുകണ്ടുവ്യാകരണം ചമെപ്പാൻ ആരംഭിച്ചു- അതിന്മണ്ണും പാച്ചുമൂത്തതും കൊവുണ്ണി നെടുങ്ങാടിയും ഓരൊ വ്യാകരണം ഉണ്ടാക്കി അച്ചടിപ്പിച്ചിട്ടുണ്ട- ഇതിനെപ്പറ്റി ഒടുവിൽ പ്രസ്ഥാപിക്കുന്നതാകുന്നു-

൩൦- ഡാക്തർ ഗുണ്ടൎട്ട സായ്പു ഉണ്ടാക്കീട്ടുള്ള ഗ്രന്ഥങ്ങളുടെ പെരുകൾ താഴെ പറയുന്നു- ഇവകളെയും മംഗലപുരത്തു മിസ്യൻ അച്ചുക്കൂടത്തിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളവയാകുന്നു-

൧ പുതിയനിയമം
൨ പഴയനിയമം
൩ ക്രിസ്തീയഗീതങ്ങൾ
൪ സ്ഥിരീകരണത്തിനുള്ള ഉപദെശങ്ങൾ
൫ മനുഷ്യചൊദ്യങ്ങൾക്കു ദൈവംകല്പിച്ചഉത്തരം
൬ വെദചരിത്രസാരം
൭ സത്യവെദഇതിഹാസം
൮ ക്രിസ്തുസഭാചരിത്രം
൯ ശൎമ്മാനദെശത്തിലെക്രിസ്തുസഭാനവീകരണം
൧൦ വലിയ പാഠാരംഭം
൧൧ പാഠമാല ൧ പുന്നൽ
൧൨ മലയാളവ്യാകരണംചൊദ്യോത്തരം
൧൩ മലയാളഭാഷാവ്യാകരണം
൧൪ മലയാളനിഘണ്ടു
൧൫ കെരളൊല്പത്തി
൧൬ കെരളപഴമ
൧൭ ആയിരംപഴഞ്ചൊൽ

ൽ പാഠകശാലയിൽകുറെനാളംപഠിച്ചു- ഇംഗ്ലീഷ- ഗ്രീക്ക-
ലാററിൻഎബ്രായഭാഷകളിലുംതിയൊളജിയിലുംഗണിതശാസ്ത്രത്തി
ലും വളരെ സമൎത്ഥനായിട്ടുതീൎന്നു- ൧൮൩൪-ാംവൎഷം ജൂൻമാ
സം ൨൯- ബിഷൊപ്പ ഡ്രെൻസാർ അദ്ദെഹത്തിന്റെ ഡീക്ക
നായിട്ടവരൊധിച്ചു- മദ്രാസിൽനിന്നും തിരിയെ വന്നാളുട
നെ മാവെലിക്കരെക്കുനിയമിച്ചു അവിടെ മൂന്നുവൎഷംഅദ്ധ്യാ
നിച്ചു. ൧൮൩൭ എപ്രിൽ ൨൩-ൽ കശീശായായിട്ടു അവരൊധം
കഴിച്ചു ആയാണ്ടു സെപ്തംബർമാസത്തിൽ മാലപ്പള്ളിക്കു സ്ഥ
ലംമാററി അവിടെ ൧൩ വൎഷം അദ്ധ്യാനിച്ചു- ൧൮൫൦-ൽ
വളരെ കഠിനമായുള്ള ഒരു വ്യാധി പിടിപെട്ടു വലബൊധ-
സൌഖ്യംവരുന്നതല്ലെന്നു എല്ലാവരും വിചാരിച്ചിരുന്നു എ
ങ്കിലും ഭെദമായി നാലഞ്ചു മാസംകഴിഞ്ഞു ഉടനെ കൊട്ടയ
ത്തു കെംബ്രിജ നിക്കൾസൻ പാഠകശാലയിൽ ആക്ടിംഗപ്രി
ൻസിപ്പലായിട്ടാക്കി- അദ്ദെഹത്തിന്റെ പിന്തുടൎച്ചക്കാര
നായിവന്നതു ഇപ്പൊൾ തിരുവിതാംകൊട്ടെക്കും കൊച്ചിയി
ലെക്കും ബിഷൊപ്പായിരിക്കുന്ന സ്പീച്ലിസായിപ്പവർകളാ
കുന്നു- ഈ സമയത്തു മാത്തൻ മാധവരായർ ദിവാൻജിയ
വർകളുടെയുംമററും പരിചയത്തെസംപാദിച്ചു-അദ്ദെഹത്തി
ന്റെയൊഗ്യതയെപ്പററി മാധവരായർ വളരെസന്തൊഷിച്ചു
സൎക്കാരിൽ ഉദ്യൊഗംകൊടുക്കാമെന്നു പറഞ്ഞതിനെ അദ്ദെ
ഹം സ്വീകരിച്ചില്ലാ- ൧൮൬൦-ൽ മദ്രാസിൽ ലാഡ ബിഷൊ
പ്പ അവർകൾ അദ്ദെഹത്തിനെ ചാപ്ലേൻആക്കി- ഈ സമ
യത്തു തലവടിയിലെക്കു സ്ഥലംമാററി ഇവിടെവച്ചു മുമ്പിൽ
ഉണ്ടായിരുന്ന വ്യാധി വീണ്ടും പിടിപെട്ടു ൧൮൭൦-ാംവൎഷം മാ
ൎച്ചമാസം ൪-നു-മരിച്ചു-

൧൮൬൩- അദ്ദെഹം മലയാളഭാഷാവ്യാകരണവും പുന
ൎജ്ജന്മത്തിനെയും വിദ്യാഭ്യാസത്തെയും കുറിച്ചു പ്രസംഗങ്ങളും
ഉണ്ടാക്കീട്ടുള്ളതു കൂടാതെ ബെട്ടൎസായ്പിന്റെ അനാളജി എ
ന്ന പുസ്തകത്തിൽ ഒരുഭാഗം തൎജ്ജമയുംചെയ്തിട്ടുണ്ടു-

൧൮൪൮- നമ്മുടെ ആദ്യത്തെ മലയാളപത്രം അച്ചടിപ്പിക്കു
ന്നതിൽ ആദിമുതൽ അന്തംവരെ നിരത്താതെഒരെ രീതിയായി
ട്ടുതന്നെ കൊണ്ടുപൊകുന്നു- വാക്കുകളും പദങ്ങളുക
ടെ വൃത്താന്തങ്ങളുടെ തമ്മിൽ വെൎതിരിച്ചിട്ടില്ലാ- വിരാ
മങ്ങൾ അശെഷം ഇല്ലാ- ചിലതുകൾ പുസ്തകത്തിൽ ഉപയൊ

തം എന്നവരെ ഉപയോഗിച്ചുകാണുന്നു- മെസ്സർ ഗുണ്ടെർട്ട സായി പ്പിനാൽ ആദ്യം ഒരംവകകൾ ഇംഗ്ലീഷിൽനടപ്പുള്ള സംജ്ഞക ൾ മലയാളത്തിൽ ഉപയോഗപ്പെടുത്തി- അതിൽ മുഖ്യസം ജ്ഞകൾ താഴെ കാണിക്കുന്നു-

. പൂൎണ്ണവിരാമം
; അൎദ്ധവിരാമം
: അപൂൎണ്ണവിരാമം
, അല്പവിരാമം
? ചോദ്യചിഹ്നം
“ ” വിശേഷണചിഹ്നം
+ യോജ്യചിഹ്നം
× ഗുണനചിഹ്നം
÷ ഹരണചിഹ്നം
— സംയോഗചിഹ്നം
= സാമ്യചിഹ്നം
( ) ആവരണചിഹ്നം
! സംബോധനചിഹ്നം

൧൮൬൭- മദ്രാസ്സ യൂനിവെർസിറ്റിയിൽ മെറ്റ്രിക്കുലെഷ ൻ- എഫ-എ- ബി-എ- എന്ന പരീക്ഷകൾക്കു മലയാള ഭാഷ കൂടി ചെൎത്തതു ഭാഷക്കു വളരെ ഗുണത്തിന്നു ഹേതുവായി തീൎന്നു- മദ്രാസ്സ ഗവൎമ്മെണ്ടിലെക്കു തൎജ്ജമക്കാരനായിരുന്ന ഇപ്പോഴും പള്ളിക്കൂടം ഇൻസ്പെക്ടരായിരിക്കുന്ന മെസ്സർ ഗാ ൎത്തവെയിറ സായിപ്പ പാഠകശാല ഡയറക്ടരുടെ ആജ്ഞ യാൽ ചാണക്യസൂത്രം- പഞ്ചതന്ത്രം- നളചരിതം- സംഭാ പറം- വെതാളചരിത്രം- ഇവകളെക്കൊണ്ടും വൃത്താന്തങ്ങളെ വെർ പിരിച്ചും സംപൂൎണ്ണം വിരാമങ്ങളെ ഉപയോഗപ്പെടുത്തിയും അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു- ഈ രീതി മലയാ ളത്തിൽ നടപ്പെടുത്തിയത എത്രയും ശ്ലാഘനീയമായിട്ടുള്ള ഒ രു പ്രവൃത്തിയാകുന്നു- അതുകൊണ്ടു മലയാളഭാഷാപത്ത്രങ്ങൾ അഭ്യസിക്കുന്നതിനുള്ള മാൎഗ്ഗം വളരെ ലഘുവായി തീൎന്നു- മലയാ ളഗ്രന്ഥങ്ങൾ അച്ചടിപ്പിക്കുന്നവർ ഈ സമ്പ്രദായം അനുസ രിച്ചു ചെയ്താൽ വളരെ നന്നായിരുന്നെനെ- ഈ സായിപ്പ ഇ തുകൂടാതെ മലയാള ഭാഷാവ്യാകരണം ഉപരികലനം ചെയ്യും അതുകൂടാതെ അനേകം ഉപയോഗങ്ങളായ പുസ്തകങ്ങൾ ഉ ണ്ടാക്കുകയും ചെയ്തിട്ടുണ്ടു-

൩൭൭- ൧൦൩൦-ാമാണ്ടുവരെ വിദ്യാഭ്യാസക്രമം അത്രപരിഷ്കാരരീതിയെ അനുസരിച്ചിരുന്നു എന്നു വിചാരിപ്പാനില്ല- കുട്ടികളെ അഭ്യസിപ്പിക്കുന്നമാൎഗ്ഗം ശുകങ്ങളെ സംസാരിക്കാൻ പഠിപ്പിക്കുന്നതുപൊലെയും മനസ്സിലാകുന്നതിന്നു എളുപ്പമില്ലാതെയുള്ള വിധത്തിലും ഇരുന്നതുമല്ലാതെ ബുദ്ധിയെവികസിപ്പിക്കുന്നതിലെക്കു തക്ക പ്രമെയങ്ങളെ പഠിപ്പിക്കാതെ പഠിതാംഎന്നുള്ളത കുട്ടികളുടെ മനസ്സിന്നുരുഭാരമായിതൊന്നത്തക്കസ്ഥിതിയിലുംആയിരുന്നു- അതുഎന്തുകൊണ്ടെന്നാൽ- അക്ഷരങ്ങൾമനസ്സിലാക്കികൂടെമ്പൊൾതന്നെ വായിപ്പിച്ചുതുടങ്ങുന്നത താല്പൎയ്യംമനസ്സിലാകാത്തതെന്നല്ല സ്പഷ്ടമായി ഉച്ചരിക്കുന്നതിന്നുപൊലുംകുട്ടികൾക്കു പ്രയാസതരങ്ങളായ വാക്കുകളൊടുകൂടിയ ഗണാഷ്ടകം സരസ്വത്യാഷ്ടകം മുതലായതും വാക്യംപരല്പെര- ദ്യാവ- കാലദീപം ഈവകകളും ആയിരുന്നു-

൩൭൮- ഇങ്ങിനെ അഭ്യസിപ്പിക്കുന്നതിന്റെ ഉദ്ദേശം നല്ലതുംകാലാന്തരത്തിൽ അറിവിന്നുവളരെ ഉപയുക്തമായി തീരുന്നതുമാണെങ്കിലും ബാലന്മാരുടെ മനസ്സു ബാലവല്ലികൾപൊലെആകയാൽ അതിന്റെ കരയെററത്തിന്നു ആദ്യമായി കാണിക്കപ്പെടുന്നമാൎഗ്ഗം അപ്രതിബന്ധകവും സഹായവുമായിരിക്കേണ്ടതാകകൊണ്ടു മുമ്പിലത്തെ ആനടപ്പു അത്രനന്നായിട്ടുള്ളതല്ല-

൩൭൯- ൧൦൦൦-ാമാണ്ടുമീനമാസം ൨൨-നു തിരുഅവതാരം ചെയ്തു ൧൦൧൧-ാമാണ്ടു ചിങ്ങമാസം ൨൩-നു മുതൽ രാജ്യധുരന്ധരനായിരുന്ന- ൧൦൩൦-ൽഇടവം൧൬-നു-നാടുനീങ്ങിയആയില്യം തിരുനാൾ വലിയതമ്പുരാൻ തിരുമനസ്സിലെക്കുവിശെഷിച്ചും സ്വഭാഷയായമലയാളത്തെമെല്ലുറഞ്ഞതാണ അവസ്ഥയിൽനിന്നുഉദ്ധാരണംചെയ്തു പരിഷ്കരിക്കണമെന്നുണ്ടായിരുന്നഔത്സുക്യാഗ്രഹം ൧൦൪൨-ാമാണ്ടു ഏൎപ്പെടുത്തിയ മലയാളംപള്ളിക്കൂടങ്ങളെക്കൊണ്ടു ഫലവത്തായിതീൎന്നു- ഈ പള്ളിക്കൂടങ്ങളിൽ പ്രത്യെകം പ്രത്യെകംക്ലാസുകൾതിരിച്ചും ൧-ാംപാഠം- ൨-ാംപാഠം- ഇങ്ങിനെവായിക്കുന്നതിന്നും മനസ്സിലാകുന്നതിന്നും സുഗമമായവിധത്തിൽ പുസ്തകങ്ങൾ അച്ചടിപ്പിച്ചും ബാലന്മാരെ ഉത്സാഹിപ്പിക്കുന്നതിലെക്കു സമ്മാനംസ്കൊളൎഷിപ്പുമുതലായതുകൊടുപ്പിച്ചും പരിഷ്കാരപ്പെടുത്തി-

൩൧൯- എന്നാൽപള്ളിക്കൂടങ്ങൾതൌദ്ര്യംമണ്ഡപത്തുംവാതുക്കൽതോറും സ്ഥാപിച്ചതുകൊണ്ടുമാത്രംഎല്ലാപ്രജകൾക്കും വിദ്യാലാഭത്തിനുഎളുപ്പമില്ലെന്നുകണ്ടു പിന്നീടുപ്രവൃത്തി പള്ളിക്കൂടങ്ങളും സ്ത്രീകളുടെ വിദ്യാഭ്യാസത്തിനു പ്രധാനപട്ടണങ്ങളിൽ പെൺപള്ളിക്കൂടങ്ങളും ഏർപ്പെടുത്തുകയും മെല്പറഞ്ഞ ഏർപ്പാടുകളെ ക്രമമായിനടത്തിക്കൊണ്ടു പൊകുന്നതിനു ഓരൊ അദ്ധ്യക്ഷന്മാരെ നിയമിക്കയും ചെയ്തുകൂടാതെ ൨ാം പള്ളിക്കൂടങ്ങൾക്ക ഉപയുക്തങ്ങളായഗദ്യപാഠങ്ങൾമലയാളത്തിൽ ഇല്ലായ്കകൊണ്ടു പുസ്തകക്കമ്മിറ്റിഏർപ്പെടുത്തി വിജ്ഞാനാങ്കുരി- ധനതത്വനിരൂപണം- കണക്കുപുസ്തകങ്ങൾ ക്ഷേത്രവ്യവഹാരം- തിരുവിതാംകൂർചരിത്രം ഇന്ത്യാചരിത്രം-ഇംഗ്ലാണ്ടുചരിത്രം- ഭൂമിശാസ്ത്രം- ഇൻഡ്യാവിവരണം- മുതലായിഅനെകംപുസ്തകങ്ങൾ അച്ചടിപ്പിച്ചുഉപയോഗിപ്പിക്കയുംചെയ്തു- എന്നുമാത്രവുമല്ല വിദ്വാന്മാരെക്കൊണ്ടു ഓരൊവിഷയങ്ങളെക്കുറിച്ചു പള്ളിക്കൂടങ്ങളിൽ പ്രസംഗിപ്പിക്കുക ആദിയായി ജ്ഞാനാഭിവൃദ്ധിക്ക ഹെതുക്കളായ ഓരൊ സദുപായങ്ങളെ ഏർപ്പെടുത്തിനടത്തിച്ചും വന്നു-

---

## ൧൮ാം- അദ്ധ്യായം

---

൩൨൦- ഇപ്പോൾ തിരുവിതാംകോട്ടുസംസ്ഥാനത്തെ രാജ്യഭരണംചെയ്തുവരുന്ന വിശാഖം തിരുനാൾ പൊന്നു തമ്പുരാൻതിരുമനസ്സുകൊണ്ടു ൧൦൧൨ാമാണ്ടു ഇടവമാസം൨൫നു- തിരുഅവതാരംചെയ്തു- ബാല്യത്തിൽ കൊട്ടയത്തു ശങ്കരമെനവൻ ഇംഗ്ലീഷിലും പെരൂര അപ്പുവാദ്ധ്യാര സംസ്കൃതത്തിലും പള്ളിവായനവായിപ്പിച്ചു- ൧൦൨൨ാമാണ്ടു തിരുമാടമ്പടിയന്തിരം കഴിഞ്ഞു ഇതുവിശെഷമായിട്ടും കൂടുതൽ പതിവായിട്ടുംതിരുമാടമ്പു നാതിന്മുമ്പിലും നാതിൽപിന്നെയും കണ്ടായിട്ടില്ലാഎന്നുപ്രസിദ്ധമാകുന്നു- ആയാണ്ടിൽതന്നെ ഇംഗ്ലീഷുപള്ളിവായനക്ക ഇവിടെയും ഹിനെറാറിലും ദിവാൻജിയായിരുന്ന ഇപ്പോൾ ബറൊഡായിൽ മന്ത്രിപ്രവൃത്തിനായിരിക്കുന്ന രാജാസർടി മാധവരായരവർകളെ മദ്രാസിൽനിന്നുംവരുത്തിഏല്പി-

൩൨൧- തിരുമാടമ്പുകഴിഞ്ഞസമയം തന്നെ സകലവിദ്യകളിലും പൂൎണ്ണതസമ്പാദിച്ചിരുന്നു എന്നാ വരികിലും മാധവരായരവൎകളുടെപരിശ്രമത്താൽ സ്വല്പദിവസംകൊണ്ടു ഇംഗ്ലീഷുഭാഷയിലുംതൽസംബന്ധമായുള്ളസകലശാസ്ത്രവിഷയങ്ങളിലും പണ്ഡിതനായി- ൧൦൩൫ആമാണ്ടുവരെയും മൂന്നാംമുറമഹാരാജാവായിട്ട ശ്രീപാദത്തും ൧൦൩൫ആമാണ്ടുമുതൽ ഒന്നാംമുറമഹാരാജാവായി വടക്കെകൊട്ടാരത്തിലും എഴുന്നെള്ളി താമസിച്ചു- ൧൦൩൯ാമാണ്ട മദ്രാസിൽതാല്പൎയ്യം എഴുന്നെള്ളി അനു പട്ടണത്തിലെപ്രധാനസ്ഥലങ്ങളും വിശേഷങ്ങളും കാണുകയുംഗവൎണ്ണർസായ്പുമുതലായധീരന്മാരുടെപരിചയത്തിനും സ്നേഹത്തിനും ഇടവരികയും ചെയ്തുകൂടാതെ അവിടെവെച്ചു തിരുമനസ്സിലെ ബുദ്ധിസാമൎത്ഥ്യത്തെയും സകലശാസ്ത്രങ്ങളിലും ഉള്ളപാണ്ഡിത്യത്തെയും കുറിച്ചു സായ്പന്മാരു മുതലായവര വളരെസന്തൊഷിച്ചു തിരുമനസ്സിലെ മദ്രാസ്സയൂണിവൎസിററിയിൽ മെമ്പരായിട്ടുചെൎത്തു അന്നുമുതൽ എഫ- എം- യു എന്നസ്ഥാനസംജ്ഞ ലഭിച്ചു

൩൨൨. ൧൦൩൫ മാണ്ടു മുതൽ ൧൦൫൫ മാണ്ടുവരെ ഏകദേശം ൨൦ സംവത്സരം കല്പിച്ചു വടക്കെ കൊട്ടാരത്തിൽ എഴുന്നെള്ളിയിരുന്നകാലം അത്രയും മലയാളത്തിനും തദ്ദേശവാസികൾക്കും അവരുടെസ്വഭാവകം ഏററവുംഗുണപ്രദമായിതീൎന്നു- വിദ്യാഭ്യാസവിഷയത്തിലും സന്മാൎഗ്ഗവിഷയത്തിലും കല്പിച്ചു പ്രത്യേകം ശ്രദ്ധിവെച്ചുവരുന്നതുകൂടാതെ ഇംഗ്ലീഷുപുസ്തകങ്ങൾ മലയാളത്തിൽ തൎജ്ജിമചെയ്യുന്നതിലും ചിത്രംഎഴുത്ത-കൃഷി- തൊത്തുവെല മുതലായതിലുംവാസനയുള്ളവരെ ഉത്സാഹപ്പെടുത്തിയുംവരുന്നു- ൧൦൫൫മാണ്ടുമിഥുനമാസം൨൦-പട്ടം കെട്ടി രാജ്യഭരണം ചെയ്തുവരുന്നു എല്ലാവിഷയങ്ങളിലും ഇതുപൊലെ പാണ്ഡിത്യം ലഭിച്ചിട്ടുള്ള മഹാരാജാക്കന്മാരു ഇന്ത്യയിലുള്ളഏതദ്ദെശീയ രാജാക്കന്മാരിൽതാല്പൎയ്യ യൂറൊപ്പിലുംഇല്ലെന്നുള്ളതുസൎവ്വജനസമ്മതമായിരിക്കുന്നു-

൩൨൩. ഇളയരാജസ്ഥാനമായി എഴുന്നെള്ളിയിരുന്നപ്പോൾ കല്പിച്ചുമലയാളം- സംസ്കൃതം- ഇംഗ്ലീഷുമുതലായ ഭാഷകളിൽ പലസംഗതികളെയുംപററി പ്രകരണങ്ങൾ ചമച്ചിട്ടു

ണം- മിതത്വവും സമാൎജ്ജവവും സദാചാരവും പരിശ്രമശീല
വും മററും മുഖ്യവിഷയങ്ങൾ ആകുന്നു

ഇംഗ്ലീഷിലുള്ള പ്രകരണങ്ങൾക്കൊക്കെ ഇപ്പോൾ മല
യാളത്തിൽ തൎജ്ജമചെയ്തു അച്ചടിപ്പിച്ചു കാണുന്നു- കല്പിച്ചു
ണ്ടാക്കീട്ടുള്ള ചിലമുഖ്യമായ മലയാള ഗദ്യപാഠങ്ങളിൽ

൧ ശരീരരക്ഷയെക്കുറിച്ചു
൨ സത്യത്തെക്കുറിച്ചു
൩ വിദ്യാഭ്യാസത്തെക്കുറിച്ചു
൪ പരോപകാരത്തെക്കുറിച്ചു
൫ ദീനസംരക്ഷണം
൬ ക്ഷാമവൃത്താന്തം
ഇവകളാകുന്നു

൩൦൪ തൻതിരുമനസ്സിലെ അഗാധബുദ്ധിയെ ഒരു ജ
ലപ്രവാഹത്തോടുതന്നെ സദൃശീകരിക്കേണ്ടി ഇരിക്കുന്നു എ
ന്തുകൊണ്ടെന്നാൽ അതിന്റെ കഴകൾ പലകൈവഴികളായി
ബഹുജനങ്ങൾക്കു ബഹുവിധത്തിൽ അസീമഗുണപ്രദങ്ങളാ
യിട്ടു പ്രവാഹാനന്തരവും വളരെക്കാലം നാനാപ്രകാരേണ
സോപയോഗങ്ങളായി തീരുന്നതിനാലാകുന്നു- രമണീയാട
വികളിൽ ചുററി സഞ്ചരിച്ചു മനോഹരങ്ങളായുള്ള ചെടികൾ
ലതകൾമുതലായവകളെ സമൂലം എടുത്തു കൊണ്ടുവന്നു നട്ടു
വളൎത്തിച്ചും ചക്ഷുശ്ശ്രോത്രേന്ദ്രിയാനന്ദാത്യസാധാരണാസ്പദങ്ങളും
വന്യജീവികളുമായ പക്ഷിമൃഗാദികളെ വരുത്തി വെപ്പിച്ചും
പലസ്ഥലങ്ങളിലും എഴുന്നള്ളി വിവിധതരങ്ങളായ മുത്തുക
ളെയും സമുദ്രതീരങ്ങളിലുള്ള ആശ്ചൎയ്യകരമായ മണൽമു
തലായവകളെയും ശേഖരിപ്പിച്ചും തത്ഗുണാന്തരങ്ങളെ
ഗ്രഹിക്കുന്നതിന്നു തൻതിരുമനസ്സിലെക്കുള്ള സ്വഭാവജന്യമായ
വാസനാബലം അത്യന്തം ശ്ലാഘനീയമാകുന്നു- ഇങ്ങിനെയു
ള്ള സസ്യപ്രകൃതിവിജ്ഞാനം ഭൂവിജ്ഞാനം ജീവപ്രകൃതിവി
ജ്ഞാനം മുതലായവയിൽ ഏതാദൃശമഹാ രാജാക്കന്മാരിൽ
ഇപ്പോൾ ഏററവും ദൌൎല്ലഭ്യമായെ കാണുന്നൊള്ളൂ- അതിനാ
ൽ ശ്രീമഹാരാജാവിന്റെ ഈ അസാമാന്യ വാസനകൾ അ
ത്യന്തം ശ്ലാഘനീയങ്ങളും ശ്രേയസ്കരങ്ങളുമായിരിക്കുന്നു

## ൩൨൫- മെലെഴുതിയപ്രകരണങ്ങളിൽ നിന്നും ചിലഭാഗങ്ങളെ ചെൎത്തിരിക്കുന്നു-

൧- വിദ്യാഭ്യാസം രണ്ടുഭാഗമായിട്ട വിഭജിക്കപ്പെടുന്നു- അറിവു സമ്പാദിക്കുന്ന ഭാഗവും അറിവു സമ്പാദിക്കാൻ വെണ്ട യൊഗ്യത വൃദ്ധിക്കുമാറാക്കുന്ന ഭാഗവും ആകുന്നു- അതിൽ രണ്ടാമത്തെ ഭാഗം ബാല്യത്തിൽ തന്നെ സമ്പാദിക്കെണ്ടതാകുന്നു- ഇതിന്റെ കൎത്തവ്യം അച്ഛൻ അമ്മ മുതലായവരിലും പാഠകശാലകളിൽ അഭ്യസിപ്പിച്ചു തുടങ്ങിയാൽ അവിടങ്ങളിലെ ആചാൎയ്യന്മാരിലും ആകുന്നു- ഭരം ഉള്ള ആളുകൾ തങ്ങളുടെ അധീനത്തിൽ ഉള്ളവരിൽ നിൎവ്വഹിക്കെണ്ടതിൽ ഒന്നാമത്തെ ഗുണദൊഷവിചാരമാകുന്നു- ഗുണദൊഷവിചാരം കൂടാതെ അവരുടെ ശാസ്യജനങ്ങൾ ചെയ്യുന്ന ദുഷ്കൃത്യങ്ങളുടെ ഫലാംശഭാക്കുകളായി അവർ തീരും എന്നു യുക്തിസിദ്ധം ആകകൊണ്ട ഈ ഭാഗത്തിൽ ഏറ്റവും പ്രയത്നപ്പെടെണ്ടതാകുന്നു-

൨- ദുഷ്കൃത്യങ്ങൾ കുറക്കയും പ്രബലമായുള്ള ഔഷധങ്ങൾ ഉണ്ടാകുന്നു- അത കൊയിമ്മയിലെ ശാസനയും ജനാഭിപ്രായത്തിന്റെ രീതിയും ആകുന്നു- കൊയിമ്മയിലെ ശാസനയുടെ വ്യാപാരം സ്ഥൂലവും പരിമിതവും ആകുന്നു എത്ര കള്ളന്മാരും കള്ളസാക്ഷിക്കാരും മറ്റുപലവിധ കുറ്റക്കാരും ശിക്ഷ അനുഭവിക്കാതെ ഇരിക്കുന്നു- ആ കുറ്റക്കാരെ കുറ്റക്കാരാണെന്ന കൊയിമ്മയിൽ സംശയപ്പെടാതെ തന്നെ ഇരിക്കുന്നു- ന്യായസ്ഥലാദികളിൽ ഉള്ള അധികാരികളും അവരുടെ പ്രെഷ്യജനങ്ങളും എത്രമാത്രം സത്യനിരതന്മാരായും ന്യായതല്പരന്മാരായും തങ്ങളുടെ പ്രവൃത്തികളെ ബുദ്ധിഎത്തുന്നെടത്തൊളം നെരായ മൎയ്യാദം ചെയ്യണം എന്ന മനഃപൂൎവ്വമായി വിചാരിക്കുന്നവരായും ഇരിക്കുന്നുവൊ അത്രമാത്രം അസത്യവും ന്യായവിരൊധവും പ്രവൃത്തിക്കുന്നവർ വെളിപ്പെടുന്നു- എന്നാലും എത്രതന്നെ നിഷ്കൎഷയുണ്ടായിരുന്നാലും വെളിപ്പെടുന്ന ഭാഗം വെളിപ്പെടാത്തതിനെക്കാൾ കുറവായിത്തന്നെ ഇരിക്കും എന്നതന്നെയുമല്ല ചില അസത്യപ്രവൃത്തികൾ കൊയിമ്മയിലെ ശാസനയിൽ ഉൾപ്പെടുത്തുവാൻ പാടുള്ളതല്ല- അങ്ങിനെയുള്ളതിനെ മാറ്റെണ്ടത ജനാഭിപ്രായം തന്നെ ആകുന്നു-

൩- എല്ലാവിധത്തിലുള്ള പ്രവൃത്തികൾക്കും ചുവടായിട്ടുള്ളത മനൊവ്യാപാരം തന്നെ ആകുന്നു- പരൊപകാരം യഥാന്യായമായി ചെയ്വാൻ മനുഷ്യരെ മുഖ്യമായി പ്രെരിപ്പിക്കുന്നത അറിവൊടു കൂടിയ ദയയും ഔദാൎയ്യബഹുമാനവും ആകുന്നു- ആദ്യം തന്നെ മനസ്സിലുറക്കെണ്ടത താന്താങ്ങൾക്ക സുഖദുഃഖാദികൾ ഉള്ളതുപൊലെ തന്നെ ഇതരമനുഷ്യൎക്കും ഉണ്ടെന്നും ദെശകാലാവസ്ഥാഭെദാനുസാരിയായിട്ട ഗൌരവതാരതമ്യം ഉണ്ടെങ്കിലും പ്രായെണ താന്താങ്ങൾക്ക ഹിതാവഹങ്ങളായ വസ്തുക്കൾ അന്യന്മാൎക്കും ഹിതാവഹങ്ങളായും താന്താങ്ങൾക്ക അനിഷ്ടകരങ്ങളായ വസ്തുക്കൾ അന്യന്മാൎക്കും അതുപൊലെ ഇരിക്കുമെന്നും ആകുന്നു- ഈ അറിവൊടുകൂടിയ ദയയാകുന്ന സൽഗുണം യൌവനാരംഭത്തിൽ ഹൃദയത്തിലിരിക്കയും

സർവ്വജന്തുക്കൾക്കും ഹിതത്തെ ചെയ്യേണ്ടത ആവശ്യം എന്നതിനെ കരുണാരൂപെണ ഉപദേഷ്ടാവായ ശംകരൻ ബൎദ്ധമാനമാകുന്ന ചന്ദ്രകിരണങ്ങളെക്കൊണ്ട ആ സമുദ്രപൂരം ഉണ്ടാകയുംചെയ്തുകൊണ്ട അവകൾ നിന്ന പരോപകാരങ്ങൾ നിരന്തരമായി ഒഴുകിയും കൊണ്ടിരിക്കും.

൨ മനസ്സിനും ശരീരത്തിനും ഏറ്റവും സംബന്ധമുള്ളതാകകൊണ്ട ഒന്നിനുണ്ടാകുന്ന ദുഷ്ടാനിഷ്ടാവസ്ഥകളെ മറ്റേതും അനുഭവിക്കും. അതുകൊണ്ട ശരീരരക്ഷക്കു മുഖ്യമായ ഒരുപായം മനസ്സിനെ ആകുന്നിടത്തോളം ശാന്തമായും സന്തുഷ്ടമായും വച്ചുംകൊണ്ടിരിക്ക ആകുന്നു— അധികമായ ഹർഷം, വ്യസനം, കോപം, അനുരാഗം തുടങ്ങിയുള്ള വികാരങ്ങളെ മനുഷ്യർ ബുദ്ധിശക്തികൊണ്ടും സർവ്വാത്മനാ ഹിതകാരിയായ ഈശ്വരങ്കൽ ദൃഢമായ വിശ്വാസംകൊണ്ടും നിയമനംചെയ്തു പ്രശാന്തചിത്തന്മാരായിരിക്കേണ്ടതാകുന്നു. ദുശ്ചിന്തകൾ ഏതെതുസമയങ്ങളിൽ ഹൃദയഭൂമിയിൽ മുളച്ചുവരുന്നുവൊ അപ്പോൾ തന്നെ അവകളെ നിരവശേഷമായി ബുദ്ധിയാകുന്ന ആയുധം കൊണ്ടുഛേദിച്ചുകളയെണ്ടതാകുന്നു.

൩ വിദ്യാഭ്യാസത്തിന്റെ ഉപകാരം നാൾക്കുനാൾ അധികം അധികം അറിയപ്പെട്ടുവരുന്നു. നമ്മുടെ നാട്ടിലെ പാഠകശാലകളിൽ സാരമുള്ള പല പാഠങ്ങളുടെ ഗുണത്തെ നാം എല്ലാവരും അറിഞ്ഞുവരുന്നു. ആ സ്ഥിതിയിൽ ദേഹസൗഖ്യസംബന്ധമായ കാര്യങ്ങളിൽ പാപങ്ങൾക്ക അത്യന്തം അറിവില്ലായ്മ നടപ്പായിരിക്കുന്നതിനെ എന്തുകൊണ്ടാകുന്നു സമ്മതിക്കുന്നത? രോഗപ്രചാരത്തിന്റെ കാലങ്ങളിൽ നാം കുടിലങ്ങളിൽ കെറി രോഗികളെ കാണുന്ന അവസരങ്ങളിൽ എല്ലാം അവിടങ്ങളിൽ ദേഹാനുകൂല്യാർത്ഥം അതിസാധാരണമായ സംഗതികളുടെ അറിവില്ലായ്മയെ കണ്ടു, വ്യവസ്ഥിതമായ പാഠനം കൂടാതെയും വിചാരംപൊലും കൂടാതെയും അതിനെ പ്രതിഷേധിക്കാവുന്നതാണ. ദീനക്കാരുടെ സംരക്ഷണമാകുന്ന ഒരുതൊഴിലിനെ പ്രത്യേകം അഭ്യസിച്ചുവരുണ്ട. എന്നാൽ നാട്ടിലെ പാഠകശാലകളിൽ ദീനസംരക്ഷണത്തെ സംബന്ധിച്ച ലഘുവായ നിയമങ്ങളെ കൂടെ പഠിപ്പിക്കാൻ വയ്യാത്തതെന്ത? കൊച്ചുപെൺകുട്ടികളുടെ നിയതമായപാഠങ്ങളിൽ അവയെ ചെർക്കാമെന്നുള്ളതാകുന്നു. ഒരു അച്ഛനൊ അമ്മക്കൊ പെട്ടെന്ന ദീനം പിടിക്കുമ്പോൾ പുത്രനൊ പുത്രിയൊ വയസ്സുള്ള മകളൊ വെറെ സ്നേഹമുള്ള ചെറിയപെൺകുട്ടിയൊ അല്ലാതെ മറ്റാരും ശുശ്രൂഷക്കു ഇല്ലാതെ ആയിപ്പോകുന്നു! എന്നാൽ ആ ചെറിയകുഞ്ഞിന കൂടെയും വിചാരബുദ്ധിയും സൂക്ഷ്മദൃഷ്ടിയും ദീനമുറയിൽ നടപടിക്കുള്ള ലഘുവായചില നിയമങ്ങളുടെ അറിവും ഉണ്ടെങ്കിൽ, എത്രമാത്രംചെയ്യാൻ കഴിയുന്നു! പരിചയമുള്ളവരും വലിയവൈദ്യന്മാരും ഇക്കാര്യത്തെ ആവശ്യം നിർവ്വഹിക്കെണ്ടതാകുന്നു എന്നു പറയുന്നു. അത എന്തുകൊണ്ടാകുന്നു ശ്രദ്ധയെ അനാലോചിതമായിരിക്കുന്നത?

൩൨൩- തിരുമനസ്സിലെ വാചകരീതി അതിശയമായിരിക്കുന്നു- എന്നാൽ അതിലെക്കു ഉചിതമായ ഒരു പ്രശംസയെ തൽകാലം ഇവിടെ ചെയ്യുന്നതിലെക്കു ഞാൻ അശക്തനായിരിക്കുന്നു- സ്വല്പനാളത്തെക്കു തിരുമനസ്സിലെ ദാതൊല്ലാമൂലമായ കല്പനകളെ വഹിച്ചു നടത്തിക്കുന്നതിനു ...... ബാദ്ധ്യസ്ഥനായിരുന്നതിനാൽ ആ നാളിനിടക്കു ഇംഗ്ലീഷിലും മലയാളത്തിലും വന്നിട്ടുള്ള കല്പനകളെ ഞാൻ വായിക്കുകലാം എനിക്കു ഉണ്ടായിട്ടുള്ള ഭാഷാജ്ഞാനവും അറിവും സീമാതീതമാകുന്നു- അനെകനാളത്തെ ഗ്രന്ഥവായനകൊണ്ടും ഒരു ഫലം അസാദ്ധ്യമായുള്ളതെന്ന ഞാൻ ഉറപ്പായി വിശ്വസിക്കുന്നു-

൩൨൧ - തിരുമനസ്സുകൊണ്ടു ചിരകാലം ആയുരാരൊഗ്യസന്താനശ്രയക്ഷെമാദികളൊടുകൂടി രാജ്യഭാരവും വിദ്യാഭിവൃദ്ധിയിൽ നിഷ്കർഷയും ചെയ്യിപ്പിപ്പാൻ സംഗതിവരുത്തണമെന്നു ഞങ്ങൾ സർവ്വശക്തനായിരിക്കുന്ന ഈശ്വരനെ പ്രാർത്ഥിക്കുന്നു-

൩൨൪- ചങ്ങനാശെരി പൂരംതിരുനാൾ കെരളവർമ്മൻ വലിയകൊയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ൧൦൨൦മാണ്ടു കുംഭമാസത്തിൽ ചെപ്പാട്ടു അനന്തപുരത്തു കൊട്ടാരത്തിൽ ജനിച്ചു അമ്മ പഠിത്തമുള്ള തമ്പുരാട്ടിയായിരുന്നു- ബാല്യംമുതൽക്കു അദ്ദെഹത്തിനെ അവിടുന്നു വിദ്യ അഭ്യസിപ്പിച്ചു- അച്ഛൻ മല്ലപ്പള്ളി നമ്പൂരി വളരെ കീർത്തിപ്പെട്ട വിദ്വാനായിരുന്നു അദ്ദെഹം ജ്യൊതിഷത്തിൽ നല്ല സമർത്ഥനായിരുന്നതിനാൽ മരണകാലം ഇന്നപ്പൊൾ എന്നു നിശ്ചയപ്പെടുത്തി അതിലെക്കായിട്ടു രണ്ടു സംവത്സരത്തിനു മുൻപു സന്യസിച്ചു ഒടുവിൽ കാശിയിൽ പൊയി മരിച്ചിരിക്കുന്നു- ൭ വയസ്സുവരെ മാതാപിതാക്കന്മാരും ഉപാദ്ധ്യായനായ രാമവാര്യർ എന്ന സംസ്കൃതപണ്ഡിതനും കൂടി വിദ്യാഭ്യാസം ചെയ്യിപ്പിച്ചു- ൭ വയസ്സിൽ അവിടത്തെ അമ്മാവനും ഇപ്പഴത്തെ ഇളയതമ്പുരാൻ തിരുമനസ്സിലെ അച്ഛനുമായ രാജരാജവർമ്മ കൊയിത്തമ്പുരാൻ തിരുമനസ്സിലെ അഭിപ്രായപ്രകാരം തിരുവനന്തപുരത്തു വന്നു- അവിടുന്നു തീപ്പെട്ടുപൊകുന്നതുവരെ ൩ വർഷകാലം അദ്ദെഹം തന്നെ പഠിപ്പിച്ചു- അപ്പൊൾ സംസ്കൃതവും ഇംഗ്ലീഷും വായിച്ചു വന്നു- പിന്നീടു ൧൦൩൩മാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ മക്കളായ തമ്പിമാരൊടുകൂടിയും ഡാക്ടർ വെയറിംഗ സായ്പവർകളുടെ അടുക്കലും ഇംഗ്ലീഷു കുറെനാൾ പഠിച്ചു-

൧൩൯- അമ്മാവന്റെ മരണാനന്തരം സുബ്ബാദീക്ഷിതരുടെ അടുക്കൽ സംസ്കൃതവ്യാകരണവും പണ്ഡിതർരാമസ്വാമിശാസ്ത്രികളുടെ അടുക്കൽ തർക്കവും ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ വേദാന്തവും പാച്ചുമൂത്തതിന്റെ അടുക്കൽ വൈദ്യശാസ്ത്രവും അഭ്യസിച്ചു- സ്വയമഭ്യാസം കൊണ്ടും ൧൦൩൧ൽ നാടുനീങ്ങിയ തിരുമനസ്സിലോടും മാധവരായർ സ്വാമിഅവർകളോടും ഇപ്പഴത്തെ വലിയതമ്പുരാൻ തിരുമനസ്സിലോടും ഉണ്ടായിരുന്ന സഹവാസവും എഴുത്തുകുത്തുംകൊണ്ടും ഇംഗ്ലീഷിൽ നല്ല പണ്ഡിതനായിതീൎന്നു-

൧൪൦- അദ്ദേഹം ൧൦൩൭-ാമാണ്ടു മേടമാസം ൧൩-ന്- ഞൂറവങ്ങൽ ഭരണിതിരുനാൾ മൂത്തതമ്പുരാൻതിരുമനസ്സിലെ പള്ളിക്കെട്ടുകഴിച്ചു-

൧൪൧- മലയാളംപള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നതിനു പുസ്തകങ്ങൾ ഇംഗ്ലീഷിൽനിന്നു തൎജമ ചെയ്യുന്നതിനായി ഒരു ബുക്കുകമ്മിററി ഏൎപ്പെടുത്തി- അതിൽ പ്രസിഡെണ്ടു ഈ തിരുമനസ്സുകൊണ്ടായിരുന്നു- ഈ തിരുമനസ്സിലെ ഇംഗ്ലീഷു സംസ്കൃതം ഈ രണ്ടു ഭാഷകളിലുള്ള വ്യുല്പത്തിവിശേഷം മലയാളഭാഷയുടെ പരിഷ്കാരത്തിനു കാരണമായി തീൎന്നു-

ഉദ്ദേശം കൊല്ലം ൧൦൦൦ മാണ്ടുവരെ മലയാളഭാഷയിൽ ഗദ്യങ്ങൾ കേരളഉല്പത്തി ഒഴികെ മററൊന്നും ഇല്ലാതിരുന്നു അതിൽപിന്നെ അതിനിപുണന്മാരും സൽകൃത്യാനുപാലകന്മാരും സൽഗുണഗ്രാഹികളും ആയിരിക്കുന്ന യൂറോപ്യൻ പാതിരിമാരുടെ അനവരതമായ ശ്രമത്താൽ പാഠകശാലകളുടെ ഉപയോഗത്തിനായി ചില ഗദ്യപുസ്തകങ്ങൾ ചമക്കപ്പെട്ടിരുന്നു എന്നു വരികിലും അതുകൾ ഈ കേരളത്തിലെ ബാലന്മാൎക്ക സ്വഭാഷാപരിഷ്കാരവിഷയത്തിങ്കൽ അത്ര ഉപയോഗമായില്ലാഞ്ഞു ഒരു ന്യൂനത ഉണ്ടായിരുന്നു

൧൪൨- ഈ ന്യൂനതയിൽനിന്നും മലയാളഭാഷയെ വേർപെടുത്തിയത ഈ തിരുമനസ്സുകൊണ്ടായിരുന്നു- ഇക്കാരണത്താൽ മഹാനായിരിക്കുന്ന രാജാ-സർ-ടി-മാധവരായരവർകൾ അഭിപ്രായപ്പെട്ടിരിക്കുന്നതുപോലെ മലയാളഭാഷയ്ക്കു ചിറവരുത്തിയതു ഇതാണെന്നുള്ളതു നിസ്സംശയമാകുന്നു-

൧൪൩- അദ്ദേഹം ബുക്കുകമ്മിട്ടിയിൽ പ്രസിഡെണ്ടാ

യിരുന്നസമയം ആകമ്മിറ്റിയിൽനിന്നും തർജ്ജമചെയ്തതും നൂതനമായിഉണ്ടാക്കുകയും ചെയ്തിട്ടുള്ളപുസ്തകങ്ങളുടെ വിവരംതാഴെപറയുന്നു-

൧ാം പാഠം
൨ാംപാഠം
൩ാം പാഠം
വിജ്ഞാനമഞ്ജരി
ഇൻഡ്യാവിവരണം൧ം ൨ം ഭാഗങ്ങൾ
ഇംഗ്ലണ്ടുചരിത്രം
ഇൻഡ്യാചരിത്രം
തിരുവിതാംകൂർചരിത്രം
ഭൂവിവരണം
ധനതത്വനിരൂപണം
സന്മാർഗ്ഗസംഗ്രഹം
കണക്കുപുസ്തകം ൧-ം ൨-ം ഭാഗങ്ങൾ
ക്ഷേത്രവ്യവഹാരം ൧ാംഭാഗം-

ഇതുകൂടാതെഇദ്ദേഹംഅനേകം സംസ്കൃതശ്ലോകങ്ങളും മണിപ്രവാളശ്ലോകങ്ങളും ധ്രുവചരിതം ഹനുമദുത്ഭവം പരശുരാമവിജയം മത്സ്യവല്ലഭചരിതം ഈ ആട്ടക്കഥകളും ഉണ്ടാക്കീട്ടുണ്ടു-

൩൩൭ അദ്ദേഹത്തിങ്കൽനിന്നു മലയാളഭാഷക്കുണ്ടായിരിക്കുന്നതായ പരിഷ്കൃതമായിട്ടുള്ളഗുണം ഇപ്പോൾ പാഠശാലകളിലെഉപയോഗത്തിനായുണ്ടായിരിക്കുന്നഗദ്യപുസ്തകങ്ങളെയുംവിചാരിച്ചുനോക്കുമ്പോൾ അദ്ദേഹംമലയാളഭാഷ ശുചിവരുത്തിയ ആളെന്നു മാത്രമല്ലാ ഉപയുക്തങ്ങളായ മലയാളഗദ്യ പുസ്തകങ്ങൾ ആദ്യമുണ്ടാക്കിയതും അദ്ദേഹമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു

൩൩൮ ഇതുകൂടാതെ ആവഴിയിൽ അദ്ദേഹംസംസ്കൃതവാക്കുകൾ ആവശ്യപ്പെട്ടതൊന്നും അല്ലാതെ അധികംപ്രയോഗിച്ചിട്ടില്ലാ- അങ്ങനെഉപയോഗിച്ചിട്ടുള്ള സംസ്കൃതവാക്കുകൾ വാചകങ്ങൾക്കു ഭൂഷണങ്ങളായി തന്നെതീർന്നിരിക്കുന്നു

അദ്ദേഹംഉണ്ടാക്കീട്ടുള്ള മെൽവിവരിച്ച ആട്ടക്കഥകളിൽനിന്നും ചിലഭാഗം താഴെചേർത്തിരിക്കുന്നു

## പരശുരാമവിജയം

ശ്രീരാമവൻ കുലശേഖര ഭാഗിനേയ
മാർത്താണ്ഡവർമ്മ വസുധാധിപതെ ന്നിയോഗാൽ
നിൎമ്മാതിഭാൎഗ്ഗവ ജയം നടനോപയുക്തം
കംപ്പിൽതദീയജനകപ്രിയ ഭാഗിനേയഃ

* * *

ക്രൂരക്ഷത്രജ ക്ഷ്മാഹതകാലിതാ
ക്ഷ്മാസുരാവനകൃതെ വിഹിതാവതാരാ
രാമൊരമാരമണനാംശവ പിതൃസ്വദീപം
അത്യത്ഭുതക്രീഡന ശ്രീരാമബോധൈ

* * *

കണ്ണുമല്ലായത ലൊചനമാരെ
കണ്ണരവരിപ്പുഖ ഗാമിനിമാരെ
മഞ്ജുളഭാഷിണിമാരെവരുവിൻ
കണ്ണശരൊത്സവ മാടുവതിന്നായി
പുഞ്ചിരിതൂകും മുഖകമലങ്ങൾ
പുഞ്ചികൈണ്ടണയുന്നതെന്തെ
അഞ്ചിതകുചഭരമമ്പൊടു സുകൃതം
നെഞ്ചിലണച്ചയിതരികസുഖംമെ
സാമൊദംമിഥപരിരംഭത്തിൽ
രൊമാഞ്ചിതമാം കഞ്ചുകമെകി
കാമാസ്ത്രങ്ങൾ തടുപ്പതിനധുനാ
സാമൎത്ഥ്യം മമനല്കീടേണം

* * *

അത്യത്ഭുതപ്രതിപുരാന്തികമുല്ലസിത്ത്വാ
വിഭ്രുതാസനകരൊര കഠാരബാണാൻ
ഗംഭീരസിംഹവരകമ്പിതദിക്തടൊയം
ജുഹാവ സ്വഹൈഹയ പതിമ്മഹാഹവായ
ആഹവമതിനിഹവാടാ വിരവൊടു
ഹൈഹയനൃപകീട
മാഹാത്മ്യക്കമധ്യവാക്കൊണ്ടിഹ
സാഹസശീലാവരികനീസഹസാ
തല്ക്കുകളിഹനീ തന്നീടായ്കിൽ
ഉന്നയജലധെ കൃതവീൎയ്യാത്മജ
നിന്നുയമല്ല്യകല്പംബൊസമെതം
നിന്നവധിപ്പൻ നിന്ദിതചരിത
ലബ്ധിതരാജ്യമഹതയായിട്ടും
സ്വല്പ്പശ്രുതനാട തല്ക്കഹരണം
സല്പ്പതിപൊലും ചെയ്തീടാപുന
രല്പമതെനീകഥമതുചെയ്യു
ഉൾമ്മലംചെയ്യൊരകാസിത

൭- അവിടത്തെ രാജ്യഭാരത്തിന്റെ ആരംഭത്തിൽ വളരെ ആളുകൾ അവിടത്തെ വധിക്കുന്നതിന ഭാവിക്കയും അവിടുന്നു തന്റെ പ്രാണരക്ഷക്കായിട്ടു പ്രച്ഛന്നനായി സഞ്ചരിക്കയും ഉണ്ടായിട്ടുണ്ട- മഹാരാജാവു തന്റെ ശക്തിയും ധൈൎയ്യവും കൊണ്ടു രാജ്യത്തിൽ അക്രമങ്ങൾ നീക്കയും, തീൎത്തു സമാധാനം ഉണ്ടാക്കി അവിടത്തെ സ്വബുദ്ധികൊണ്ടു രാജ്യഭാരത്തെ വേണ്ടുംപ്രകാരം നടത്തുന്നതിന വേണ്ടുന്ന ഉപായങ്ങൾ അവിടത്തേക്ക സുലഭമായി തോന്നി- അവിടത്തെ ഉത്സാഹശീലവും ഉൾക്കാഴ്ചയും കൊണ്ടു തന്റെ രാജ്യത്തെ ഇപ്പോൾ ഉള്ളടത്തോളം ആക്കി അവിടത്തെ വിവേകവും ശാന്തതയും കൊണ്ടു നൂതനമായി ലഭിച്ച ദേശങ്ങളെ ഉറപ്പുവരുത്തുകയും ജനങ്ങളെ രഞ്ജിപ്പിക്കയും നിഷ്പ്രയാസമായി തീൎന്നു

൮- തെക്കെ ഭാഗത്തിൽ ഭംഗിയും പുഷ്ടിയും വിശാലതയും ഉള്ള തെരുവുകളും അവയിൽ വളരെ ദ്രവ്യം ചിലവുചെയ്തു കെട്ടപ്പെട്ടിട്ടുള്ളതായ അതിമനോഹരങ്ങളായ വീടുകളും ഉണ്ട- ഇതിന്റെ സമീപങ്ങളിൽ രമണീയങ്ങളായിരിക്കുന്ന ഉപവനങ്ങളുടെ മദ്ധ്യങ്ങളിൽ സമ്പന്നന്മാരായിരിക്കുന്ന ഏതദ്ദേശീയന്മാരുടെ ഭവനങ്ങൾ ഉണ്ടാക്കപ്പെട്ടിരിക്കുന്നു-

൩൩൫- അദ്ദേഹം ദീൎഘകാലം ജീവിച്ചിരുന്നു മലയാള ഭാഷയെ ഇനിയും ഉന്നതസ്ഥിതിയിൽ ആക്കിവരണമെന്നു എല്ലാമലയാളികളുടെയും അപേക്ഷയും പ്രാൎത്ഥനയും ആകുന്നു-

---

## ൧൩-ാം- അദ്ധ്യായം

---

൩൩൬- ശുചീന്ദ്രപുരത്തു വട്ടപ്പള്ളിസ്ഥാനികർ നീലകണ്ഠൻ പരമേശ്വരൻ കൃതാതകൊല്ലം ൯൮൧-മാണ്ടു ഇടവമാസത്തിൽ വൈശ്യത്ത ജനിച്ചു- ബാല്യത്തിങ്കൽ വിദ്യാഭ്യാസം സാധാരണമായി ആശാന്മാരുടെ അടുക്കൽ ആയിരുന്നു- ൧൦൦൪-മാണ്ടിനമേൽ ൧൦൧൩-മാണ്ടിനകം വൈക്കത്തരാന്തി നല്ലൂരനമ്പൂരിയുടെ അടുക്കൽ ചിത്രം എഴുത്തും വൈപ്പുരമൂത്തതിന്റെ അടുക്കൽ പാഠകം പറകയും. ൧൦൧൫-ാം മാണ്ടുമുതൽ ൧൦൧൭-മാണ്ടുവരെ കൊടുങ്ങല്ലൂര ഇളയതമ്പുരാന്റെ അടുക്കൽ വ്യാകരണവും ചതുരംഗത്തിൽ വീണവായനയും അഭ്യസിച്ചു- ആ കൊടുങ്ങല്ലൂർ തമ്പുരാൻ വ്യാകരണത്തിങ്കലും ജ്യോതിഷത്തിങ്കലും കവിതയിങ്കലും അതിനിപുണനും ചിത്രം എഴുത്തിങ്കലും

ഗ്ഗണപ്പെട്ടതിനാൽ വീരശൃംഖലസമ്മാനവും കൊടുത്തു തിരുവനന്തപുരത്തു താമസിക്കുന്നതിനു കല്പനയായി- ൧൦൩൧ാമാണ്ടു മുതൽ വലിയകൊട്ടാരത്തിൽ നിത്യച്ചിലവിൽ ശമ്പളം പതിഞ്ഞു-

൨൭൯- അന്നുമുതൽ ൩൬ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെക്കും ൧൦൫൫ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെക്കും തൃപ്തികരമായിരുന്നതു കൂടാതെ ഇപ്പോൾ രാജ്യഭരണം ചെയ്യുന്ന നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിലെക്കും തൃപ്തികരമായിത്തന്നെ നടന്നുവരുന്നു- ൧൦൫൯ാമാണ്ടു ഇടവമാസത്തിൽ ശുചീന്ദ്രത്തു വട്ടപ്പള്ളിസ്ഥാനത്തിനു കല്പിച്ചു നിട്ടു കൊടുത്തതാകയാൽ അതും നടത്തി ശുചീന്ദ്രപുരത്തും വഞ്ചിയൂരും തിരുവനന്തപുരത്തുമായി താമസിച്ചുവരുന്നു-

൨൮൦- ഈ മഹാനിൽനിന്നും മലയാളഭാഷക്ക വളരെഗുണം സിദ്ധിച്ചിട്ടുണ്ട- സാധാരണ സംസ്കൃത വിദ്വാന്മാരായ മലയാളികളുടെ സമ്പ്രദായം ആ ഭാഷയിൽ അധികം ശ്രമിച്ചു കവിതകൾ കെട്ടിഉണ്ടാക്കുകയും സ്വഭാഷയായ മലയാളഭാഷയെ തുച്ഛീകരിക്കയും ആകുന്നു- ഈ വിദ്വാന്റെ പ്രവൃത്തി ഈ സമ്പ്രദായത്തിന്ന പൂൎണ്ണാനുസരണമായിരുന്നില്ല-

൨൮൧- സംസ്കൃതത്തിൽ അദ്ദേഹം ഉണ്ടാക്കിയിട്ടുള്ള നക്ഷത്രമാലമുതലായി പലസ്തോത്രങ്ങളും കാശികയെപ്പോലെ ഇതിനെക്കുറിച്ചു കാശിയാത്രപ്രബന്ധവും തിരുവനന്തപുരത്തു വന്നതിന്റെശേഷം ൯൭൩ാമാണ്ടു നാടുനീങ്ങിയ രാമവൎമ്മമഹാരാജാവവൎകളുടെകാലംമുതൽ ഇപ്പോൾ രാജ്യഭരണം ചെയ്യുന്ന തിരുമനസ്സിലെ ഇളയസ്ഥാനം വരെ ഉള്ള രാജ്യവൃത്താന്തത്തെ കാവ്യക്രമത്തിൽ വൎണ്ണിച്ചിരിക്കുന്നതായ രാമവൎമ്മചരിത്രം കാവ്യവും ൧൦൩൬ൽ നാടുനീങ്ങിയ വലിയ തമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരം രാജസൂയം പ്രബന്ധത്തിന്റെ വ്യാഖ്യാനവും പ്രസംഗവശാൽ അനേകംമാതിരി ശ്ലോകങ്ങളും ഹൃദയപ്രിയം എന്ന വൈദ്യഗ്രന്ഥവും ഉണ്ടാക്കീട്ടുള്ളതു കൂടാതെ മലയാളത്തിലും അനേകം ഗ്രന്ഥങ്ങൾ ചമച്ചിട്ടുണ്ട- അതിൽ പ്രധാനമായിട്ടുള്ളതിന്റെ പെരുംമറ്റും താഴെ പറയുന്നു-

൧൦൪൦- ൽ വൈക്കത്തുവച്ചു മുദ്രണമൊക്കയും ആട്ടക്കഥകളുടെ ശേഖരം കൊല്ലം ൧൦൪൨-മാണ്ടു ഇടക്കുണ്ടാക്കി- ഒരു കഥരാജസൂയംമുതൽ അൻപത്തുനാലു ദിവസത്തെ ആട്ടക്കഥ ചെയ്തു ൧൦൩൩-മാണ്ടു കേരളവിലാസം അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചിട്ടുള്ളതിൽകൂടി ഉൾപ്പെട്ടിട്ടുണ്ട- കവിതാസാമാന്യം നന്നാണ-

൧൦൪൩- ൧൦൪൮-ൽ കൊച്ചിയിൽതമ്പുരാന്റെ 'കാശി യാത്രയെക്കുറിച്ചുപറ്റിച്ചുകൊട്ടുംമുള്ളലായിട്ടൊരുകവിത ൧൦൩൬-ൽ മാണ്ടു ഉണ്ടാക്കീട്ടുണ്ട- ഇതച്ചടിപ്പിച്ചിട്ടുള്ളതായികാണുന്നില്ല-

൧൦൪൩- ൧൦൩൮-മാണ്ടു തിരുവനന്തപുരത്തുവച്ചു ബാലഭൂഷണം എന്നപുസ്തകംഉണ്ടാക്കി- ൧൦൪൦-മാണ്ടു അതിനെ അച്ചടിപ്പിച്ചു- അതിന്റെ പ്രതിക്കിയിൽനിന്നും സ്വല്പംതാഴെ ചേർത്തിരിക്കുന്നു- ഇത ബാലന്മാർക്കമററും അറിവു സമ്പാദിക്കുന്നതിനും മലയാളഭാഷാപരിചയത്തിനും ഒരുനല്ലഗ്രന്ഥമാണ

“ഈ പുസ്തകത്തിൽ ശ്രുതിസ്മൃതിപുരാണാദിപ്രമാണങ്ങളെ കൊണ്ടുംയുക്തികൊണ്ടുംഅനുഭവപ്പെട്ടവയായിമതവിരോധം കൂടാതെ സാധാരണങ്ങളായിരിക്കുന്നനല്ലഅറിവുകളെ സംഗ്രഹിച്ചിരിക്കുന്നു’

൧൦൪൩- ൧൦൪൫-ൽ തിരുവനന്തപുരത്തുവച്ചുപലഗ്രന്ഥങ്ങൾശോധനചെയ്തും വളരെപ്രയാസപ്പെട്ടും തിരുവിതാംകൂർ ചരിത്രം എന്നപുസ്തകം ഉണ്ടാക്കി- ഇങ്ങനെ ഒരുപുസ്തകം മലയാളഭാഷയിൽ ഇതിനുമുമ്പിൽഉണ്ടായിട്ടില്ലായിരുന്നു- ഈ പുസ്തകംബാലന്മാർക്കവിദ്യാഭ്യാസത്തിനും പ്രാപ്തി ആയവർക്ക സ്വദേശവൃത്താന്തം അറിയുന്നതിനുംവളരെഉപയോഗമായി തീർന്നിരിക്കുന്നു-

ഈ ചരിത്രപുസ്തകം ആദ്യംസർക്കാരിൽ നിന്നും ഇനാം കൊടുത്തു ഇംഗ്ലീഷിൽ തർജമ ചെയ്യിച്ചു- അതിനെ ആടിസ്ഥാനമായിവച്ചും മററനേകവിവരങ്ങൾ കൂടതലായി ഗ്രഹിച്ചും രാജാ-സർ-ടി-മാധവരായരവർകളും ശംകുണ്ണിമേനോൻ പേഷ്കാരവർകളും തിരുവിതാംകൂർ ചരിത്രങ്ങൾ ഉണ്ടാക്കീട്ടുണ്ട- ഈവിഷയത്തിൽആദ്യം അന്വേഷണം ജനിപ്പിച്ചത ഈമഹാനാകുന്നു-

മുതൽ ൧൦൬൩-ാമാണ്ടു കന്നിമാസം ൨൩-വരെ ഉത്തമമന്ത്രിസത്തമനായിരുന്ന നാഗൻനാരായണൻ അവർകളാകുന്നു-

പരംപരയായുള്ള വൃദ്ധിശക്തി മാതാപിതാക്കന്മാരുവഴിക്ക സന്തതികൾക്കു ഉണ്ടാകുമെന്നുള്ള ശാസ്ത്രസിദ്ധാന്തത്തിന്നു ഒരു തറവാടു ഒരു ദൃഷ്ടാന്തമാകുന്നു- നാഗൻ തമ്പിയുടെ യോഗ്യത സീമയില്ലാത്തതെന്നു സർവ്വസമ്മതം- ആ ഗുണങ്ങൾ പുത്രന്മാർക്കും ഒരുപോലെ ഉണ്ടു- വിശേഷിച്ചു അഗ്രജനായ കുമാരപിള്ളയിൽനിന്നു ഉപയോഗങ്ങളായിരിക്കുന്ന പദ്യഗദ്യങ്ങൾ പലതും ഈ വിഷയത്തിൽ പ്രകാശിച്ചു കാണുന്നു- ഇദ്ദേഹത്തിനെയും അനുജന്മാരെയും വിദ്യപഠിപ്പിച്ചതു പിതാവുതന്നെ- ഇദ്ദേഹം ആദ്യം രായസമായും പിന്നീടു സർക്കാർ വക്കീലായും തദനന്തരം പൊലീസാമീനായും ഒടുവിൽ തഹശീൽദാരായും ഗവർമ്മെണ്ടു ഉദ്യോഗങ്ങളിൽ ഇരുന്നിട്ടുണ്ടു- ൧൦൭൦-ൽ അന്തൎദ്ധാനം വാങ്ങി സ്വഗൃഹത്തിൽ പാർത്തു സദാ ഗ്രന്ഥക്രിയയിൽതന്നെ ഇരിക്കുന്നു- ഇദ്ദേഹത്തിനാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളുടെ പേർ താഴെ പറയുന്നു-

൧- ഗദ്യങ്ങൾ- കേരളചരിത്രം- മലയാളത്തിൽ പരിഭാഷപ്പെടുത്തിയ ഭഗവൽഗീത- കൈവല്യം- ഭർത്തൃഹരി-

൨- പദ്യങ്ങൾ- വേദാന്തം തുള്ളൽപ്പാട്ടും കിളിപ്പാട്ടും- കൈവല്യം തുള്ളൽപ്പാട്ടും കിളിപ്പാട്ടും- ഹരിനാമകീർത്തനം- ശിവനാമകീർത്തനം-

ഇതുകൂടാതെ ഒരു പൌരാണികകവി സർവ്വവേദാന്തസാരസംഗ്രഹം എന്നും കൃസ്ത്യാനികളുടെ ചരിത്രം എന്നും രണ്ടു ഗദ്യഗ്രന്ഥങ്ങളും ഉണ്ടാക്കീട്ടുണ്ടു- ഇവ രണ്ടും അച്ചടിപ്പിച്ചിട്ടില്ലാ- ജനോപകാരത്തിനായി ഇവയെ പ്രസിദ്ധം ചെയ്യുന്നതിന്നു ഒരു മഹാൻ ഒട്ടും താമസിക്കുന്നതല്ലെന്നു വിശ്വസിക്കുന്നു-

൨൭൪- വെള്ളിനിനപ്പുറി- സ്വദേശം തൃപ്പൂണിത്തുറെ ആകുന്നു- നല്ലയോഗ്യനും കവിതാചാതുര്യമുള്ള ആളുമാണ- തുള്ളിവപൊത്രർ പുത്രനിനെക്കുറിച്ചും മറ്റനേകം ശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ടു- നിമിഷകവനത്തിന്നും സംസ്കൃതാപ്പിക്കുന്നതിന്നും സമർത്ഥനാണ- ൧൦൬൮-ൽ മുറജപത്തിന്നു തിരുവനന്തപുരത്തുവന്ന സമയം ഒരുദിവസം ഇപ്പ

ഴത്തെവലിയതമ്പുരാൻ തിരുമനസ്സിലെ മുഖംകാണിക്കുന്ന തിനുപോയി- തിരുമനസ്സുകൊണ്ടു "ഗജേന്ദ്രവ്യാഘ്രഗണൈഃപരീന്തൃ" എന്ന സമസ്യ പൂരിപ്പിക്കുന്നതിന്നു കല്പിച്ചു- ആ നിമിഷത്തിൽ

ദിശാവനം ചെയ്തതരുംതപസീയ
ദിശാധിപശ്രീകവതാന്നകീർത്ത്യാ
നിശാന്തകംവിട്ടഥ ക്രൂരിതട്ടും
ഗജേന്ദ്രവ്യാഘ്രഗണൈഃപരീന്തൃ

എന്നിങ്ങനെ പൂരിപ്പിച്ചു- കല്പിച്ചു സന്തോഷിച്ചു യഥായോഗ്യം സമ്മാനിച്ചു- ഏകദേശം ചെലപ്പമ്പ നമ്പൂരിക്കു സമമെന്നുപറയാം- ഇപ്പോഴും തൃപ്പൂണിത്തുറെ താമസിച്ചുവരുന്നു- ആചരണംവളരെയോഗ്യനാണ-

൫൫- വയക്കര ചിലാനെതൊളൂസ്സു- ഇദ്ദേഹം അഷ്ടവൈദ്യന്മാരിൽ ഒരാളാകുന്നു- വളരെ ചെറുപ്പമായിരിക്കുമ്പൊൾ ൧൦൨൩-ൽ നാടുനീങ്ങിയതിരുമനസ്സിലെക്കു ആലസ്യം കൊലശലായിരുന്നസമയം ചികിത്സക്കായി ഇവിടെവന്നിരുന്നു- അപ്പൊൾനാടുനീങ്ങിയതിനെയും തിരുമുല്പാടിനെയും കുറിച്ചു ചിലശ്ലോകങ്ങളുണ്ടാക്കീട്ടുണ്ടു- ദുര്യോധനവധം ആട്ടക്കഥ ഇദ്ദേഹത്തിന്റെകൃതിയാണ- കവിത വളരെനന്നു- ആദ്യവസാനം ആട്ടം കാണുന്നവർക്കൊക്കെ രസിക്കാനും യാതൊരുത്തക്കും മുഷികയില്ലാ- മുൻപ ഉണ്ടായിരുന്നമഹാവിദ്വാന്മാരുടെ കവിതകളൊക്കെയും മാധുര്യാദിഗുണങ്ങൾ തെളിഞ്ഞ പൂർത്തിയായിരിക്കുന്നു-

൫൬- കൊട്ടയത്തുമഠത്തിൽതാമസം തിരുനാൾ തമ്പുരാൻ- ഇദ്ദേഹം മുമ്പിൽ ആട്ടക്കഥ ഉണ്ടാക്കിയമഹാവിദ്വാനെന്നുപ്രസിദ്ധനായിരുന്ന കൊട്ടയത്തു രാജാവിന്റെ വംശത്തിൽഉണ്ടായിട്ടുള്ളആളാകുന്നു- ദൂതവാക്യം എന്നൊരു ആട്ടക്കഥഉണ്ടാക്കീട്ടുണ്ടു- കവിത സാമാന്യംനല്ലതാണ- പദങ്ങളുടെമട്ടുകളും പ്രയോഗങ്ങളും ഏകദേശം പുരളീശന്റെ കിർമ്മീരവധം കഥയിലെ സമ്പ്രദായം അനുസരിച്ചിരിക്കുന്നു-

൫൭- ആററുകാൽ ശങ്കരപ്പിള്ള- ഇദ്ദേഹം പ്രസിദ്ധനായ ശങ്കരജ്യോത്സ്യരുടെ മകനാകുന്നു- ഇപ്പൊൾ മുൻസീഫ ഉദ്യോഗമായി ഹൈക്കോർട്ട സാർവിസിൽ ഇരിക്കുന്നു- ൧൦൨൩-ൽ നവരാത്രിമാഹാത്മ്യം കിളിപ്പാട്ട ഉണ്ടാക്കി- ആത

അഷ്ടാദശപുരാണങ്ങളിൽ എററവും പ്രധാനമായിട്ടുള്ള ദെവീഭാഗവതം തൃതീയസ്കന്ധത്തിൽനിന്നുള്ള ഭാഗം എടുത്തു പരിഭാഷപ്പെടുത്തീട്ടുള്ളതാണ- ഈ കവിത വളരെ ശ്ലാഘനീയമാകുന്നു- കർത്താവിന്റെ കവിതാചാതുൎയ്യവും ഈ ഗ്രന്ഥംകൊണ്ടു നിശ്ചയിക്കാം- ദെവീഭാഗവതം മുഴുവനും ജനൊപകാരത്തിനായി വൃത്തഭെദങ്ങളൊടുകൂടി ഇദ്ദെഹം കിളിപ്പാട്ടായി ചമച്ചിട്ടുണ്ട- അത ഇപ്പൊൾ ആവൎത്തന പരിശൊധനയിൽ വെച്ചിരിക്കുന്നതായി അറിയുന്നു-

---

## ൧൩ാം- അദ്ധ്യായം

---

൩൭൪- ഇങ്ങനെ മെൽക്കുമെൽ അഭിവൃദ്ധിയെ പ്രാപിച്ചുവരുന്ന കെരളഭാഷയിൽ മിഷൻമഹത്തിൽ സംബന്ധിച്ചവൎകളാൽ അനെകം ചെറിയ പുസ്തകങ്ങൾ മതസംബന്ധമായും കുട്ടികളെ അഭ്യസിപ്പിക്കുന്നതിനും പൊതുവിൽ ജനങ്ങൾക്ക അറിവുണ്ടാകുന്നതിനും ഉപയുക്തമായും ഉണ്ടാക്കി അച്ചടിപ്പിച്ചും പ്രസിദ്ധംചെയ്യുന്നുണ്ട- അതുപൊലെ വിദ്വാന്മാരായിരിക്കുന്ന സ്വദെശികൾ ചെറുതായി അനെകം കിളിപ്പാട്ട- വാതൽതിറപ്പാട്ട- ഉഴുപ്പാട്ട- കുറത്തിപ്പാട്ട- വഞ്ചിപ്പാട്ട- കമ്മിപ്പാട്ട- തെക്കുപ്പാട്ട- കപ്പൽപ്പാട്ട- മണിപ്രവാളശ്ലൊകങ്ങൾ- തത്വജ്ഞാനവിഷയമായ ചെറിയ പുസ്തകങ്ങൾ- കഥകളിപ്പാട്ട- നാടകങ്ങൾ മുതലായ പദ്യങ്ങളും ഗദ്യമായി ചില കഥകളെയും ഉണ്ടാക്കിവരുന്നു- ഇങ്ങനെയുള്ള ഗ്രന്ഥകൎത്താക്കന്മാരുടെ എല്ലാവരുടെയും വിവരം വിസ്തരിച്ച ഈ പുസ്തകത്തിൽ പറയുന്നതിന പ്രയാസമെന്നു മാത്രമല്ല അതിലെക്കവെണ്ടുന്ന അറിവും കിട്ടീട്ടില്ല- എങ്കിലും അറിഞ്ഞെടത്തൊളം താഴെ ചെൎത്തിരിക്കുന്നു-

൩൭൫- മിഷൻസഭ സംബന്ധിച്ചവർ- ൧- റവറണ്ട റിച്ചാൎഡ കൊളിൻസ്സ- എം- എ- ഈ സായ്പ ശീമയിൽ നിന്ന ൧൮൫൪ാമാണ്ട ഡിസെംബർമാസം ൨൦ാം- കൊട്ടയത്ത വന്നു- ൧൮൬൭ വരെ അദ്ദെഹം കൊട്ടയത്തു പള്ളിമിഷൻ പാഠശാലയിൽ പ്രിൻസിപ്പാലായിരുന്നു- അദ്ദെഹം ഉണ്ടാക്കീട്ടുള്ള

പ്രധാനഗ്രന്ഥങ്ങൾ- ൧- സംസ്കൃതമലയാളനിഘണ്ടു- ൨- മലയാളഭാഷയുടെ ചുരുക്കമായവ്യാകരണം-ഇവയാകുന്നു- അദ്ദേഹത്തിന്റെഗ്രന്ഥത്താൽകൊട്ടയത്തകാളേജ്ചർലിമാഗസിൻഎന്നൊരു ന്യൂസ്പേപ്പർ ഏർപ്പെട്ടതു-

൩- റവറണ്ട കെ കോശി- ഇദ്ദേഹംകൊട്ടയംകാളെജിൽ പഠിച്ചിട്ടുള്ളതാകുന്നു സമർത്ഥനായ ഒരുവാഗ്വാദിയും എഴുത്തുകാരനും ആകുന്നു- ബണിയൻ സഹോദരിവാർതർജ്ജമ ചെയ്യുകയും ജാതിവിവരത്തെപ്പറ്റിഒരുഗ്രന്ഥം ഉണ്ടാക്കുകയുംചെയ്തിട്ടുണ്ട-

൪- റവറണ്ട ഉമ്മൻമാമ്മൻ- സ്വദേശം പുത്തൻകാവു- കൊട്ടയംകാളെജിൽ പഠിച്ചു- ബാലമിത്രം മുതലായമലയാളം പുസ്തകങ്ങൾ ഉണ്ടാക്കിട്ടുണ്ട-

൫- റവറണ്ട ജാൺ കുരിയൻ- റവറണ്ട കെ കുരുവിള- റവറണ്ട ജെ ചെപ്പലിൻ- ഇവർമൂവരും സിറിയൻപള്ളിക്കാരുടെ പറ്റിപ്രസംഗങ്ങൾ എഴുതീട്ടുണ്ട- അതിൽബാലാഭ്യാസത്തിന്റെ ഒന്നാമത്തെഇനാം ജെ- ചെപ്പലിൻ പാതിരിക്കു കിട്ടിയിരിക്കുന്നു-

൬- റവറണ്ട ജോർജ്ജ മാത്തൻ പ്രിൻസ ആഫ് ഡിഹൌസ്ഓഫ് ഡേവിഡ എന്നപുസ്തകവും മററുപുസ്തകവും തർജ്ജമചെയ്തിട്ടുണ്ട-

൭- സാട്ടിസ്ചർച്ചിൽ മിഷണറിറെവറണ്ട- ഇ-ലെസറൺ ഇംഗ്ലീഷുവാക്കു മലയാളഅർത്ഥമായും മലയാളവാക്കു ഇംഗ്ലീഷഅർത്ഥമായും ചിലക്രിയകളുടെ വർത്തമാന ഭൂത ഭാവികാലങ്ങളും കാണിച്ചു ഒരുപട്ടികയോടും ഒരുനിഘണ്ടു അച്ചടിപ്പിച്ചിട്ടുണ്ട-

൮- പി-ജെ-ഇട്ടൂപ്പ സിറിയൻപള്ളിക്കാരുടെപ്പറ്റി മലയാളത്തിൽ ഒരുപ്രസംഗം ചമച്ചിട്ടുണ്ട-

൯- എം-ജെ-കൊച്ചുകുഞ്ഞുമലയാളത്തിൽവളരെ പാട്ടുകളും കീർത്തനങ്ങളും ഉണ്ടാക്കീട്ടുണ്ട-

൧൦- ജോസഫ പീറ്റർ എന്നുവിളിക്കുന്ന ചാത്തുമേനവൻ മലയാളപത്രമായി അനുസ്മരണകാരമെന്ന ഒരുകവിത ഉണ്ടാക്കീട്ടുണ്ട- ഒരു ചാത്തുമേനവൻ കുററനാൾ ചെങ്ങന്നൂര

തഹശീൽദാരും അതിൽപിന്നെ ബ്രിട്ടീഷുകൊച്ചിയിൽ മുൻസിപ്പും ആയിരുന്നു- ൟപുസ്തകംമൂന്നാപതിപ്പുവരെ ആയിരിക്കുന്നു-

൩൯. സ്വദേശകവികളും അവരുടെകവിതകളും

൧ ദാമോദരൻ കർത്താവു- അരുമന ശ്രീനാരായണൻ തമ്പി അവർകളുടെഗുരു- ൧൦൩൯ൽ തിരുവനന്തപുരത്തവെച്ചു ഇന്ദുമതിസ്വയംവരം ഓട്ടൻതുള്ളൽപ്പാട്ടു ഉണ്ടാക്കി-കവിത വളരെനന്നാകുന്നു- ഇപ്പോൾ രണ്ടുമൂന്നുകഥ ഉണ്ടാക്കിവരുന്നു- സംസ്കൃതത്തിൽ നല്ലവ്യുല്പത്തിയുണ്ട- യോഗ്യനാണ-

൨ ഏഴിപ്പുറത്ത നാരായണൻ നമ്പിയാര- സംസ്കൃതകവിയായ ജയദെവന്റെ ഗീതഗോവിന്ദയിൽനിന്നു കളവാണിമാക്ക തിരുവാതിരക്ക പാടിക്കളിപ്പാനായിട്ടു ൨൩ വൃത്തമായി അഷ്ടപദിഭാഷാഗാനം ഉണ്ടാക്കീട്ടുണ്ടു- കവിതവളരെനന്നാകുന്നു

൩ ശുകപുരം കൊവിലകത്തുതമ്പുരാക്കൽ കുറിച്ചിയത്ത ഗോവിന്ദമെനവൻ- രാമായണംമുഴുവനും നമ്പിയാരുടെ ശ്രീകൃഷ്ണചരിതം മണിപ്രവാള ശ്ലോകരീതി അനുസരിച്ചു ശ്ലോകങ്ങളായിഉണ്ടാക്കി- കവിതവളരെ നന്നായും രസമുള്ളതായും കാണുന്നു

൪ ഇടഗ്രാമത്ത ചാരണത്തു വീട്ടിൽ പത്മനാഭപിള്ള- സാമാന്യം വ്യുല്പത്തിയും കവിതാവാസനയുള്ള ആളുമാണ- വാതൽതിറപ്പാട്ടു- കുറെശ്ലോകം- ഊഞ്ഞാൽപ്പാട്ടു മുതലായിവളരെ പദ്യങ്ങൾ ഉണ്ടാക്കീട്ടുണ്ടു-

൫ തിരുവനന്തപുരത്തു തൊട്ടത്തിൽ കെശവൻ- രൈയാറക്ക സംസ്കൃതത്തിൽ നല്ലവ്യുല്പത്തിയും കവിതാചാതുര്യവുംഉണ്ടു- യോഗ്യനാണ- ബാലി സുഗ്രീവ സംഭവം എന്നൊരുവഞ്ചിപ്പാട്ടു ഉണ്ടാക്കീട്ടുണ്ടു- കവിത വളരെ നന്നാണ- ശാകുന്തള നാടകവും അഷ്ടാംഗഹൃദയവും ഹിതൊപദെശവും ഭാഷാശ്ലോകങ്ങളായി ചമച്ചിരിക്കുന്നു- അച്ചടിപ്പിച്ചിട്ടില്ലാ

൬ ആറാംമാറാട്ടം ഗദ്യപാഠം- ഇംഗ്ലീഷുകവിശ്രേഷ്ഠനായ ഷെക്സ്പീയരുടെ നാടകമായ കാമടിആഫ്എറെഴ്സ്സുഎ

ന്നത തൎജ്ജമചെയ്തതാകുന്നു- കൎത്താവു മുമ്പിൽ പശ്ചിമതാരകയുടെ എഡിറ്ററായിരുന്നു- ഇതുപോലെ ഇനിയും അനെക നാടകങ്ങൾതൎജ്ജമചെയ്തിട്ടുള്ളതായികെൾവിഉണ്ടു- ഇതു ഒരുനല്ല ഗദ്യപാഠമാണ-

൧ പഞ്ചദശപ്രകരണം ഗദ്യപാഠം- ഇത കുപ്പുസ്വാമിഅയ്യൻ എന്നൊരുശാസ്ത്രിയാൽ തമിഴിൽനിന്നും മലയാളത്തിൽ പരിഭാഷപ്പെടുത്തിയതാകുന്നു- തത്വജ്ഞാനവിഷയം- ഇതമലയാളത്തിൽ തൎജ്ജമചെയ്ത ശാസ്ത്രികളുടെ ശ്രമംഎത്രയുംശ്ലാഘനീയം-

൨ സുന്ദരീസ്വയംവരം മാൎക്കണ്ഡപുരാണം- സേതുമാഹാത്മ്യം- ബ്രഹസ്പതിവാക്യം- ശതമുഖരാമായണം അല്ലെങ്കിൽ സീതാവിജയം- ലക്ഷ്മീപൊല്പത്തി- മുതലായ കിളിപ്പാട്ടുകളും ബാണയുദ്ധം- പ്രദ്യുമ്നചരിതം- നാരദൊപദെശം- മുതലായ തുള്ളപ്പാട്ടുകളും കല്യാണസൌഗന്ധികം- മത്സ്യഗന്ധികം- മുതലായ തിരുവാതിരപ്പാട്ടുകളും മററനെകം വാതിൽതുറപ്പാട്ടു- കുറത്തിപ്പാട്ടു- മുതലായതും ഒരോയിടങ്ങളുണ്ടായിട്ടുണ്ടു- ചിലതിന്റെ ഗ്രന്ഥകൎത്താക്കന്മാർ ഇന്നാരെല്ലാമെന്നുനിശ്ചയമില്ലാ- കവിതകൾസാമാന്യംനന്നാണ-

മലയാളപത്രികകൾ

൨൩൩- പുസ്തകങ്ങൾകൂടാതെയും മലയാളത്തെ പരിഷ്കരിച്ചുപോരുന്നതായ ചില പത്രങ്ങൾ ഇപ്പോൾപ്രചാരമായിരിക്കുന്നു- ഇവയുടെഗുണങ്ങളെ ഇവിടെപ്രത്യേകം പറയെണമെന്നില്ലല്ലൊ- ഭാഷാജ്ഞാനത്തിനും ലൊകവൎത്തമാനങ്ങൾ അറിയുന്നതിനും ഇവനല്ലവഴികളാകുന്നു-പലപ്രകാരത്തിലും ഇവരാജ്യാഭിവൃദ്ധിക്കഹെതുഭൂതങ്ങളായിരിക്കുന്നു-ഇങ്ങിനെഉള്ളപത്രികകൾ കെരളൊപകാരി- സത്യനാദകാഹളം-മലയാളമിത്രം-പശ്ചിമതാരക-കെരളമിത്രം- വിദ്യാവിലാസിനി- ഇവയാകുന്നു- ഇവയിൽ൨ പത്രികാമിഷനറിമാരാൽ നടത്തപ്പെട്ടുവരുന്നു- വിശെഷവൎത്തമാനങ്ങളെയും മററും ഗ്രഹിക്കുന്നതിനു കെരളമിത്രത്തിനുശരിയായി മലയാളത്തിൽ വെറെഒന്നുമില്ലാ- ഇതുകൊച്ചിയിൽ ദെവജിഭീമജി അവർകളുടെ കെരളമിത്രംഅച്ചുകൂടത്തിൽ ൧൦൫൬ാണ്ടുധനുമാസം മുതൽഅച്ചടിച്ചുപ്രസിദ്ധംചെയ്തുവരുന്നു- ഈപത്രത്തിന്റെ ഉ

ടമസഥാൻ ദെവജിഭീമജിഅവർകളും പത്രാധിപർ മെ. ഒഗ്ര. വർഗീസും ആകുന്നു. ൟ യുവാവു മലയാളത്തിൽ വയസ്സിനെ അതിക്രമിച്ച പരിചയമുള്ള ഒരുവനാകുന്നു. ഇംഗ്ലീഷിലും തഥൈവ. വിദ്യാവിലാസിനി ൧൦൬൫-ാണ്ടു മീനമാസംമുതൽ പുറപ്പെട്ടിരിക്കുന്നു. തിരുവനന്തപുരത്തുകാരെ വിദ്വാന്മാർകൂടിയാണ ൟപത്രികയെ നടത്തിവരുന്നതു. ഇതിൽ ഭാഷാ. ശാസ്ത്രം. ചരിത്രം.മുതലായവിഷയങ്ങളെക്കുറിച്ച പ്രസംഗിച്ചുവരുന്നു.

സമാപ്തം

